ശ്രീരാമവൎമ്മഗ്രന്ഥാവലി.

# സാഹിത്യദൎപ്പണം.

## ഒന്നാം ഭാഗം

---

കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്ന

പ്രസിദ്ധപ്പെടുത്തുന്നതു്.

---




കാപ്പി 500.

1106

---


തൃശ്ശിവപേരൂർ

മംഗളോദയം അച്ചുക്കൂടത്തിൽ

അച്ചടിച്ചതു്.


---



(ഒരുറുപ്പിക എട്ടണ

## പരിച്ഛേദവിഷയസംഗ്രഹം

# വിഷയാനുക്രമണിക.

## പ്രഥമപരിച്ഛേദം.



## ദ്വിതീയപരിച്ഛേദം.



## തൃതീയപരിച്ഛേദം.

## ചതുൎത്ഥപരിച്ഛേദം.



## പഞ്ചമപരിച്ഛേദം.

# പ്രസ്താവന.

ഉപയോഗം വദ്ധിക്കുംതോറും ഉപകരണങ്ങളും വദ്ധിക്കുന്നതു ലോകസ്വഭാവമാണല്ലൊ. പ്രാചീനകേരളീയർ വിജ്ഞാനത്തിനും വിനോദത്തിനും ഉതകുന്നതായി യഥാകാലം യഥോപയോഗം സമ്പാദിച്ചുതന്നിട്ടുള്ള അനേകം ഗ്രന്ഥങ്ങളെ അവരുടെ പിൻതുടച്ചക്കാരായ നാം ഇന്നും ഉപയോഗിക്കുന്നു. വേദം, സ്മൃതി, പുരാണം, മന്ത്രം, തന്ത്രം, ജ്യോതിഷം, വൈദ്യം, ശില്പം മുതലായ വിഷയങ്ങളിലൊന്നിലും അന്യരുള്ളവരുടെ കണ്ണും കരളും കയ്യും ചെല്ലാതിരുന്നിട്ടില്ല. സാഹിത്യശാഖയും അവരുടെ ദോഹദസേകശക്തി നിമിത്തം ഭൂരിപ്രവാളപരിലസിതമായി. പദ്യകാവ്യങ്ങളും, പദ്യഗദ്യോഭയമയങ്ങളായ ചമ്പൂകാവ്യങ്ങളും, നൃത്തഗീതാദിക്ക് ഉപയോഗിക്കപ്പെടുന്ന ആട്ടക്കഥ, ഓട്ടൻതുള്ളൽ തൊട്ടു ഗേയകാവ്യങ്ങളും, ഭഗവത്ഭക്തന്മാർ രാജ്യസേവകന്മാർ തൊഴിലാളികൾ മുതലായവക്ക് ആലാപിപ്പാൻ പുരാണകഥാഗാഥകൾ, തച്ചോളിപ്പാട്ടു മുതലായ മഹാവീരചരിതങ്ങൾ, കൃഷിപ്പാട്ടു, വഞ്ചിപ്പാട്ടു, കൈകൊട്ടിക്കളിപ്പാട്ടു, താരാട്ടുപാട്ടു തൊട്ടുള്ള അസംഖ്യം സാഹിത്യപ്രവന്തികളും, നമ്മുടെ ഭാഷാസാഗരത്തിൽ വന്നുചേന്ന് അതിനെ വിപുലവും ഗംഭീരവുമാക്കിത്തീത്തിട്ടുണ്ട്.

എന്നാൽ പണ്ടുള്ളവർ ഭാഷാസാഹിത്യത്തിൻെറ

സാരസ്യത്തെ പരീക്ഷിക്കയും വിലമതിക്കയും ചെയ്തിരുന്നതു സംസ്കൃതസാഹിത്യപണ്ഡിതന്മാരുടെ ഹൃദയോപലങ്ങളിൽ പതിഞ്ഞുകിടക്കുന്ന സാഹിത്യരേഖകളോടു താരതമ്യപ്പെടുത്തീട്ടായിരുന്നു. അതിനാൽ അക്കാലത്ത് ഒരാളെ സഹൃദയൻ എന്നോ രസജ്ഞൻ എന്നോ പറയേണമെങ്കിൽ അയാൾ സംസ്കൃതത്തിൽ സൎവ്വസമ്മതനായ ഒരു പണ്ഡിതനായിരിക്കണം. അങ്ങനെയുള്ളവർ വളരെ ചുരുക്കം; ഉള്ളവൎക്ക് അവരുടെ പോററമ്മയായ ഗൈൎവ്വാണിയുടെ പേരിലല്ലാതെ പെററമ്മയായ കൈരളിയുടെ നേരെ ഒട്ടു ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നതുമില്ല, എന്നു മാത്രമല്ല, ഒരുമാതിരി നിന്ദയും അനാദരവും കൂടിയുണ്ടായിരുന്നുവെന്നു വേണം പറവാൻ.

"ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതി ഭുവനതലേ."

എന്നും മററുമുള്ള അപഹാസം ഇതിന്റെ ഫലമാണ്. എങ്കിലും ആ വാക്കൊണ്ടു് അപ്പോൾതന്നെ "അന്തഹന്തയ്ക്കിന്തപ്പട്ട്" എന്നു പ്രശംസിപ്പിച്ചു സമ്മാനം വാങ്ങുവാൻപോലും നെഞ്ഞൂക്കുണ്ടായിരുന്ന സൽക്കവിസന്താനങ്ങളെക്കൊണ്ടു സാധ്വിയായ കൈരളി പണ്ടത്തേതിൽ പതിന്മടങ്ങു പരിലസിക്കുകയാണ് ഉണ്ടായത്. ക്രമേണ ഭാഷാകുടുംബത്തിൽ സ്ഥായിയുള്ള വീരസന്താനങ്ങളും അവരുടെ സമ്പാദ്യമായ സാഹിത്യസമ്പത്തും വൎദ്ധിക്കുവാൻ തുടങ്ങി.

ഇങ്ങനെ ഏതാനും ചില നൂററാണ്ടുകൾതന്നെ ക

ഴിഞ്ഞു. അപ്പോഴെക്കു ഭാഷാകുടുംബത്തിലെ ഐശ്വൎയ്യപുഷ്ടിയിൽ വൈദേശികന്മാൎക്കും ആസക്തി ജനിച്ചു. അക്കൂട്ടത്തിൽ 'പ്രബലമതിമാ'നായ ഗുണ്ടർട്ടുപണ്ഡിതർ ഭാഷാതറവാട്ടിലെ ശബ്ദസമ്പത്തു കണ്ടുകിട്ടിയേടത്തോളം ഒട്ടാകെ പരിഗണിച്ചു പ്രായോഗികമായ അൎത്ഥവില നിൎണ്ണയിച്ച് ഒരു വരിയോല(നിഘണ്ഡു)യും, മേലാൽ തറവാട്ടിൽ കൈകാൎയ്യം നടത്തുന്നവരുടെ അറിവിനും ദുസ്സാമൎത്ഥ്യനിവാരണത്തിനും വേണ്ടി ആഗമികവും പ്രായോഗികവുമായ ഒരു നിയമ(വ്യാകരണ)വും ഉണ്ടാക്കി. മി. ഗുണ്ടൎട്ടിനെ അനുകരിച്ചു മി. ഗാൎത്തുവേററ്, മി. ശീവൎഗ്ഗീസ്സു മുതലായവരും ചില വ്യാകരണങ്ങളുണ്ടാക്കീട്ടുണ്ടെങ്കിലും അവയെ ഭാഷാപണ്ഡിതന്മാർ അത്ര ആദരിച്ചിരുന്നില്ല. അതിനുശേഷം തിരുവിതാംകൂറിൽനിന്നു വിദ്വാൻ കോവുണ്ണി നെടുങ്ങാടി അവർകളും കൊട്ടാരം വൈദ്യൻ പാച്ചുമൂത്തതു് അവർകളും ഉണ്ടാക്കിയതായി രണ്ടു ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. അവയെ വ്യാകരണഗ്രന്ഥങ്ങൾ എന്നു മാത്രമേ സാമാന്യമായി പറയാറുള്ളുവെങ്കിലും അവയിൽ വ്യാകരണം, വൃത്തം, അലങ്കാരം ഈ മൂന്നു വിഷയങ്ങളും ചുരുക്കത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. അതിൽവെച്ചു മി: നെടുങ്ങാടിയുടെ 'കേരളകൌമുദി'ക്കു തിരുവിതാംകൂറിലേയും കൊച്ചിയിലേയും പാഠശാലകളിൽ അന്നു വളരെ പ്രചാരവുമുണ്ടായിരുന്നു.

അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ മദിരാശി സൎവ്വകലാശാലക്കാർ അവരുടെ പ്രധാനപരീക്ഷകൾക്കു

മലയാളവുംകൂടി ഐച്ഛികപാഠ്യവിഷയങ്ങളിൽ ഒന്നാക്കിത്തീർക്കുകയും, അതിനു മുമ്പിൽ നടന്നുവന്നിരുന്ന ഭാഷാഭ്യസനരീതിയിൽ പല പരിഷ്കാരങ്ങളും മാററങ്ങളും വരുത്തുകയും ചെയ്തതിനാൽ മുൻപറഞ്ഞ 'കേരളകൌമുദി'ക്കും പ്രകാശം മതിയാവാതെയായി. ആ അവസരത്തിൽ തിരുവനന്തപുരം കോളേജിലെ നാട്ടുഭാഷാധ്യക്ഷനും അനേകഭാഷാപണ്ഡിതനുമായിരുന്ന ഏ. ആർ. രാജരാജവർമ്മ എം. ഏ. കോയിത്തമ്പുരാനവർകൾ 'കൌമുദി'യിൽ മങ്ങിയടങ്ങിക്കിടന്നിരുന്ന ഓരോ വിഷയങ്ങളേയും വെവ്വേറെ തിരിച്ചു വിസ്തരിച്ചു 'കേരളപാണിനീയം,' 'മണിദീപിക,' 'ഭാഷാഭൂഷണം,' 'സാഹിത്യസാഹ്യം,' 'വൃത്തമഞ്ജരി' എന്ന് അഞ്ചു ഗ്രന്ഥങ്ങളാക്കിത്തീർത്തു. അതിൽ പാണിനീയം മാത്രമേ രണ്ടാമതൊന്നുകൂടി പരിഷ്കരിച്ചു വിസ്തൃതവും വിശദവും വിശ്വജനീനവുമാക്കിത്തീർപ്പാൻ ആ മഹാപണ്ഡിതനു യോഗമുണ്ടായുള്ളു. അതിനാൽ ആ മഹാൻെറ കൈകൊണ്ടുതന്നെ സാഹിത്യശാസ്ത്രാംബുധിയെ ആകപ്പാടെ ഒന്നുകൂടി വിസ്തരിച്ചു മഥനംചെയ്തു് അതിൽ ഒളിഞ്ഞുകിടക്കുന്ന സർവ്വരത്നങ്ങളേയും സംഗ്രഹിച്ചു യഥാസ്ഥാനം ചേർത്തു ഭംഗിയും പ്രയോജനവും വളർത്തി 'ഭൂഷണം' രണ്ടാമതൊന്നു് അഴിച്ചു പണിതുകിട്ടുവാനുള്ള ഭാഗ്യം ഭാഷായോഷയ്ക്കു ലഭിച്ചില്ല.

പിന്നെ ഭൂഷണകാരൻെറ അനുഗാമിയായി പുറപ്പെട്ട 'സാഹിതീസർവ്വസ്വ'കാരൻ അദ്ദേഹത്തിൻെറ സർവ്വസ്വത്തിൽ അധികഭാഗവും ചെലവുചെയ്തതു കൈരളിയുടെ സ്വത്തെല്ലാം ഗൈർവ്വാണിയുടെ വകയാണെന്നു

സ്ഥാപിപ്പാൻവേണ്ടിയാണ്. അതിനാൽ അതിലെ മറ്റുള്ള ഭാഗങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളുടെ ക്രമീകരണത്തിലും പ്രതിപാദനരീതിയിലും നിഷ്കർഷ മതിയായില്ലെന്നു ചില സാഹിത്യമാർമ്മികന്മാർ അഭിപ്രായപ്പെടുന്നതിൽ തീരെ വാസ്തവമില്ലെന്നു പറവാൻ തരമില്ല. എന്നാൽ സ്വതന്ത്രന്മാരായ ഗ്രന്ഥകാരന്മാർ ഇത്തരം പ്രസ്ഥാനവിശേഷങ്ങളേയും മതഭേദങ്ങളേയും പുരസ്കരിച്ചു ഒരു വിഷയത്തിൽത്തന്നെ പല ഗ്രന്ഥങ്ങളും ഉണ്ടാക്കുന്നതു് എല്ലാ ഭാഷയിലും ഏറെക്കുറെ സാധാരണമാണ്. ഈസ്സംഗതി ആലോചിച്ചാൽ മേൽപറഞ്ഞ അഭിപ്രായം ഇത്തരത്തിലുള്ള ഒരു ശാസ്ത്രഗ്രന്ഥത്തിന്റെ ആവിർഭാവത്തിനു് ഒരുവിധത്തിലും ബാധകമായിത്തീരുന്നതുമല്ല.

'സാഹിത്യദർപ്പണ'ത്തിന്റെ അഭ്യുത്ഥാനത്തിനും കാരണം ഈ ന്യായം തന്നെയാണ്. വിദ്വാൻ, ശിരോമണി മുതലായ പൌരസ്ത്യഭാഷാപരീക്ഷകൾക്കു പഠിക്കുന്ന വിദ്യാർത്ഥികളിൽ സംസ്കൃതപാണ്ഡിത്യം കുറവായിട്ടുള്ളവക്കു് ആ ഭാഷയിലുള്ള സാഹിത്യശാസ്ത്രഗ്രന്ഥങ്ങൾ അഭ്യസിക്കുന്നതിൽ നേരിടുന്ന പ്രയാസം കുറയ്ക്കുകയാകുന്നു ഈ പരിഭാഷയുടെ പ്രയോജനം. എന്നാൽ മേൽപ്രസ്താവിച്ച 'ഭൂഷണ'വും 'സർവ്വസ്വ'വും തൽഗ്രന്ഥകാരന്മാരുടെ രുചിക്കൊത്തവണ്ണം സംസ്കൃതസാഹിത്യശാസ്ത്രങ്ങളിൽ പലതിൽനിന്നും സംഗ്രഹിച്ച സമുച്ചിതങ്ങളും സ്വമേധാകല്പിതങ്ങളുമായ വിഷയങ്ങളെ കലർത്തിയുണ്ടാക്കപ്പെട്ടവയാ

ണ്ട്; 'ദർപ്പണ'ത്തിൽ ആവക സ്വാതന്ത്ര്യങ്ങളൊന്നും എടുത്തിട്ടില്ല. മൂലഗ്രന്ഥത്തെ നേരേ തർജ്ജമചെയ്കയേ ഉണ്ടായിട്ടുള്ളൂ. മൂലത്തിലെ ഉദാഹരണശ്ലോകങ്ങളെല്ലാം അതേപ്രകാരംതന്നെ പരിഭാഷയിലും ചേർത്തിട്ടുണ്ട്. അതിൽ നാലോ അഞ്ചോ ശ്ലോകങ്ങൾക്കൊഴികെ മറെറല്ലാററിന്നും മലയാളതർജ്ജമയും ചേർത്തിട്ടുണ്ട്. അവയിൽ ഒട്ടുമിക്കതും മലയാളത്തിലെ പ്രസിദ്ധകവികൾ തർജ്ജമ ചെയ്തിട്ടുള്ള ഗ്രന്ഥങ്ങളിൽ നിന്നുതന്നെയാണ് എടുത്തിരിക്കുന്നത്. അങ്ങനെ കിട്ടുവാൻ തരമില്ലാതെ വന്നതു മാത്രമേ പരിഭാഷകൻ സ്വയം തർജ്ജമ ചെയ്തു ചേർത്തിട്ടുള്ളൂ. പദ്യരൂപത്തിൽ പരിഭാഷകൊടുത്തിട്ടില്ലാത്ത പദ്യങ്ങൾക്കു ഭാഷാവ്യാഖ്യാനം ചെയ്തിട്ടുണ്ട്. ഭാഷാന്തരം കൊണ്ടും അർത്ഥം വിശദമാവാത്ത ഘട്ടങ്ങളിൽ അവിടവിടെ ടിപ്പണിയും വിവരണവും കാണാം. ചതുർത്ഥപരിച്ഛേദത്തിൻെറ അവസാനത്തിൽ കീഴ്‌വരയിട്ടു ചേർത്തിരിക്കുന്നതു മൂലഗ്രന്ഥത്തിലുള്ള വിവൃതിയുടെ പരിഭാഷയാണ്. അതിൽ 'സ്വച്ഛന്ദോച്ഛലദച്ഛകച്ഛ—' എന്ന ശ്ലോകം കഴിഞ്ഞിട്ടു ഭാഷയിൽ ശബ്ദചിത്രകാവ്യോദാഹരണമായി രണ്ടു പഴയ ശ്ലോകം എടുത്തു ചേർത്തു മാത്രമേ പരിഭാഷകൻ സ്വതന്ത്രമായും അമൂലമായും ഒന്നു ചെയ്തിട്ടുള്ളൂ.

മൂലഗ്രന്ഥത്തിൽ പത്തു പരിച്ഛേദങ്ങളുള്ളതിൽ ആദ്യത്തെ അഞ്ചു പരിച്ഛേദങ്ങൾ മാത്രമേ ഇപ്പോൾ തർജ്ജമചെയ്തിട്ടുള്ളൂ. ബാക്കിയുള്ള അഞ്ചു പരിച്ഛേദങ്ങളെ ഇതി

ൻെറ രണ്ടാംഭാഗമായി വഴിയേ പുറപ്പെടുവിച്ചുകൊള്ളാമെന്നു വിചാരിക്കുന്നു. ഈ ഒന്നാംഭാഗത്തിൽ അടങ്ങിയ അഞ്ചു പരിച്ഛേദങ്ങളിലെ വിഷയങ്ങൾ:—

1. കാവ്യസ്വരൂപനിരൂപണം.
2. വാക്യസ്വരൂപനിരൂപണം.
3. രസാദിനിരൂപണം.
4. കാവ്യഭേദനിരൂപണം.
5. വ്യഞ്ജനാവ്യാപാരനിരൂപണം.

എന്നിവയാകുന്നു. പിന്നെയുള്ള അഞ്ചു പരിച്ഛേദങ്ങളിൽ,

1. ദൃശ്യശ്രവ്യകാവ്യഭേദങ്ങൾ.
2. ഗുണങ്ങൾ.
3. ദോഷങ്ങൾ.
4. രീതികൾ.
5. അലങ്കാരങ്ങൾ.

എന്ന വിഷയങ്ങളാണു പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. അവയിൽ ദൃശ്യകാവ്യവിഷയങ്ങൾ വിസ്തരിച്ചു വിദ്വാൻ എ. ഡി. ഹരിശർമ്മാ അവർകളുടെ 'നാടകപ്രവേശിക' എന്ന പുസ്തകത്തിൽനിന്നും, ഇവയെല്ലാം സാമാന്യമായി 'ഭൂഷണ' 'സർവ്വസ്വ'ങ്ങളിൽ നിന്നും അറിയാവുന്നതുകൊണ്ടു രണ്ടാംഭാഗത്തിൻെറ പുറപ്പാടിനു് അല്പം കാലവിളംബം വന്നാലും കാൎയ്യഹാനിയുണ്ടാകുന്നതുമല്ല. അഥവാ,

പ്രതിബിംബം മുറിഞ്ഞിടാ
ദർപ്പണം പാതിയാകിലും!

എന്നു കരുതിയാലും വിരോധമില്ലല്ലൊ.

ചെറുതായ ശബ്ദംകൊണ്ടു പെരുതായ അൎത്ഥത്തെ പ്രതിപാദിപ്പാൻ തക്കവണ്ണം അനേകശാസ്ത്രീയസാങ്കേതികശബ്ദങ്ങളുടെ സമൃദ്ധിയുള്ള സംസ്കൃതഭാഷയിൽ, വശ്യവചസ്സുകളായ മഹാപണ്ഡിതന്മാരാൽ ഉണ്ടാക്കപ്പെട്ട പ്രൌഢഗംഭീരങ്ങളായ ശാസ്ത്രങ്ങൾ, കാലദേശവക്തൃവാച്യാദിഭേദത്താൽ പലവിധ വിപ്രതിപത്തിയുള്ളവയും, അല്പാൎത്ഥകങ്ങളുമായ കതിപയപദങ്ങളെക്കൊണ്ടു വ്യവഹരിക്കപ്പെട്ടുവരുന്ന ഒരു ദേശ്യഭാഷയിൽ പരാവൎത്തനം ചെയ്യുന്നതു, വാസനാവിലാസവും അഭ്യാസപാടവവും പാണ്ഡിത്യദാർഢ്യവും തികഞ്ഞ മഹാന്മാൎക്കുപോലും പ്രയാസമുള്ള ഒരു കാൎയ്യമാകയാൽ ആ വക ഗുണങ്ങളൊന്നുമില്ലാത്ത ഈ പരിഭാഷകന്റെ സാഹസത്തിൽ വല്ല അബദ്ധങ്ങളും അററകുററങ്ങളും വന്നിട്ടുണ്ടെങ്കിൽ നിൎമ്മത്സരന്മാരും ദാക്ഷിണ്യശീലന്മാരുമായ വിദ്വാന്മാർ അവയെ ദയാപൂൎവ്വം ക്ഷമിച്ചു് അനുഗ്രഹിച്ചാൽ കൊള്ളാമെന്നു സവിനയം അപേക്ഷിക്കുന്നു.

ഈ ഗ്രന്ഥം തൎജ്ജമ ചെയ്വാൻ ആജ്ഞാപിച്ചതിനു കമ്മിററി അംഗങ്ങളോടു സാമാന്യമായും, ഇതിലെ ഉദാഹരണശ്ലോകങ്ങളിൽ പലതും തൎജ്ജമ ചെയ്തു സഹായിച്ചതിനു കവിതിലകൻ കുണ്ടൂർ നാരായണമേനോനവർകളോടു പ്രത്യേകമായും, ഇതിന്റെ ആരംഭം മുതൽ

അവസാനംവരെ പലപ്പോഴും പരിശോധിച്ചും പരിഷ്കരിച്ചും ആജ്ഞാപിച്ചും അനുനയിച്ചും പ്രോത്സാഹിപ്പിച്ചതിനു കമ്മിററി സിക്രട്ടറിയും ത്രിഭാഷാപണ്ഡിതനും സാഹിത്യരസികനുമായ പി. ശങ്കരൻനമ്പ്യാരവർകളോടു സവിശേഷമായും എനിക്കുള്ള കൃതജ്ഞതയെ സാദരം ഇവിടെ രേഖപ്പെടുത്തുന്നു.

ഈ തർജ്ജമയിൽ മൂലാൎത്ഥത്തിൽ പലേടത്തും എനിക്കുണ്ടായ സംശയങ്ങളെ തീൎത്തുതന്നതിന് എറണാകുളം കോളേജുസംസ്കൃതപണ്ഡിതരും എൻെറ ആപ്തമിത്രവുമായ പി. എസ്സ്. അനന്തനാരായണശാസ്ത്രികളവർകളെ ഭക്തിപൂർവ്വം സ്മരിക്കുകയും, ഈ പുസ്തകം ഇത്രയും ഭംഗിയായും ശുദ്ധമായും അച്ചടിച്ചുതന്നതിനു 'മംഗളോദയം' അച്ചുകൂടത്തിൻെറ പ്രവൎത്തകന്മാരോടു വന്ദനം പറകയും, അതിലെ പ്രൂഫ് പരിശോധകനായ വിദ്വാൻ കെ. വി. എം. അവർകളെ പ്രത്യേകം അഭിനന്ദിക്കുകയും ചെയ്തുകൊണ്ട് ഈ പ്രസ്താവനയെ ഉപസംഹരിക്കുന്നു.

കുരുംബേശ്വരിയേയും, ശ്രീ-
ഗുരുനാഥനെയും ഹൃദി,
കരുതിക്കൊണ്ടിതീവണ്ണ-
മൊരുഭാഷയിലാക്കിനേൻ.

ശുഭം.

| | |
|---|---|
| ഭാഷാപരിഷ്കരണക്കമ്മിററി ആപ്പീസ്സ്. 22—11—106. | എന്നു പരിഭാഷകൻ കെ. പരമേശ്വരമേനോൻ കമ്മിററിപ്പണ്ഡിതർ. |

# സാഹിത്യദർപ്പണം.

## പ്രഥമപരിച്ഛേദം.

---

ശ്രീ.

ഹരിഃ ശ്രീഗണപതയേ നമഃ.

ഗ്രന്ഥാരംഭത്തിൽ ഗ്രന്ഥകാരൻ, താൻ ആരംഭിക്കുന്ന ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായിട്ടു വാഗ്ദേവതയായ സരസ്വതിയെ വന്ദിക്കുന്നു—

ശരദിന്ദുരുചിരരുചിയാം
സരസ്വതീദേവിയെന്മനക്കാമ്പിൽ
ഇരുളുകൾ കളഞ്ഞു കാവ്യ-
പ്പൊരുളുകളെല്ലാം തെളിച്ചുകാട്ടട്ടെ. ൧

ഈ ഗ്രന്ഥം കാവ്യാംഗമാകയാൽ കാവ്യഫലങ്ങൾതന്നെയാണ് ഇതിന്റെയും ഫലമെന്ന് ഉദ്ദേശിച്ചുകൊണ്ടു മുമ്പേതന്നെ കാവ്യഫലങ്ങളെ പറയുന്നു:—

അല്പബുദ്ധികളായോർക്കും കാവ്യമെന്നൊന്നിൽനിന്നുതാൻ
ധർമ്മാർത്ഥകാമമോക്ഷങ്ങൾ സുഖമായിട്ടു നേടിടാം. ൨
കാവ്യസ്വരൂപമതിനാൽ നിരൂപിക്കുന്നിതത്ര ഞാൻ.

രാമാദികളെപ്പോലെ പ്രവർത്തിക്കണം; രാവണാദികളെപ്പോലെ പ്രവർത്തിക്കരുത്. എന്നിത്യാദി കൃത്യപ്രവൃത്തിയേയും അകൃത്യ

നിവൃത്തിയേയും കാവ്യം വായനക്കാർക്ക് ഉപദേശിക്കുന്നതിനാൽ കാവ്യത്തിൽനിന്നു ചതുർവ്വർഗ്ഗഫലപ്രാപ്തിയുണ്ടാകുമെന്നുള്ളതു സുവ്യക്തമാണല്ലോ. അങ്ങനെ 'ഭാമഹൻ' പറഞ്ഞിട്ടുമുണ്ട്—

'കലാപാടവവും നേടാം ചതുർവ്വർഗ്ഗഫലങ്ങളും
നല്ല കാവ്യങ്ങൾ ശീലിച്ചാലുണ്ടാകും പ്രീതി കീർത്തിയും.' എന്നു്.

അത്രമാത്രമല്ല. ഭഗവന്നാരായണചരണാരവിന്ദസ്തവാദികൾ ചെയ്യുന്നതുകൊണ്ടു കാവ്യത്തിൽനിന്നു ധർമ്മസിദ്ധിയുണ്ടാകും. 'ഏകഃ ശബ്ദഃ സുപ്രയുക്തഃ സമ്യഗ് ജ്ഞാതഃ സ്വർഗ്ഗേ ലോകേ കാമധുഗ് ഭവതി' (ഒരു ശബ്ദം നല്ലവണ്ണം പ്രയോഗിക്കപ്പെടുകയും, നല്ലവണ്ണം അറിയപ്പെടുകയും ചെയ്താൽ അതു സ്വർഗ്ഗലോകത്തിൽ അഭീഷ്ടപ്രദമായിട്ടു ഭവിക്കുന്നു.) ഇത്യാദി വേദവാക്യങ്ങളിൽനിന്നു് ഇതു സുപ്രസിദ്ധവുമാകുന്നു. അർത്ഥപ്രാപ്തി പ്രത്യക്ഷസിദ്ധമാണല്ലോ. അർത്ഥലാഭം വഴിയായിട്ടുതന്നെ കാമലാഭവുമുണ്ടാകും. കാവ്യത്തിൽനിന്നുണ്ടാകുന്ന ധർമ്മഫലത്തിന്റെ അനുപാദാനംകൊണ്ടും മോക്ഷപ്രാപ്തിയുണ്ടാകുന്ന വേദവാക്യാദികളുടെ വ്യുൽപത്തിയുണ്ടാകുന്നതുകൊണ്ടും മോക്ഷപ്രാപ്തിയുണ്ടാകുന്നു. വേദശാസ്ത്രങ്ങളിൽനിന്നു പരിപക്വബുദ്ധികളായിട്ടുള്ളവർക്കു മാത്രമേ ചതുർവ്വർഗ്ഗസിദ്ധിയുണ്ടാകയുള്ളു. അതുതന്നെ യാതൊരു രസവുംകൂടാതെ വളരെ ബുദ്ധിമുട്ടിയാൽ മാത്രമേ സിദ്ധിക്കയുമുള്ളു. പരമാനന്ദമയമാകകൊണ്ടു സുഖമയമായിട്ടുതന്നെ ലളിതബുദ്ധികളായിട്ടുള്ളവർക്കുംകൂടി ചതുർവ്വർഗ്ഗഫലപ്രാപ്തി കാവ്യത്തിൽനിന്നു മാത്രമേ സിദ്ധിക്കുകയുള്ളു.

എന്നാൽ, വേദശാസ്ത്രങ്ങളുള്ളപ്പോൾ പരിണതബുദ്ധികളായിട്ടുള്ളവർ എന്തിനു കാവ്യത്തിൽ പരിശ്രമിക്കുന്നു? എന്നു പറവാൻ പാടില്ല. കടുരസങ്ങളായ മരുന്നുകൾകൊണ്ടു ശമിപ്പിക്കാവുന്ന രോഗം, പഞ്ചസാര സേവിച്ചാൽ ശമിക്കുമെന്നുണ്ടെങ്കിൽ ഏതൊരു രോഗിയെങ്കിലും പഞ്ചസാര പ്രയോഗിക്കാതിരിക്കുമോ?

എന്നുതന്നെയല്ല, കാവ്യം സ്വീകാര്യമാകുന്നു്—

'പാരിൽ നരനായ് പിറപ്പാൻ
പാരം പണി, യതിലുമറിവുകരവാറാം
കാവ്യം കവിത്വമതിലും
കരയററൊരു ശക്തി ദുർല്ലഭം തന്നെ.' എന്നും,

'ത്രിവർഗ്ഗസാധനം നാട്യം' എന്നു അഗ്നിപുരാണത്തിലും,

'കാവ്യാലാപങ്ങളും നല്ല ഗീതകങ്ങളശേഷവും
ശബ്ദരൂപൻ മഹാവിഷ്ണു തന്നംശങ്ങളിതൊക്കയും.'

എന്നു വിഷ്ണുപുരാണത്തിലും പറഞ്ഞിട്ടുണ്ട്. അതു ഹേതുവായിട്ട് അങ്ങനെയുള്ള കാവ്യത്തിന്റെ സ്വരൂപത്തെ നിരൂപണംചെയ്യുന്നു. ഇതുകൊണ്ട് അഭിധേയവും കാണിക്കപ്പെട്ടിരിക്കുന്നു. എന്നാൽ അങ്ങനെയുള്ള കാവ്യത്തിന്റെ സ്വരൂപമെന്തെന്നുള്ളതിലേക്കു് ഒരാൾ പറയുന്നു:—

'അദോഷങ്ങളായും സഗുണങ്ങളായും ഇരിക്കുന്ന ശബ്ദാർത്ഥങ്ങൾ ചിലേടത്തു് അലങ്കാരങ്ങളില്ലാത്തവയായിരുന്നാലും കാവ്യമാകുന്നു'

എന്നു്. ഇതു് ആലോചിക്കേണ്ടതാകുന്നു. എന്തെന്നാൽ, ദോഷരഹിതമായിരുന്നാലേ കാവ്യമായി ഭവിക്കയുള്ളു എങ്കിൽ—

'ന്യക്കാരോ ഹ്യയമേവ മേ യദരയ-
സ്തത്രാപ്യസൌ താപസഃ
സോഽപ്യത്രൈവ നിഹന്തി രാക്ഷസകുലം
ജീവത്യഹോ രാവണഃ
ധിഗ്ധിക്ശക്രജിതം, പ്രബോധിതവതാ
കിം കുംഭകർണ്ണേന വാ
സ്വർഗ്ഗഗ്രാമടികാവിലുണ്ഠനവൃഥോ-
ച്ഛൂനൈഃ കിമേഭിർഭുജൈഃ.'

മാറ്റാരുണ്ടെന്നതോ മേ കുറവ,തിലുമയൻ
താപസൻ, കേറിവന്നി-
ങ്ങേ,റ്റം കൊല്ലുന്നു രക്ഷോഗണ,മുയിരൊടഹോ!
രാവണൻ വാണിടുന്നു,
എന്തിന്നാണിന്ദ്രജിത്തി,സ്സുണർവൊട്ടുമഴവു-
ന്നെന്തിനക്കുംഭകർണ്ണൻ
വിൺകുഗ്രാമം തകർത്താവെറുമിടതടിയൻ
കൈകളാലെന്തുസാദ്ധ്യം?

(സ്വ.)

എന്ന ശ്ലോകത്തിൽ അവിമൃഷ്ടവിധേയാംശം എന്ന ദോഷമുള്ളതിനാൽ ഈ ശ്ലോകത്തിനു കാവ്യത്വമുണ്ടാകയില്ല. നേരെമറിച്ചു ധ്വനിയുള്ളതുകൊണ്ട് ഇതിന് ഉത്തമകാവ്യത്വമുണ്ടെന്നു സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്. അതിനാൽ 'അദോഷത്വം' എന്ന ലക്ഷണത്തിനു് 'അവ്യാപ്തി' എന്ന ദോഷമുണ്ട്. എന്നാൽ ഇതിൽ ഇങ്ങനെ ഒരു ഭാഗത്തിൽ മാത്രമല്ലേ ദോഷമുള്ളൂ? എല്ലാ ഭാഗത്തിനും ദോഷമില്ലല്ലോ എന്നാണെങ്കിൽ, ഏതു ഭാഗത്തു ദോഷമുണ്ടോ ആ ഭാഗത്തിനു കാവ്യത്വമില്ല, ഏതൊരിടത്തു ധ്വനിയുണ്ടോ ആ ഭാഗത്തിന് ഉത്തമകാവ്യത്വമുണ്ട്; എന്നിങ്ങനെയുള്ള രണ്ട് അംശങ്ങളാൽ രണ്ടു ഭാഗത്തേക്കും വലിക്കപ്പെടുന്ന ഇതു കാവ്യമോ? അകാവ്യമോ? അതോ രണ്ടുമല്ലയോ? ശ്രുതിദുഷ്ടാദിദോഷങ്ങൾ കാവ്യത്തിന്റെ ഒരു ഭാഗത്തെ മാത്രമല്ല ദൂഷിപ്പിക്കുന്നതു്. അവ കാവ്യത്തെ മുഴുവനും ദൂഷിപ്പിക്കുന്നവയാണ്. എന്തെന്നാൽ കാവ്യത്തിന്റെ ആത്മാവായ രസത്തിന് അപകർഷത്തെ ചെയ്യുന്നവയല്ലെങ്കിൽ അവയ്ക്കു ദോഷത്വംതന്നെ സ്വീകരിക്കപ്പെടുന്നില്ല. അങ്ങനെയല്ലെങ്കിൽ നിത്യദോഷങ്ങളെന്നും അനിത്യദോഷങ്ങളെന്നും ഉള്ള വ്യവസ്ഥയും ഉണ്ടാകുന്നതല്ല.

'ശ്രുതിദുഷ്ടാദിദോഷങ്ങൾ അനിത്യത്വേന ചൊന്നവ
ശൃംഗാരധ്വനിയിൽത്തന്നെ കേവലം ത്യാജ്യമായ്‌വരൂ.'

എന്നു ധ്വനികാരനാൽ പറയപ്പെട്ടിട്ടുമുണ്ട്. എന്നു മാത്രമല്ല, ഇപ്രകാരമാണെങ്കിൽ സർവ്വഥാ നിർദ്ദോഷമായ ഒന്നു തീരെ ഉണ്ടാവാൻ തരമില്ലാത്തതിനാൽ ലക്ഷണയുക്തമായ കാവ്യം വിരളമായിട്ടോ കേവലം ഇല്ലാത്തതായിട്ടോ ഭവിക്കും.

എന്നാൽ 'അദോഷങ്ങൾ' എന്നതിലെ നഞ്പ്രയോഗം ഈഷദർത്ഥത്തിലാണെന്നു പറയുന്നുവെങ്കിൽ 'ഈഷദ്ദോഷങ്ങളായ ശബ്ദാർത്ഥങ്ങളത്രെ കാവ്യം' എന്നു പറഞ്ഞാൽ നിർദ്ദോഷങ്ങളായ ശബ്ദാർത്ഥങ്ങൾക്കു കാവ്യത്വമില്ലെന്നു വരും. ദോഷങ്ങളുണ്ടെങ്കിലും 'കുറച്ചേ ഉള്ളു എങ്കിൽ അതു കാവ്യമാണ്' എന്ന് അർത്ഥം കല്പിക്കുകയാണെങ്കിൽ കാവ്യലക്ഷണത്തിൽ അതും പറയത്തക്കതല്ല. അതു രത്നാദികളുടെ ലക്ഷണത്തിൽ കീടാനുവേധാദികളെ (പുഴുക്കുത്തു മുതലായവയെ) വർജ്ജിക്കണം, എന്നു പറയുന്നതുപോലെയാണ്. കീടാനുവേധാദികൾ രത്നത്തിന്റെ രത്നത്വത്തെ നശിപ്പിപ്പാൻ മതിയാകുന്നവയല്ല. അവ രത്നത്തിന്റെ ഗുണത്തിനു കൂടുതൽകുറവു മാത്രമേ ചെയ്യുകയുള്ളു. ശ്രുതിദുഷ്ടാദിദോഷങ്ങളും അതുപോലെ തന്നെ കാവ്യത്തിന്റെ ഉൽകർഷാപകർഷങ്ങളെത്തന്നെ ചെയ്യുകയുള്ളു.

'രസാദ്യനുഭവം സ്പഷ്ടമാകിൽ ദുഷ്ടമതെങ്കിലും
കാവ്യംതാനതു, കീടാനുവിദ്ധരത്നാദിരീതിയിൽ.'

എന്ന് ആപ്തവചനവുമുണ്ട്. അതുതന്നെയല്ല; ഗുണങ്ങൾ രസത്തിന്റെ ധർമ്മങ്ങളാണെന്ന് 'അംഗിയായ രസത്തിന്റെ ധർമ്മമത്രെ ഗുണാദികൾ ആത്മാവിനുള്ള ധർമ്മങ്ങൾ ശൌര്യാദികളെന്നപോൽ.' എന്നിത്യാദികൾകൊണ്ട് അദ്ദേഹത്താൽതന്നെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതിനാൽ ശബ്ദാർത്ഥങ്ങൾക്കു 'സഗുണത്വം' എന്ന വിശേഷണവും യുക്തമല്ല. ഗുണങ്ങൾക്കു രസാഭിവ്യഞ്ജകത്വമുള്ളതുകൊണ്ട് ഉപചാരസംബന്ധേന യുക്തമാണ് എന്നു പറയുന്നുവെങ്കിൽ അതും യുക്തമല്ല. എന്തെന്നാൽ—കാവ്യസ്വരൂപമായിട്ടു പറയപ്പെട്ടിരിക്കുന്ന അശ്ശബ്ദാർത്ഥങ്ങളിൽ രസം ഉണ്ടോ, ഇല്ലയോ? ഇല്ലെങ്കിൽ രസ

ത്തിന്റെ അന്വയവ്യതിരേകങ്ങളെ * അനുസരിച്ചാണു ഗുണങ്ങളുടെ സ്ഥിതി എന്നു വരുന്നതിനാൽ ഗുണവത്ത്വവുമില്ല. രസമുണ്ടെങ്കിൽ 'രസത്തോടുകൂടിയവയായും' എന്ന വിശേഷണം ശബ്ദാർത്ഥങ്ങൾക്കു കൊടുക്കാതിരുന്നതു് എന്തുകൊണ്ടു്? ഗുണമുണ്ടെങ്കിൽ രസമുണ്ടാകാതെ വരികയില്ലെന്നുള്ളതിനാൽ ഇതു സിദ്ധമായി ഭവിക്കുന്നു എന്നാണെങ്കിൽ 'ഗുണത്തോടുകൂടിയവ' എന്നല്ല, 'രസത്തോടുകൂടിയവ' എന്നു തന്നെയാണു പറയേണ്ടിയിരുന്നതു്. 'പ്രാണികളോടുകൂടിയ ദേശങ്ങൾ' എന്നു പറയേണ്ടതിനു പകരം 'ശൌര്യാദികളോടുകൂടിയ ദേശങ്ങൾ,' എന്നു് ആരും പറയാറില്ലല്ലോ. എന്നാൽ 'ഗുണങ്ങളോടുകൂടിയ ശബ്ദാർത്ഥങ്ങൾ' എന്നതുകൊണ്ടു ഗുണാഭിവ്യഞ്ജകങ്ങളായ ശബ്ദാർത്ഥങ്ങളേ കാവ്യത്തിൽ പ്രയോഗിപ്പാൻ യോഗ്യങ്ങളായി ഭവിക്കയുള്ളു എന്നാണു് അഭിപ്രായം, എന്നു പറയുന്നു എങ്കിൽ അതു ശരിയല്ല. ഗുണാഭിവ്യഞ്ജകങ്ങളായ ശബ്ദാർത്ഥങ്ങൾ കാവ്യത്തിനു് ഉൽക്കർഷാപാദകങ്ങളാണെന്നു മാത്രമല്ലാതെ, കാവ്യത്തിന്റെ സ്വരൂപാധായകങ്ങളായി ഭവിക്കുകയില്ല. 'ശബ്ദാർത്ഥങ്ങൾ കാവ്യത്തിന്റെ ശരീരവും, രസാദികൾ ആത്മാവും, ഗുണങ്ങൾ ശൌര്യാദികളെപ്പോലെയുള്ളവയും, ദോഷങ്ങൾ ഒറ്റക്കണ്ണനായിരിക്കുക മുതലായതുപോലെയും, രീതികൾ അവയവസംസ്ഥാനവിശേഷങ്ങൾ (അംഗഭംഗി) പോലെയും, അലങ്കാരങ്ങൾ കടകകുണ്ഡലാദികൾ (വള, കടുക്കൻ മുതലായവ) പോലെയും ആകുന്നു' എന്നു പറയപ്പെട്ടിട്ടുണ്ടു്. ഇതുകൊണ്ടു 'ചിലേടത്തു് അലങ്കാരമില്ലാത്ത ശബ്ദാർത്ഥങ്ങളും കാവ്യമാകുന്നു' എന്നു പറയപ്പെട്ടിരിക്കുന്നതും നിരസ്തമായി. ഇതിന്റെ അർത്ഥം—എല്ലായിടത്തും അലങ്കാരത്തോടുകൂടിയവയും, ചിലേടത്തു് അസ്ഫുടാലങ്കാരങ്ങളായിട്ടുള്ളവയും ആയ ശബ്ദാർത്ഥങ്ങൾ കാവ്യമാകുന്നു എന്നാണു്. അവിടെയും അലങ്കാരങ്ങളോടുകൂടിയ ശബ്ദാർത്ഥങ്ങൾ കാവ്യത്തിനു് ഉൽക്കർഷത്തെ ഉണ്ടാക്കുന്നവയാ

---

* എവിടെ രസമുണ്ടോ അവിടെ ഗുണമുണ്ടു്. എവിടെ രസമില്ലയോ അവിടെ ഗുണവുമില്ല, എന്നു നിയമം.

കയാൽ സ്വരൂപത്തെ ഉണ്ടാക്കുന്നവയല്ല. ഇതുകൊണ്ടു 'വക്രോക്തിഃ കാവ്യജീവിതം'=(വക്രോക്തിതാൻ കാവ്യജീവൻ)എന്നുള്ള 'വക്രോക്തിജീവിതകാര'ന്റെ വചനവും, വക്രോക്തി അലങ്കാരമാകയാൽ നിരസ്തമായി. അസ്പഷ്ടാലങ്കാരത്തിൽ ഒരിടത്തു് ഉദാഹരിക്കപ്പെട്ടിരിക്കുന്ന—

'യഃ കൌമാരഹരസ്സ ഏവ ഹി വര-
സ്താ ഏവ ചൈത്രക്ഷപാ-
സ്തേ ചോന്മീലിതമാലതീസുരഭയഃ
പ്രൌഢാഃ കദംബാനിലാഃ
സാ ചൈവാസ്മി, തഥാപി തത്ര സുരത-
വ്യാപാരലീലാവിധൌ
രേവാരോധസി വേതസീതരുതലേ
ചേതസ്സമുൽക്കണ്ഠതേ.'

എൻ കൌമാരം ഹരിച്ചോൻ വര, നിറവുകളും
ചൈത്രമാസത്തിലെത്താൻ,
ഫുല്ലശ്രീ പിച്ചകപ്പൂമണമുടയ കദം-
ബാനിലന്നില്ല ഭേദം,
അത്ര ഞാൻതാനെങ്കിലും നർമ്മദയുടെ തടങ്ങ-
ളിങ്കലങ്ങാറ്റുവഞ്ചി-
ക്കീഴേ ചെയ്യാ രതിക്കേളികളിൽ മനമധികോൽ-
ക്കണ്ഠ്യംകൊണ്ടിരുന്നു.

(സ്വ)

എന്നതു് ആലോചിക്കപ്പെടേണ്ടതാകുന്നു. ഇതിൽ വിഭാവനാവിശേഷോക്തികളുടെ സന്ദേഹസങ്കരം എന്ന അലങ്കാരം സ്പഷ്ടമാകുന്നു.

ഇതുകൊണ്ട് —

'അദോഷമായ് സഗുണമാ-യലങ്കാരരസാഢ്യമായ്
കാവ്യംതീർക്കും കവിക്കുണ്ടാം കീർത്തിയും പ്രീതിയും പരം.'

ഇത്യാദികളും കാവ്യലക്ഷണമല്ല എന്നു വന്നുകൂടി. 'കാവ്യത്തിന്റെ ആത്മാവു ധ്വനിയാണ്' എന്നു ധ്വനികാരൻ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ വസ്തു, അലങ്കാരം, രസാദികൾ ഇങ്ങനെ മൂന്നു പ്രകാരത്തിലുള്ള ധ്വനിയാണോ കാവ്യത്തിന്റെ ആത്മാവ്? അതോ രസാദിരൂപമായിട്ടുള്ളതു മാത്രമോ? പ്രഹേളികാദികളിൽ അതിവ്യാപ്തി വരുന്നതിനാൽ ആദ്യത്തേതല്ല. രണ്ടാമത്തേതാണെങ്കിൽ അങ്ങനെയാകട്ടെ എന്നു സമ്മതിക്കാം. എന്നാൽ രസാദിരൂപമാത്രമായ ധ്വനിയാണ് കാവ്യത്തിന്റെ ആത്മാവ്. എങ്കിൽ—



അത്താ എത്ഥ ണിമജ്ജഇ,
എത്ഥ അഹം ദിഅസഅം പലോഏഹി
മാ പഹിഅ രത്തിഅന്ധിഅ,
സേജ്ജാഏ മഹ ണിമജ്ജഹിസി.

ശ്വശ്രുരത്ര നിമജ്ജതി
അത്രാഹം ദിവസകം പ്രലോകയ
മാ പഥിക! രാത്ര്യന്ധ!
ശയ്യായാം മമ നിമങ്ക്ഷ്യസി. (ഛായ)

അമ്മായി ചത്തപോലിഹ
കിടപ്പൂ; ഞാനിങ്ങു, കാണ്ക പകലേതാൻ
പാന്ഥ! നിശാന്ധ! ഭവാനെൻ
മെത്തയിൽ വന്നിങ്ങു പെട്ടുപോകരുതേ.
(സ്വ)

ഇത്യാദികളിൽ വസ്തുമാത്രം വ്യംഗ്യമായിരിക്കകൊണ്ടു് അതിനെ കാവ്യം എന്നു പറയുന്നതെങ്ങനെ എന്നാണെങ്കിൽ അങ്ങനെയല്ല; ഇവിടെയും രസാഭാസമാണു വ്യംഗ്യം എന്നാണു ഞാൻ പറയുന്നതു്. മറിച്ചാണെങ്കിൽ (വസ്തുമാത്രം വ്യംഗ്യം എന്നു പറഞ്ഞാൽ) 'ദേവദത്തൻ ഗ്രാമത്തിലേയ്ക്കു പോകുന്നു' എന്ന വാക്യത്തിൽ അയാളുടെ ഭൃത്യനും അയാളെ പിൻതുടൎന്നുപോയിരുന്നു എന്നുള്ള വ്യംഗ്യം തോന്നുന്നതിനാൽ അതും കാവ്യമായി ഭവിക്കേണ്ടിവരും. അങ്ങനെ ആയിക്കൊള്ളട്ടെ, എന്നാണെങ്കിൽ, രസമുള്ളതുമാത്രമേ കാവ്യമാകയുള്ളു എന്നു നിശ്ചയിച്ചിരിക്കകൊണ്ടു് അതു ശരിയല്ല. കാവ്യത്തിന്റെ പ്രയോജനമാകട്ടെ, രസാസ്വാദംകൊണ്ടുണ്ടാകുന്ന പരമാനന്ദം നൽകുന്നതോടുകൂടി ഗഹനങ്ങളായ വേദശാസ്ത്രങ്ങളിൽ വിമുഖന്മാരും സുകുമാരബുദ്ധികളും, എന്നാൽ കൃത്യാകൃത്യബോധമുണ്ടാക്കിക്കൊടുക്കേണ്ടവരും ആയ രാജകുമാരന്മാർ മുതലായവൎക്കു 'രാമാദികളെപ്പോലെയാണു പ്രവൎത്തിക്കേണ്ടതു്; രാവണാദികളെപ്പോലെയല്ല;' എന്നിത്യാദി കൃത്യപ്രവൃത്തിയും അകൃത്യനിവൃത്തിയും ഉപദേശിക്കുകയാകുന്നു എന്നു പ്രാചീനന്മാരും പറഞ്ഞിരിക്കുന്നു.—'വാഗ്വൈചിത്ര്യം മുഖ്യമെന്നാൽ ജീവിതം രസമൊന്നിതിൽ'—എന്നു് ആഗ്നേയപുരാണത്തിൽ പറഞ്ഞിരിക്കുന്നു. വ്യക്തിവിവേകകാരനും—'സ്ഥായിരസാദികളാണിഹ കാവ്യാത്മാവതിനു വാദമില്ലാൎക്കും'—എന്നു പറഞ്ഞിരിക്കുന്നു—'ഇതിവൃത്തം മാത്രം നിൎവ്വഹിക്കുന്നതുകൊണ്ടു് (കഥമാത്രം പറയുന്നതുകൊണ്ടു്) കവിക്കു തന്റെ സ്ഥാനം ലഭിക്കുന്നതല്ല; ഇതിഹാസപുരാണാദികളിൽനിന്നുതന്നെ അതു സിദ്ധിക്കുന്നുണ്ടല്ലോ'—എന്നു ധ്വനികാരനും പറഞ്ഞിട്ടുണ്ടു്. എന്നാൽ ഒരു പ്രബന്ധത്തിലടങ്ങിയ ചില നീരസങ്ങളായ പദ്യങ്ങൾക്കു കാവ്യത്വമില്ലാതെ പോകുമല്ലോ, എന്നാണെങ്കിൽ അതില്ല. രസമുള്ള ഒരു പദ്യത്തിൽ നീരസങ്ങളായ ചില പദങ്ങളുണ്ടായിരുന്നാലും അവയ്ക്കു് ആ പദ്യത്തിൽ ആപാതസിദ്ധമായ രസംകൊണ്ടു രസവത്ത്വം സിദ്ധിക്കുന്നതുപോലെ ഒരു പ്രബന്ധത്തിലടങ്ങിയ നീരസപദ്യങ്ങൾക്കും രസവത്ത്വമുണ്ടെന്നു സൎവ്വസമ്മതമാണല്ലോ; രസമില്ലാത്ത പദ്യങ്ങളെയും, ഗുണങ്ങളെ വ്യഞ്ജിപ്പിക്കുന്ന വൎണ്ണങ്ങളുള്ളതുകൊണ്ടും ദോഷങ്ങളി

ല്പാത്തതുകൊണ്ടും അലങ്കാരമുള്ളതുകൊണ്ടും 'കാവ്യം' എന്നു വ്യവഹരിക്കാറുള്ളതു്, രസാദികളുള്ള കാവ്യത്തിന്റെ ബന്ധസാമ്യം നിമിത്തം ഗൌണമായിട്ടാകുന്നു. (ഗൌണം=ഗുണസാമ്യംകൊണ്ടുള്ളതു്) 'കാവ്യത്തിന്റെ ആത്മാവു രീതിയാണ്' എന്നു വാമനൻ പറഞ്ഞിട്ടുള്ളതും ശരിയല്ല. 'രീതി' എന്നതു സംഘടനാവിശേഷമാണ്. അവയവങ്ങളെ വേണ്ടതുപോലെ യോജിപ്പിക്കുകയാണു സംഘടനാ. ആത്മാവ് എന്നതു് അതല്ലാ, വേറെ ഒന്നാണ്.

'രസജ്ഞരാദരിച്ചീടു-മർത്ഥം താൻ കാവ്യജീവിതം
വാച്യമെന്നും വ്യംഗമെന്നു-മതു രണ്ടുവിധം സ്മൃതം.' എന്നു

ധ്വനികാരൻ പറഞ്ഞിട്ടുള്ളതിൽ, 'വ്യംഗ്യം താൻ കാവ്യജീവിതം' എന്നു താൻ പറഞ്ഞതിനു വിരോധം വരുന്നതുകൊണ്ടുതന്നെ 'വാച്യമാണു കാവ്യത്തിന്റെ ആത്മാവ്' എന്നുള്ളതു നിരസ്തമായി.

എന്നാൽ പിന്നെ കാവ്യം എന്നതു് എന്തു്? എന്നു പറയാം—

'വാക്യം രസാത്മകം കാവ്യം'

രസമാം ജീവനുള്ളോരു
വാക്യം താൻ 'കാവ്യ'മെന്നതു്. ൩

ഇനി രസസ്വരൂപത്തെ നിരൂപണംചെയ്യാം. കാവ്യത്തിന്റെ സാരമായിരിക്കുന്നതിനാൽ അതിനു ചൈതന്യത്തെ കൊടുക്കുന്നതു രസംതന്നെയാകുന്നു. രസമില്ലെങ്കിൽ അതിനു കാവ്യത്വമില്ലെന്നു പറയപ്പെട്ടിരിക്കുന്നു. 'രസ്യതേ ഇതി രസഃ' (രസിക്കപ്പെടുന്നതു്=ആസ്വദിക്കപ്പെടുന്നതു്, രസം) എന്ന വ്യുൽപത്തികൊണ്ടു ഭാവം, ഭാവാഭാസം, ഭാവശാന്തി മുതലായവയുംകൂടി ഗ്രഹിക്കപ്പെടുന്നു. അതിൽ രസത്തിനു് ഉദാഹരണം—

ശൂന്യം വാസഗൃഹം വിലോക്യ ശയനാ-
ദുത്ഥായ കിഞ്ചിച്ഛനൈ-
ർന്നിദ്രാവ്യാജമുപാഗതസ്യ സുചിരം
നിർവ്വർണ്ണ്യ പത്യുർമ്മുഖം
വിസ്രബ്ധം പരിചുംബ്യ ജാതപുളകാ-
മാലോക്യ ഗണ്ഡസ്ഥലീം
ലജ്ജാനമ്രമുഖീ പ്രിയേണ ഹസതാ
ബാലാ ചിരം ചുംബിതാ.'

ശൂന്യം വാസാലയം പാർത്തഥ ശയനതലാൽ
ചെറ്റെഴുന്നേററു മന്ദം
നിദ്രാവ്യാജാൽ കിടക്കും പതിയുടെ വദനം
നോക്കിയൊട്ടേറെനേരം
വിശ്വാസത്തോടു ചുംബിച്ചുളവു പുളകിതം
കണ്ടു തൽഗണ്ഡദേശം
കമ്പിട്ടാമ്പോലതന്നെ പ്രിയതമനധികം
സോപഹാസം മുകന്നാൻ.

(സ്വ)

ഇതിലെ രസം സംഭോഗശൃംഗാരമാകുന്നു.

ഭാവത്തിന്ന് ഉദാഹരണം—
'യസ്യാലീയത ശല്കസീമ്നി ജലധിഃ,
പൃഷ്ഠേ ജഗന്മണ്ഡലം,
ദംഷ്ട്രായാം ധരണീ, നഖേ ദിതിസുതാ-
ധീശഃ, പദേ രോദസീ,
ക്രോധേ ക്ഷത്രഗണഃ, ശരേ ദശമുഖഃ,
പാണൌ പ്രലംബാസുരോ,
ധ്യാനേ വിശ്വമസാവധാർമ്മികകുലം,
കസ്മൈചിദസ്മൈ നമഃ,

തോലിൽ തങ്ങീ സമുദ്രം, ഭുവനമഖിലവും
  പൃഷ്ഠഭാഗത്തിണങ്ങീ,
ദംഷ്ട്രാഗ്രേ ഭൂവൊതുങ്ങീ, ദനുജപതി നഖേ,
  ചോട്ടിൽ മുപ്പാരടങ്ങീ,
കോപത്തിൽ ദ്രപർവെങ്ങീ, ദശമുഖനിഷ്ഠൂവിൾ,
  കൈത്തലത്തിൽ പ്രലംബൻ,
വിശ്വം ധ്യാനത്തിൽ നീങ്ങി, ഖലരസിയിലെവ-
  ന്നായവന്നായ്തൊഴുന്നേൻ.
(സ്വ)

ഇതിൽ ഭഗവദ്വിഷയമായ രതി ഭാവമാകുന്നു.

രസാഭാസത്തിന്ന് ഉദാഹരണം—

'മധു ദ്വിരേഫഃ കുസുമൈകപാത്രേ
പപൌ പ്രിയാം സ്വാമനുവർത്തമാനഃ
ശൃംഗേണ ച സ്പർശനിമീലിതാക്ഷീം
മൃഗീമകണ്ഡൂയത കൃഷ്ണസാരഃ.'

ചെന്താമരപ്പൂന്തളികയ്ക്കകത്തു
പൂന്തേൻ നുകർന്നാനളി കാന്തയോടേ
മാൻപേടയെച്ചെന്നു മയക്കമാറു
കൊമ്പിന്റെ തുമ്പാൽ കലമാൻ തലോടി.
(എ. ആർ. തമ്പുരാൻ)

ഇതിൽ സംഭോഗശൃംഗാരം, തിര്യഗ്വിഷയമാകയാൽ രസാഭാസമാകുന്നു.

ഇതുപോലെ മറ്റുള്ളവയേയും കണ്ടുകൊൾക.

കാവ്യത്തിലെ ദോഷങ്ങളുടെ സ്വരൂപം എങ്ങനെ എന്നു പറയുന്നു:—

അപകർഷമതിനോക്കു-
ന്നവ ദോഷങ്ങളാസ്സുരം

ശ്രുതിദുഷ്ടത്വം അപുഷ്ടാൎത്ഥത്വം മുതലായവ, ഓറാക്കണ്ണ്, മുടന്തുകാൽ മുതലായവപോലെ ശബ്ദാൎത്ഥങ്ങൾ വഴിയായി ശാരീരദോഷങ്ങളായിട്ടും, വ്യഭിചാരിഭാവാദികളെ അതാതിന്റെ ശബ്ദങ്ങളെക്കൊണ്ടു സ്പഷ്ടമായിപ്പറയുക മുതലായവ മൂഢതാദികളെപ്പോലെ കാവ്യത്തിന്റെ ആത്മാവായ രസത്തിന്നു് അപകൎഷപ്രദങ്ങളാകയാൽ ആത്മീയദോഷങ്ങളായിട്ടും ഇങ്ങനെ രണ്ടു പ്രകാരത്തിൽ കാവ്യത്തിന്നു് അപകൎഷം വരുത്തുന്നവയാണെന്നു പറയപ്പെടുന്നു. ഇവയുടെ വിശേഷങ്ങളെയും ഉദാഹരണങ്ങളെയും മുകളിൽ പറയുന്നതാണു്.

ഗുണങ്ങളുടെ സ്വരൂപം എങ്ങനെയെന്നു പറയുന്നു:—

ഉൽക്കൎഷമേകുന്നവതാൻ
ഗുണാലങ്കാരരീതികൾ. ൪

ഗുണങ്ങൾ ശൌൎയ്യാദികളെപ്പോലെയും അലങ്കാരങ്ങൾ കടകകുണ്ഡലാദികളെപ്പോലെയും രീതികൾ കരചരണാദികളായ അവയവങ്ങളുടെ സംസ്ഥാനവിശേഷം (കൂടക്കം)പോലെയും ദേഹമുഖേന എന്നപോലെ ശബ്ദാൎത്ഥങ്ങൾ വഴിയായിട്ടു കാവ്യത്തിന്റെ ആത്മാവായ രസത്തെ പോഷിപ്പിച്ചുകൊണ്ടു കാവ്യത്തിന്നു് ഉൽക്കൎഷമുണ്ടാക്കുന്നവയാണെന്നു പറയപ്പെടുന്നു. എന്നാൽ ഇവിടെ ഗുണങ്ങൾ രസധൎമ്മങ്ങളാണെങ്കിലും ഗുണശബ്ദം, ഗുണങ്ങളെ വ്യഞ്ജിപ്പിക്കുന്ന ശബ്ദത്തിലും അൎത്ഥത്തിലും ലക്ഷണകൊണ്ടു പ്രയോഗിക്കപ്പെടുന്നു. അതു ഹേതുവായിട്ടുതന്നെയാണു് 'ഗുണവ്യഞ്ജകശബ്ദങ്ങൾ രസോൽക്കൎഷപ്രദങ്ങളാം' എന്നു പറയപ്പെട്ടിരിക്കുന്നുവെന്നു മുമ്പേതന്നെ പറഞ്ഞതു്. ഇവയുടേയും വിശേഷങ്ങളെയും ഉദാഹരണങ്ങളെയും മുകളിൽ പറയുന്നതാണു്.

ഇപ്രകാരം സാഹിത്യദൎപ്പണത്തിൽ കാവ്യസ്വരൂപനിരൂപണം
എന്ന പ്രഥമപരിച്ഛേദം കഴിഞ്ഞു.

# ദ്വിതീയപരിച്ഛേദം.

വാക്യസ്വരൂപത്തെ പറയുന്നു:—

യോഗ്യതാകാംക്ഷയാസത്തി-
യെന്നീ മൂന്നു ഗുണങ്ങളും
വേണ്ടപോലെ തികഞ്ഞുള്ള
പദസംഹതി വാക്യമാം. ൧

പദാർത്ഥങ്ങളുടെ അന്യോന്യസംബന്ധത്തിനു വിരോധമില്ലാതിരിക്കുകയാകുന്നു യോഗ്യത. യോഗ്യതയില്ലാത്ത പദസമൂഹവും വാക്യമാകും എന്നു വന്നാൽ, 'വഹ്നിനാ സിഞ്ചതി'=(തീകൊണ്ടു നനക്കുന്നു) എന്നിത്യാദിയും വാക്യമാകും.

പദാർത്ഥങ്ങളുടെ ഉപസ്ഥിതി അവസാനിക്കാതിരിക്കുകയാകുന്നു ആകാംക്ഷ. അതു ശ്രോതാവിന്റെ ജിജ്ഞാസതന്നെ. ആകാംക്ഷയില്ലാത്ത പദസമുച്ചയവും വാക്യമാണെന്നു വന്നാൽ, 'ഗൗരശ്വഃ പുരുഷോഹസ്തീ'=(പശു, കുതിര, മനുഷ്യൻ, ആന')ഇത്യാദികളെപ്പോലെ അന്യോന്യസംബന്ധമില്ലാത്ത പദസമുദായവും വാക്യമാണെന്നു വരും.

പദാർത്ഥങ്ങളുടെ ഉപസ്ഥിതിക്കു വിച്ഛേദം വരാതിരിക്കത്തക്കവണ്ണം പദങ്ങളെ തുടർച്ചയായി പ്രയോഗിക്കുന്നതാണ് ആസത്തി. ഉപസ്ഥിതിവിച്ഛേദം വരത്തക്കവണ്ണം പ്രയോഗിക്കുന്ന പദസമുച്ചയത്തിനും വാക്യത്വമുണ്ടെന്നു കല്പിച്ചാൽ, ഇന്നു പറഞ്ഞ 'ദേവദത്തൻ' എന്ന പദത്തിന് വേറെ ഒരു ദിവസം പറയുന്ന 'പോകുന്നു' എന്ന പദത്തോട് അന്വയമുണ്ടാകേണ്ടതായി വരും. ഇവിടെ ആകാംക്ഷയും യോഗ്യതയും ആത്മധർമ്മങ്ങളാണെങ്കിലും പദോച്ചയധർമ്മങ്ങളാണെന്നു കല്പിച്ചതു് ഉപചാരത്താൽ (ജന്യജനകത്വരൂപമായ പരമ്പരാസംബന്ധത്താൽ) ആകുന്നു.

പല വാക്യങ്ങളൊന്നിച്ചാൽ
മഹാവാക്യമതാസ്പദം.

യോഗ്യത, ആകാംക്ഷ, ആസത്തി ഇവ ഇവിടെയും ഉണ്ടായിരിക്കണം.

ഏവം രണ്ടുവിധം തന്നെ
സമ്മതം വാക്യമൊക്കയും. ൨

'ഏവം രണ്ടുവിധം'=വാക്യമായിട്ടും മഹാവാക്യമായിട്ടും. ഇങ്ങനെ 'തന്ത്രവാർത്തിക'ത്തിൽ പറഞ്ഞിട്ടുമുണ്ട്:—

'സ്വാർത്ഥബോധാൽ പൂർണ്ണമായിട്ടുള്ള വാക്യങ്ങൾ തങ്ങളിൽ
അംഗാംഗിത്വേന ചേർന്നീടിൽ-ഏകവാക്യത്വമാർന്നിടും.'

വാക്യത്തിന് ഉദാഹരണം:—'ശൂന്യം വാസാലയം'—ഇത്യാദി. മഹാവാക്യത്തിനു രാമായണം, മഹാഭാരതം, രഘുവംശം മുതലായവ ഉദാഹരണം. 'പദസംഹതി വാക്യമാം.' എന്നു പറഞ്ഞിട്ടുണ്ടല്ലോ. അവിടെ പദത്തിന്റെ ലക്ഷണമെന്ത്, എന്നു പറയേണ്ടതായി വന്നിരിക്കകൊണ്ട് അതിനെപ്പറയുന്നു:—

അനന്വിതൈകാർത്ഥബോധ-
മുളവാക്കുന്ന രീതിയിൽ
പ്രയോഗാർഹങ്ങളായുള്ള
വർണ്ണങ്ങൾ പദമായത്. ൩

ഉദാഹരണം:—ഘടം=കുടം. 'പ്രയോഗാർഹങ്ങൾ' എന്ന വിശേഷണംകൊണ്ടു പ്രാതിപദികം പദമല്ലെന്നു വന്നു. 'അനന്വിത' എന്നതുകൊണ്ടു വാക്യങ്ങളും മഹാവാക്യങ്ങളും പദമല്ലാതെയായി. 'ഏക' എന്നതുകൊണ്ട് ആകാംക്ഷയുള്ള അനേകപദങ്ങളോടുകൂടിയ

വാക്യങ്ങളും പദമല്ലെന്നു സിദ്ധമായി. 'അർത്ഥബോധമുളവാക്കുന്ന' എന്നതുകൊണ്ടു 'ക-ച-ട-ത-പ' ഇത്യാദിയായി ഒരർത്ഥത്തെയും കുറിക്കാത്ത വർണ്ണങ്ങൾ പദങ്ങളല്ലെന്നായി. 'വർണ്ണങ്ങൾ' എന്ന ബഹുവചനത്തിനു വിവക്ഷയൊന്നുമില്ല.

അർത്ഥം മൂന്നുവിധം വാച്യം,
ലക്ഷ്യം, വ്യംഗ്യവുമിങ്ങനെ.

ഇവയുടെ സ്വരൂപത്തെ താഴെ വിവരിക്കുന്നു—

വാച്യാർത്ഥമഭിധാവൃത്തി-
കൊണ്ടു സിദ്ധിച്ചിടുന്നതാം. ൪

ലക്ഷണാവൃത്തിയാൽ സിദ്ധി-
പ്പതു ലക്ഷ്യാർത്ഥമായതു്
വ്യഞ്ജനാവൃത്തിയാൽ വ്യംഗ്യ,-
മിമ്മൂന്നും ശബ്ദശക്തികൾ. ൫

ഇമ്മൂന്നു് - അഭിധാ, ലക്ഷണാ, വ്യഞ്ജന എന്നിവതന്നെ.

സങ്കേതിതാർത്ഥബോധത്തെ
ചെയ്യുന്നതു നിമിത്തമായ്
ഇമ്മൂന്നിലുംവച്ചഭിധാ-
വൃത്തിതാൻ മുഖ്യമായതു്. ൬

ഒരു ഉത്തമവൃദ്ധൻ മദ്ധ്യമവൃദ്ധനോടു് 'ഗാം ആനയ'=(പശുവിനെക്കൊണ്ടുവരുക) എന്നു പറയുമ്പോൾ അവൻ പശുവിനെ കൊണ്ടുവരുന്നതു കണ്ടിട്ടു് ഒരു കുട്ടി ഈ വാക്യത്തിൻെറ അർത്ഥം, 'താട മുതലായ അവയവങ്ങളുള്ള ഒരു ജന്തുവിനെ കൊണ്ടുവരുക' എന്നാണെന്നു് ഒന്നാമതായി മനസ്സിലാക്കുന്നു. അതിനുശേഷം, 'ഗാം ബധാന'=

(പശുവിനെ കെട്ടുക) 'അശ്വം ആനയ'=(കുതിരയെ കൊണ്ടുവരുക) എന്നിത്യാദി വാക്യങ്ങളിൽ 'ആനയ' എന്നതിനു പകരം 'ബധാന' എന്നും 'ഗാം' എന്നതിനു പകരം 'അശ്വം' എന്നും പദങ്ങളെ മാററി പ്രയോഗിച്ചതിനാൽ 'ഗോ' ശബ്ദത്തിനു 'താട മുതലായവയുള്ള ഒരു ജന്തു'വെന്നും 'ആനയ' എന്ന പദത്തിനു 'കൊണ്ടുവരുക' എന്നും അൎത്ഥമാണെന്നുള്ള സങ്കേതത്തെ (അഭിധയെ) അറിയുന്നു. ചിലേടത്തു പ്രസിദ്ധമായ (മുമ്പേതന്നെ സങ്കേതം മനസ്സിലായിട്ടുള്ള) പദത്തിന്റെ സാഹചൎയ്യംകൊണ്ടും സങ്കേതത്തെ അറിയുന്നു. ഉദാഹരണം:- 'മധുകരം വിടൎന്ന താമരപ്പൂവിലുള്ള തേൻ കുടിക്കുന്നു.' ഇവിടെ താമരപ്പൂവ് എന്ന പദത്തിന്റെ സാഹചൎയ്യംകൊണ്ടു 'മധുകര' ശബ്ദത്തിനു 'വണ്ട്' എന്ന അൎത്ഥത്തെ ഗ്രഹിക്കുന്നു. മററു ചിലേടത്ത് ആപ്തോപദേശംകൊണ്ടും സങ്കേതം മനസ്സിലാകുന്നു. ഉദാഹരണം:— 'അശ്വം' എന്ന ശബ്ദംകൊണ്ടു പറയപ്പെടുന്ന പദാൎത്ഥം ഇതാണ് എന്ന് ഒരു കുതിരയേ ചൂണ്ടിക്കാണിച്ചുകൊണ്ട് അറിവുള്ള ഒരാൾ അറിവില്ലാത്ത ഒരാളോടു പറയുന്നു. ഇവിടെ ആപ്തോപദേശംകൊണ്ടു സങ്കേതഗ്രഹണമുണ്ടാകുന്നു. അതിനാൽ അഭിധ എന്നതു സങ്കേതിതമായ അൎത്ഥത്തെ ബോധിപ്പിക്കുന്നതും ഇതരശക്തികളാൽ അബാധിതവുമായ ഒരു ശബ്ദശക്തിയാകുന്നു.

ജാതിയും ഗുണവും ദ്രവ്യം
ക്രിയയെന്നിവ നാലിലും
ഉദ്ദിഷ്ടാൎത്ഥം കുറിച്ചീടു-
ന്നതു സങ്കേതമായത്. ൬)

പശു മുതലായ വ്യക്തികളിൽ പശുത്വം മുതലായതു ജാതിയാകുന്നു. ഒരുപോലെയുള്ള പല വസ്തുക്കളിൽനിന്ന് ഒരു വസ്തുവിനെ പ്രത്യേകം തിരിച്ചു കാണിക്കുന്നതായി ആ വസ്തുവിൽ സിദ്ധ (നിത്യ)മായിരിക്കുന്ന വസ്തുധൎമ്മം 'ഗുണ'മാകുന്നു. വെളുപ്പു മുതലായതു പശു മുതലായതിനെ കറുത്ത പശു മുതലായതിൽനിന്നു വേർതിരിച്ചു കാണിക്കുന്നു. ഹരി, ഹരൻ, ഡിത്ഥൻ, ഡവിത്ഥൻ മുതലായത് ദ്രാ

രോ വ്യക്തിയെ കുറിക്കുന്നതിനാൽ ദ്രവ്യവാചകമാകുന്നു. ഒരു വസ്തു ചെയ്യുന്ന പാകാദി (വെയ്ക്കുക മുതലായ) വ്യാപാരമാകുന്ന ക്രിയ. ഈ വെയ്ക്കുക മുതലായ വ്യാപാരങ്ങളിൽ പാത്രം അടുപ്പത്തുവയ്ക്കുക, വെള്ളം ഒഴിക്കുക, അരിയിടുക, വേവുമ്നാക്കുക, പാത്രം താഴത്തിറക്കിവയ്ക്കുക മുതലായി വെയ്പു നടത്തുന്നതിന്ന് ആവശ്യമായ മററു പല ക്രിയകളും പാകക്രിയയിൽ ഉൾപ്പെടുന്നു. ഇവയിൽത്തന്നെ വ്യക്തിയുടെ ധർമ്മങ്ങളിൽ മാത്രമേ സങ്കേതം ഗ്രഹിക്കപ്പെടുന്നുള്ളു. വ്യക്തിയിലില്ല. അല്ലെങ്കിൽ (വ്യക്തിയിലും ഉണ്ടെന്നു കല്പിച്ചാൽ) പല വ്യക്തികളിലും വേവ്വേറെ പല സങ്കേതങ്ങളും കല്പിക്കേണ്ടതായി വരുന്നതിനാൽ ആനന്ത്യം എന്ന ദോഷം വന്നുകൂടും.

ഇനി ലക്ഷണയെ പറയുന്നു:

മുഖ്യാർത്ഥമന്വയിക്കാഞ്ഞി-
ട്ടതോടൊത്തന്യമർത്ഥവും
രൂഢിയാലോ ഫലത്താലോ
തോന്നിക്കും ശക്തി ലക്ഷണാ.



'കലിംഗൻ സാഹസികനാകുന്നു.' എന്നിത്യാദികളിൽ കലിംഗാദി ശബ്ദം, ദേശവിശേഷാദിരൂപമായ സ്വാർത്ഥത്തെക്കുറിക്കുന്നതാകയാൽ സാഹസികൻ എന്നതിനോട് അന്വയിപ്പാൻ യോഗ്യമായ അർത്ഥത്തെ അഭിധകൊണ്ടു ബോധിപ്പിപ്പാൻ അശക്തമായിത്തീർന്നിട്ടു യാതൊരു ശബ്ദശക്തികൊണ്ടു, കലിംഗാദിദേശത്തിലുള്ള പുരുഷാദികളെ തോന്നിക്കുന്നുവോ?, 'തൊഴുത്തു ഗംഗയിലാകുന്നു.' ഇത്യാദികളിൽ ഗംഗാദിശബ്ദം, ജലമയാദിരൂപമായ അർത്ഥത്തെ കുറിക്കുന്നതാകയാൽ പ്രകൃതത്തിൽ അസംഭാവ്യത്വം ഹേതുവായിട്ടു സാമീപ്യാദിസംബന്ധംകൊണ്ട് അതിനോടു സംബന്ധിച്ചതായ തീരാദികളെന്നുള്ള അർത്ഥത്തെ യാതൊരു ശക്തികൊണ്ടു ബോധിപ്പിക്കുന്നുവോ?, സ്വാഭാവികമല്ലാതെ വക്താവു തന്റെ ഇച്ഛാനുസാരമായിട്ടു കല്പിച്ചതോ ഈശ്വരസങ്കേതിതമല്ലാത്തതോ ആയ ആശ്ശബ്ദത്തിന്റെ ശ

ക്തിയാകുന്നു 'ലക്ഷണാ'. ഇവിടെ ഒന്നാമത്തെ ഉദാഹരണത്തിൽ പുതിയ അർത്ഥം തോന്നുന്നതിനു കാരണം രൂഢിതന്നെ. രണ്ടാമത്തെതിൽ ഗംഗാതീരത്തിലാണു തൊഴുത്തു് എന്നു പറഞ്ഞാൽ സിദ്ധിക്കാത്തതായ തണുപ്പു്, ശുദ്ധി എന്നിവയുടെ ആധിക്യം തോന്നിക്കുക എന്നുള്ള പ്രയോജനമാകുന്നു ഹേതു. കാരണംകൂടാതെ മുഖ്യാർത്ഥത്തോടു സംബന്ധമുള്ള വേറെ ഏതെങ്കിലും ഒരർത്ഥത്തെ ലക്ഷിക്കുന്നതു പ്രസംഗത്തെ അതിക്രമിച്ചതായിരിക്കുമെന്നു കാണിപ്പാനായിട്ടാണു് 'രൂഢിയാലോ ഫലത്താലോ' എന്നു പറഞ്ഞതു്.

ചിലർ, 'അവൻ കർമ്മത്തിൽ കുശലനാകുന്നു' എന്ന വാക്യത്തെ രൂഢിയിൽ ഉദാഹരിക്കുന്നു. 'കുശാൻ ലാതി=കുശങ്ങളെ മുറിക്കുന്നു', എന്ന അവയവാർത്ഥത്തിൽനിന്നു ലഭിക്കുന്ന കുശഗ്രാഹി എന്ന മുഖ്യാർത്ഥം പ്രകൃതത്തിൽ അന്വയിക്കാത്തതിനാൽ 'പല പുല്ലുകൾ നിൽക്കുന്നതിൽനിന്നു കുശങ്ങളെ തിരിച്ചറിഞ്ഞു മുറിച്ചെടുക്കുന്നവൻ' എന്നുള്ള മുഖ്യാർത്ഥത്തിന്റെ സാദൃശ്യസംബന്ധംകൊണ്ടു അതിനോടു സംബന്ധിച്ചതായ 'ദക്ഷൻ' (കാര്യാകാര്യങ്ങൾ കലർന്നുകിടക്കുന്നതിൽനിന്നു കാര്യത്തെ തിരിച്ചറിഞ്ഞു ചെയ്യുവാൻ സമർത്ഥൻ) എന്നുള്ള അർത്ഥത്തെ ബോധിപ്പിക്കുന്നു എന്നാണു് അവരുടെ അഭിപ്രായം. വേറെ ചിലർ അതു സമ്മതിക്കുന്നില്ല. കുശലൻ എന്ന പദത്തിനു വ്യുൽപത്തികൊണ്ടു സിദ്ധമായ അർത്ഥം കുശയെ മുറിച്ചെടുക്കുന്നവൻ എന്നാണെങ്കിലും ദക്ഷൻ എന്നുള്ളതുതന്നെയാണു മുഖ്യാർത്ഥം എന്നാണു് അവർ പറയുന്നതു്. ശബ്ദങ്ങളുടെ വ്യുൽപത്തിലഭ്യമായ അർത്ഥംതന്നെയാണു മുഖ്യാർത്ഥമെന്നു വരികിൽ 'ഗൌഃ ശേതേ=പശു കിടക്കുന്നു', എന്നേടത്തും ലക്ഷണയുണ്ടെന്നു വരുന്നതാണു്. എന്തുകൊണ്ടെന്നാൽ:—ഗമേർഡോഃ' എന്ന ഗമധാതുവിൽനിന്നു ഡോപ്രത്യയംകൊണ്ടു വ്യുൽപാദിതമായ ഗോശബ്ദത്തെ ശയനകാലത്തിൽ പ്രയോഗിച്ചിരിക്കകൊണ്ടു 'നടക്കുന്നതു്' എന്ന മുഖ്യാർത്ഥത്തിനു് ഇവിടെ ഉപപത്തിയില്ല.

ഇനി ലക്ഷണയുടെ ഭേദങ്ങളെ പറയുന്നു:—

മുഖ്യാർത്ഥത്തിനു വാക്യാർത്ഥ-
ത്തോടന്വയമുദിക്കുവാൻ
സ്വാർത്ഥം വിടാതെ വേറിട്ടൊ-
രർത്ഥംകൂടി ഗ്രഹിക്കുകിൽ. ൯

അജഹത്സ്വാർത്ഥയായുള്ളൊ-
ന്നുപാദാനലക്ഷണാ

രൂഢിയിൽ ഉപാദാനലക്ഷണയ്ക്കു് ഉദാഹരണം:— 'ശ്വേതോ ധാവതി'=വെളുപ്പു് ഓടുന്നു. പ്രയോജനത്തിൽ ഉപാദാനലക്ഷണയ്ക്കു് ഉദാഹരണം:— 'കുന്താഃ പ്രവിശന്തി'=കുന്തങ്ങൾ പ്രവേശിക്കുന്നു, ഇവയിൽ ശ്വേതാദികളും കുന്താദികളും കേവലം അചേതനങ്ങളാകയാൽ അവയ്ക്കു് ഓടുക, പ്രവേശിക്കുക, എന്ന ക്രിയകളിൽ കർത്തൃത്വേന അന്വയം സിദ്ധിക്കാത്തതിനാൽ അതു സിദ്ധിപ്പാൻ വേണ്ടി അവയോടു സംബന്ധിച്ചതായ അശ്വാദികളേയും പുരുഷാദികളേയുംകൂടി ഗ്രഹിക്കേണ്ടിവരുന്നു. ആദ്യത്തേതിൽ പ്രയോജനമില്ലാത്തതിനാൽ രൂഢി. പിന്നത്തേതിലാകട്ടെ കുന്താദികളുടെ അതിഗഹനത്വം പ്രയോജനം. ഇവിടെ വെളുപ്പു് എന്നും കുന്തം എന്നും ഉള്ള അതാതിന്റെ മുഖ്യാർത്ഥവുംകൂടി വിട്ടുകളയാതെ സ്വീകരിച്ചിരിക്കുന്നു. ലക്ഷണലക്ഷണയിലാകട്ടെ സ്വാർത്ഥത്തെ അന്യാർത്ഥത്തിന്റെ ഉപലക്ഷണമായിട്ടുതന്നെ ഗ്രഹിക്കുന്നതാണു്. അതിനാൽ ഉപാദാനലക്ഷണയും ലക്ഷണലക്ഷണയും വെവ്വേറെ തന്നെ എന്നു ഗ്രഹിക്കേണ്ടതാണു്. ഈ ഉപാദാനലക്ഷണയെത്തന്നെ 'അജഹത്സ്വാർത്ഥലക്ഷണ'യെന്നു പറയുന്നു.

അന്യാർത്ഥമന്വയിപ്പാനായ്
സ്വാർത്ഥമർപ്പിപ്പതാകിലോ. ൧൦

### ഉപലക്ഷണമൂലത്വാൽ
### അത്ര ലക്ഷണലക്ഷണാ

രൂഢിമൂലകമായ ലക്ഷണലക്ഷണക്കു്—'കലിംഗഃ സാഹസികഃ'=(കലിംഗൻ സാഹസികനാണു്), എന്നും പ്രയോജനമൂലകമായ ലക്ഷണക്കു് 'ഗംഗായാം ഘോഷഃ'=(തൊഴുത്തു ഗംഗയിലാണു്), എന്നും ഉദാഹരണങ്ങൾ. ഇവയിൽ പുരുഷൻ, തീരം എന്നിവക്കു വാക്യാർത്ഥത്തിൽ അന്വയം സിദ്ധിപ്പാനായിക്കൊണ്ടു കലിംഗശബ്ദവും ഗംഗാശബ്ദവും ആത്മാവിനെ അർപ്പിക്കുന്നു.

ഉദാഹരണം:—

'ഉപകൃതം ബഹു തത്ര കിമുച്യതേ
സുജനതാ പ്രഥിതാ ഭവതാ പരം
വിദധദീദൃശമേവ സദാ സഖേ
സുഖിതമാസ്സ്വ തതഃ ശരദാം ശതം.'

പലതരമുപകാരം താങ്കൾ ചെയ്യുന്നു ചൊൽവു
പരമിഹ വെളിവാക്കീ സജ്ജനത്തിന്റെ ധർമ്മം
സതതമിതുവിധം താൻ ചെയ്തുകൊണ്ടെൻ സഖേ! നീ-
സസുഖമിനിയിരിക്കു മേലിൽ നൂറാണ്ടുകാലം. (സ്വ)

ഇവിടെ അപകാരം മുതലായവക്കു വാക്യാർത്ഥത്തിൽ അന്വയം സിദ്ധിപ്പാൻവേണ്ടി ഉപകൃതം എന്നു തുടങ്ങിയുള്ള ശബ്ദങ്ങൾ ആത്മാവിനെ അർപ്പണം ചെയ്യുന്നു. അപകാരികളോടു ഉപകാരാദികളെ ചെയ്തു എന്നു പറയുന്നതിനാൽ മുഖ്യാർത്ഥത്തിനു വിരോധം വരുന്നു. അപകാരാദികൾ അന്യാർത്ഥങ്ങൾ. ഉപകാരാദികളായ മുഖ്യാർത്ഥങ്ങളോടു് അന്യാർത്ഥങ്ങളായ അപകാരാദികൾക്കു വൈപരീത്യരൂപേണ സംബന്ധം. ഫലം അപകാരാതിശയം. 'ജഹത്സ്വാർത്ഥലക്ഷണ'യെന്നു പറയപ്പെടുന്നതു് ഇതുതന്നെയാണു്.

ആരോപാധ്യവസാനങ്ങൾ
മൂലമിച്ചൊന്ന നാലിനും. ൫൫

പ്രത്യേകമിരണ്ടുവിധം
ഭേദങ്ങളുളവാക്കരും.

ഇച്ചൊന്ന നാല്, മുൻപറഞ്ഞ നാലുവിധത്തിലുള്ള ലക്ഷണകൾ തന്നെ.

വിഷയത്തെയുരച്ചായ-
തിന്നന്യത്തിൻതദാത്മത ൫൬



തോന്നിച്ചീടുന്നിതെന്നാകി-
ലതു സാരോപലക്ഷണാ.
വിഷയം ചൊല്ലിടാതായ-
തിന്നന്യത്തിൻതദാത്മത ൫൭

തോന്നിച്ചീടുന്നിതെന്നാകി-
ലതു സാധ്യവസാനികാ.

വിഷയ (ഉപമേയ)ത്തെ പറഞ്ഞിട്ട്, അതിനു വിഷയി (ഉപമാന)യോടു താദാത്മ്യം (അഭേദം) തോന്നിക്കുന്നതു സാരോപലക്ഷണയാകുന്നു. ഇതുതന്നെയാണു രൂപകാലങ്കാരത്തിന്റെ ബീജം. രൂഢിയിൽ സാരോപയായ ഉപാദാനലക്ഷണക്ക് ഉദാഹരണം:—'അശ്വഃ ശ്വേതോധാവതി,'=കുതിരയാകുന്ന വെളുപ്പ് ഓടുന്നു. ഇവിടെ വെളുപ്പ് എന്ന ഗുണത്തോടുകൂടിയ കുതിരയെന്ന വസ്തു പറയപ്പെട്ടിരിക്കുന്നുവെങ്കിലും അതിനു തന്നിച്ചുള്ള വെളുപ്പ് എന്ന ഗുണത്തോട് അഭേദം തോന്നുന്നു. പ്രയോജനത്തിൽ സാരോപയായ ഉപാദാനലക്ഷണയ്ക്കു ഉദാഹരണം:—ഏതെ കുന്താഃ പ്രവിശ

ന്തി.' = ഈ കുന്തങ്ങൾ വന്നു കയറുന്നു. ഇവിടെ 'ഈ' എന്ന സർവ്വനാമംകൊണ്ടു കുന്തം എടുത്തിട്ടുള്ള ആളുകളെപ്പറയുന്നതിനാൽ സാരോപത്വം സിദ്ധിക്കുന്നു. രൂഢിയിൽ സാരോപയായ ലക്ഷണലക്ഷണയ്ക്കു് ഉദാഹരണം:— 'കലിംഗഃ പുരുഷോ യുധ്യതേ' = കലിംഗനായ പുരുഷൻ യുദ്ധം ചെയ്യുന്നു. ഇവിടെ 'പുരുഷൻ' 'കലിംഗൻ' എന്ന ശബ്ദങ്ങൾക്കു് ആധാരാധേയഭാവം എന്ന സംബന്ധമാകുന്നു. പ്രയോജനത്തിൽ സാരോപയായ ലക്ഷണലക്ഷണയ്ക്കു് ഉദാഹരണം:- 'ആയുർഘൃതം' = നെയ്യ് ആയുസ്സാകുന്നു. ഇവിടെ നെയ്യ് ആയുസ്സിന്റെ കാരണമാണെങ്കിലും കാര്യകാരണഭാവം എന്നുള്ള സംബന്ധംകൊണ്ടു നെയ്യിന് ആയുസ്സിനോടു് അഭേദം തോന്നുന്നു. നെയ്യിന് അന്യവസ്തുക്കളേക്കാൾ വിശേഷമായ ആയുഷ്കരത്വമുണ്ടെന്നുള്ളതു പ്രയോജനം. രാജകിങ്കരനായ ഒരാൾ പോകുമ്പോൾ 'രാജാവു് ഇതാ പോകുന്നു' എന്നു പറയുന്നതു് ഉദാഹരണം. ഇവിടെ സ്വസ്വാമിഭാവരൂപമായ സംബന്ധം. വേറെ ഉദാഹരണം:— ഒരാൾ കൈവിരലിന്റെ അഗ്രം കാണിച്ചുകൊണ്ടു് 'ഈ കയ്യ്' എന്നു പറയുന്നു. ഇവിടെ അവയവം, അവയവി എന്ന ഭാവംകൊണ്ടു സംബന്ധം. 'ഇവൻ ബ്രാഹ്മണനാണെങ്കിലും ആശാരിയാണ്.' എന്നു പറയുന്നേടത്തു് ആശാരിയുടെ പണി ചെയ്യുക എന്നതു സംബന്ധം. ഇന്ദ്രനു ബലിചെയ്യാൻ നാട്ടിയിരിക്കുന്ന സ്തംഭങ്ങളെ ഉദ്ദേശിച്ചു് 'ഇവ ഇന്ദ്രന്മാരാണ്' എന്നു പറയുന്നതിൽ താദർത്ഥ്യം (അതിനു വേണ്ടിയുള്ളതു്) എന്നു സംബന്ധം. ഇങ്ങനെ മററുള്ളേടത്തും കണ്ടുകൊൾക. ശബ്ദംകൊണ്ടു പറയാതെതന്നെ തോന്നുന്ന വിഷയ (ഉപമേയ)ത്തിന് അന്യത്തോടു (ഉപമാനത്തോടു) താദാത്മ്യം (അഭേദം) തോന്നിക്കുന്നതു സാധ്യവസാനലക്ഷണയാകുന്നു. ഇതിന്റെ നാലു വിധത്തിലുള്ള ഭേദങ്ങൾക്കും ഉദാഹരണങ്ങൾ മുമ്പിൽ പറഞ്ഞവ തന്നെ. (ശ്വേതോധാവതി) (കുന്താഃ പ്രവിശന്തി) (കലിംഗഃ സാഹസികഃ) (ഗംഗായാം ഘോഷഃ) എന്നവ തന്നെ.

സാദൃശ്യമൊന്നൊഴിച്ചന്യ-
സംബന്ധങ്ങൾനിമിത്തമായ്.

ഉണ്ടാമിച്ചൊന്നവയെല്ലാം
ശുദ്ധലക്ഷണയെന്നു പേർ
സാദൃശ്യം മൂലമുണ്ടാകു-
ന്നതിൻപേർ ഗൌണിയെന്നതാം. ൧൫

അതിനാൽ പതിനാറായി-
ത്തിരിയുന്നിതു ലക്ഷണാ.

ഇച്ചൊന്നവ' മുമ്പേ പറയപ്പെട്ടിരിക്കുന്ന എട്ടുവിധം ലക്ഷണകൾ. സാദൃശ്യമൊന്നൊഴിച്ചന്യസംബന്ധങ്ങൾ, കാൎയ്യകാരണഭാവാദികൾ. ഇതിൽ ശുദ്ധകൾക്കു മുമ്പിൽ പറഞ്ഞിട്ടുള്ള 'അശ്വഃ ശ്വേതോധാവതി' ഇത്യാദിതന്നെ ഉദാഹരണങ്ങൾ. രൂഢിയാലുണ്ടാകുന്ന ഉപാദാനലക്ഷണയിൽ സാരോപയായ ഗൌണിക്ക് ഉദാഹരണം:—'ഏതാനി തൈലാനി ഹേമന്തേ സുഖാനി'=ഈ എണ്ണകൾ മഞ്ഞുകാലത്തു സുഖങ്ങളാകുന്നു. ഇവിടെ 'എണ്ണ' എന്ന പദം എള്ളിലെ നെയ്യ് എന്നുള്ള മുഖ്യാൎത്ഥത്തോടുകൂടിത്തന്നെ കടുകെണ്ണ മുതലായതിനെപ്പറയുന്നു. ഫലത്താലുണ്ടാകുന്ന ഉപാദാനലക്ഷണയിൽ സാരോപയായ ഗൌണിക്ക്—രാജകുമാരന്മാരും തത്തുല്യന്മാരായ മററു കുമാരന്മാരും കൂടിപ്പോകുമ്പോൾ 'ഏതേ രാജകുമാരാ ഗച്ഛന്തി=ഇതാ രാജകുമാരന്മാർ പോകുന്നു.' എന്നു പറയുന്ന വാക്യം ഉദാഹരണം. രൂഢിമൂലമായ ഉപാദാനലക്ഷണയിൽ സാധ്യവസാനയായ ഗൌണിക്ക് ഉദാഹരണം:—'തൈലാനി ഹേമന്തേ സുഖാനി=എണ്ണകൾ മഞ്ഞുകാലത്തു സുഖങ്ങളാകുന്നു.' ഫലത്താലുള്ള ഉപാദാനലക്ഷണയിൽ സാധ്യവസാനയായ ഗൌണിക്ക് ഉദാഹരണം:—'രാജകുമാരാ ഗച്ഛന്തി=രാജകുമാരന്മാർ പോകുന്നു.' രൂഢിയിൽ ലക്ഷണലക്ഷണാ സാരോപയായ ഗൌണിയായാൽ അതിനു് ഉദാഹരണം:—'രാജാ ഗൌഡേന്ദ്രം കണ്ടകം ശോധയതി=രാജാവു ഗൌഡേന്ദ്രനെന്ന മുള്ളിനെ നീക്കിക്കളയുന്നു. പ്രയോജനത്തിൽ ലക്ഷണലക്ഷണ സാരോപയായ ഗൌണിയായാൽ അതിനു്:—'ഗൌ

ർവ്വാഹീകഃ=പശു ഉഴവുകാളയാകുന്നു.' രൂഢിയിൽ ലക്ഷണലക്ഷണ സാദ്ധ്യവസാനയായ ഗൗണിയായാൽ അതിന് ഉദാഹരണം:—'രാജാ കണ്ടകം ശോധയതി=രാജാവു മുള്ളിനെ നീക്കിക്കളയുന്നു.' പ്രയോജനത്തിൽ ലക്ഷണലക്ഷണ സാദ്ധ്യവസാനയായ ഗൗണിയായാൽ ഉദാഹരണം:—'ഗൗർജ്ജല്പതി=പശു സംസാരിക്കുന്നു.'

ഇവിടെ ചിലർ:—'പശുവിലുള്ള ജാഡ്യം മാന്ദ്യം മുതലായ ഗുണങ്ങൾ ലക്ഷണകൊണ്ടു ഗ്രഹിക്കപ്പെടുന്നു. ആ ഗുണങ്ങൾ ഗോശബ്ദത്തിന് ഉഴവുകാള എന്ന അർത്ഥത്തെ കുറിക്കുന്നതിനു കാരണമായിത്തീരുന്നു. ഗോശബ്ദത്തിന് അതിന്റെ സങ്കേതത്തിൽ പെടാത്തതായ ഉഴവുകാള എന്ന അർത്ഥത്തെ കുറിക്കുവാൻ ശക്തിയില്ല. അതു ഗോശബ്ദാർത്ഥത്തെ മാത്രം കുറിക്കുന്നതാകുന്നു. അതു കഴിഞ്ഞാൽ അഭിധയുടെ പ്രവൃത്തി അവസാനിച്ചുപോകുന്നു. ഒരിക്കൽ അവസാനിച്ചുപോയതു പിന്നെയും ഉണ്ടാകുന്നതല്ല. അതുകൊണ്ട് ഇതു ശരിയല്ല.' എന്നു പറയുന്നു.

'ഗോശബ്ദത്താൽ ഉഴവുകാള എന്ന അർത്ഥം കുറിക്കപ്പെടുന്നില്ല. എന്നാൽ, ഗോശബ്ദാർത്ഥമായ ഗോത്വത്തോടുകൂടി വർത്തിക്കുന്ന ജാഡ്യമാന്ദ്യാദി ഗുണങ്ങളുടെ സാജാത്യംകൊണ്ട് ഉഴവുകാള എന്ന അർത്ഥത്തോടുകൂടിയിരിക്കുന്ന ഗുണങ്ങൾ തന്നെ ലക്ഷിക്കപ്പെടുന്നു.' എന്നു വേറെ ചിലർ പറയുന്നു. മറ്റു ചിലർ അതും സമ്മതിക്കുന്നില്ല. എങ്ങനെയെന്നാൽ:—ഇവിടെ ഗോശബ്ദത്തിൽനിന്ന് ഉഴവുകാള എന്ന അർത്ഥം തോന്നുന്നുണ്ടോ, ഇല്ലയോ? തോന്നുന്നുണ്ടെങ്കിൽ അതു ഗോശബ്ദത്തിൽനിന്നുതന്നെയോ? അതോ ലക്ഷണകൊണ്ടു തോന്നുന്നതായ ഗുണത്തിൽനിന്നോ? രണ്ടും കൂടിയതിൽനിന്നോ? ഉഴവുകാള എന്ന അർത്ഥം ഗോശബ്ദത്തിന്റെ സങ്കേതിതാർത്ഥമല്ലാത്തതുകൊണ്ട് ആദ്യപക്ഷം ശരിയാവാൻ തരമില്ല. ഗോഗവയ, ചന്ദ്രമുഖാദികളായ ഈ രണ്ടു ശബ്ദങ്ങൾക്ക് അവയവാദികളെക്കൊണ്ടും പ്രസാദാദികളെക്കൊണ്ടും സാമ്യമുണ്ടെങ്കിലും, ഓരോന്നിനും മറ്റൊന്നിന്റെ ശബ്ദാർത്ഥത്തെ കുറിപ്പാൻ കഴിയാത്തതിനാൽ രണ്ടാമത്തെ

തുമല്ല. അവിനാഭാവത്തിൽ (രണ്ടും കൂടിയ സ്ഥിതിയിൽ) നിന്നു കിട്ടുന്ന അർത്ഥത്തിനു ശാബ്ദബോധത്തിൽ പ്രവേശം സംഭവിക്കയില്ല. ശാബ്ദബോധസംബന്ധമായിട്ടുള്ള ആകാംക്ഷ ശബ്ദത്താൽതന്നെ പൂരിക്കപ്പെടുന്നതാണല്ലോ. അതിനാൽ മൂന്നാമത്തേതുമല്ല. ഗോശബ്ദത്തിൽനിന്ന് ഉഴവുകാള എന്നർത്ഥം തോന്നുന്നില്ലെന്നാണെങ്കിൽ അപ്പോൾ ഗോശബ്ദത്തിനും വാഹീക (ഉഴവുകാള)ശബ്ദത്തിനും സാമാനാധികരണ്യം (ഒരേ അർത്ഥത്തെക്കുറിക്കുന്നവയായിരിക്കുക) അസംഗതമായിഭവിക്കും. അതിനാൽ ആ പക്ഷമാവാനും തരമില്ല.

അതിനാൽ ഇവിടെ ഗോശബ്ദം അഭിധകൊണ്ടു വാഹീകശബ്ദത്തോട് അന്വയം സിദ്ധിക്കാതെ അജ്ഞത്വാദിസാധർമ്മ്യസംബന്ധം ഹേതുവായിട്ട് ഉഴവുകാള എന്ന അർത്ഥത്തെ ലക്ഷിക്കുന്നു. വാഹീകത്തിന്റെ അജ്ഞത്വാദിഗുണങ്ങളുടെ ആധിക്യം തോന്നിക്കുകയാണു പ്രയോജനം. ഇതിനെ ഗുണസംബന്ധം നിമിത്തം 'ഗൌണി' എന്നു പറയുന്നു. മുമ്പിലത്തേതാകട്ടെ ഉപചാരസംബന്ധമില്ലാത്തതുകൊണ്ടു ശുദ്ധയാകുന്നു. ഉപചാരമെന്നാൽ, അന്യോന്യാകാംക്ഷ തീരെ ഇല്ലാത്ത രണ്ടു ശബ്ദങ്ങൾക്കു സാദൃശ്യാതിശയത്തിന്റെ കൂടുതൽകൊണ്ടു ഭേദം തോന്നാതിരിക്കുക മാത്രമാകുന്നു. ഉദാഹരണം:—'അഗ്നിർമ്മാണവകഃ=ബാലൻ അഗ്നിയാകുന്നു.' ഇവിടെ അഗ്നിമാണവകശബ്ദങ്ങൾ അന്യോന്യാകാംക്ഷയില്ലാത്തവയാണെങ്കിലും സാദൃശ്യാതിശയത്തിന്റെ ആധിക്യംകൊണ്ടു ഭേദപ്രതീതിയുണ്ടാകുന്നില്ല. 'ശുക്ലഃ പടഃ=മുണ്ടു വെള്ളപ്പാകുന്നു.' എന്നതിലാകട്ടെ ശുക്ലപടങ്ങൾക്ക് അത്യന്തമല്ലാത്തതായ ഭേദം തോന്നുന്നു. അതുകൊണ്ട് ഇങ്ങനെയുള്ളവയിൽ ലക്ഷണ ശുദ്ധയായിട്ടുതന്നെ ഭവിക്കുന്നു.

വ്യംഗ്യത്തിനുളവാം ഗൂഢാ-
ഗൂഢത്വങ്ങൾ നിമിത്തമായ്. എന്നു
രണ്ടുമാതിരിയായ്ത്തീരും
ഫലലക്ഷണയൊക്കെയും.

എട്ടുവിധം ഫലലക്ഷണകളെ മുമ്പിൽ കാണിച്ചിട്ടുണ്ടല്ലോ. അവ പ്രയോജനമാകുന്ന വ്യംഗ്യത്തിന്റെ ശുദ്ധതയും സ്പഷ്ടതയും നിമിത്തം ഓരോന്നും ഈരണ്ടുവിധമായിത്തീൎന്നിട്ടു പതിനാറു പ്രകാരത്തിലാകുന്നു. അതിൽ ശുദ്ധവ്യംഗ്യം, വാക്യാൎത്ഥവിചാരത്തിൽ ബുദ്ധിവൈഭവത്തിനു പരിപാകം സിദ്ധിച്ചിട്ടുള്ളവൎക്കു മാത്രം അറിയാവുന്നതാകുന്നു. ഉദാഹരണം:—'പലതരമുപകാരം' ഇത്യാദി പദ്യം. അശുദ്ധവ്യംഗ്യം അതിസ്പഷ്ടമാകകൊണ്ട് എല്ലാവൎക്കും അറിയത്തക്കതാകുന്നു. ഉദാഹരണം:—

'ശ്രീപരിചയാജ്ജഡാ അപി,
ഭവന്ത്യഭിജ്ഞാ വിദഗ്ദ്ധചരിതാനാം
ഉപദിശതി കാമിനീനാം,
യൌവനമദ ഏവ ലലിതാനി.'

ശ്രീപരിചയേന നേട്ടം,
വിദഗ്ദ്ധകൎമ്മത്തിൽ വിരുതു വിഡ്ഢികളും
വിഭ്രമമുപദേശിപ്പതു,
കാമിനിമാൎക്കൊക്കെ യൌവനമദംതാൻ.

(സ്വ.)

ഇതിൽ 'ഉപദേശിക്കുക' എന്നതുകൊണ്ടു 'പ്രത്യക്ഷീകരിക്കുക' എന്ന അൎത്ഥം ലക്ഷിക്കപ്പെടുന്നു. പ്രത്യക്ഷീകരണത്തിന്റെ ആധിക്യം അഭിധകൊണ്ടു സിദ്ധിക്കുന്നതുപോലെ സ്പഷ്ടമായിട്ടു തോന്നുന്നു.

ധൎമ്മിധൎമ്മങ്ങളിവയിൽ
ഫലബന്ധമേതിലോ ൨൭
അതുമൂലമിവയ്ക്കുണ്ടാം
രണ്ടു ഭേദങ്ങൾ പിന്നെയും.

‘ഇവയ്ക്കു്’ എന്നതിനു രണ്ടാമതു പറഞ്ഞ പതിനാറുവിധം ലക്ഷണകൾക്കു് എന്നൎത്ഥം. ഇവ ധർമ്മിഗതഫലങ്ങളെന്നും ധർമ്മഗതഫലങ്ങളെന്നും ഉള്ള ഭേദംകൊണ്ടു് ഓരോന്നും ഈ രണ്ടുവിധത്തിലായിട്ടു് ആകെ മുപ്പത്തിരണ്ടുവിധമായി ഭവിക്കും. അവയിൽ ഏതാനും ചിലതിനു മാത്രം ഉദാഹരണം:—

‘സ്നിഗ്ദ്ധശ്യാമളകാന്തിലിപ്തവിയതോ
വേല്ലദ്ബലാകാ ഘനാ
വാതാഃ ശീകരിണഃ പയോദസുഹൃദാ-
മാനന്ദകേകാഃ കളാഃ
കാമം സന്തു ദൃഢം കഠോരഹൃദയോ
രാമോഽസ്മി സർവ്വം സഹേ
വൈദേഹീ തു കഥം ഭവിഷ്യതി ഹഹാ
ഹാ ദേവി! ധീരാ ഭവ.’

പാറീടുന്നോരു വെള്ളിപ്പറവയൊടു നഭ-
സ്സിങ്കൽ നീലാഭ്രവൃന്ദം
കാർമേഘാരവം, കുളിൎക്കാറ്റുകൾ, മദമധുരം
ക്കുകമക്കേകിനാദം
ഏറ്റട്ടെ കോപ്പിതെല്ലാം, കഠിനഹൃദയനാം
രാമനൊക്കെസ്സഹിക്കും
ഹാ ഹാ വൈദേഹിയെന്നോതൊരുനിലയിൽവരും?
ദേവി! കൈക്കൊൾക ധൈര്യം.
(സ–)

ഇവിടെ എത്ര വലുതായിട്ടുള്ള ദുഃഖങ്ങളെയും സഹിക്കുക ശീലമായിട്ടുള്ളവനാണു രാമൻ, എന്ന അർത്ഥം ലക്ഷണാസിദ്ധമാകയാൽ ധർമ്മിയായ രാമങ്കൽ ദുഃഖസഹനാതിശയം എന്ന ഫലമാകുന്നു. ‘ഗംഗായാം ഘോഷഃ=തൊഴുത്തു ഗംഗയിലാണു്’ എന്നതിൽ തീരത്തിൽ തണുപ്പു്, ശുദ്ധി മുതലായ ധർമ്മത്തിന്റെ ആധിക്യം ഫലം.

അതിനാലിപ്രകാരത്തിൽ
ഭേദം നാല്പതു മാതിരി. ൧൭

ലക്ഷണയ്ക്കെന്നു ചൊല്ലുന്നു
സൂക്ഷ്മമായറിവുള്ളവർ.

ശുദ്ധിയിൽ എട്ടും, ഗൌണത്തിൽ മുപ്പത്തുരണ്ടും കൂടി ഇങ്ങനെ ലക്ഷണാഭേദങ്ങൾ നാല്പതാകുന്നു.

അത്രതന്നെയല്ല—

പദത്തിൽനിന്നും വാക്യത്തിൽ
നിന്നുമുണ്ടാകമൂലമായ് ൧൮

ഇവയോരോന്നുമീരണ്ടായ്
പിരിയുന്നിതു പിന്നെയും.

മുൻപറഞ്ഞ നാല്പതുവിധത്തിലുള്ള ലക്ഷണകളും പദത്തിൽനിന്നുണ്ടാകുന്നവയായിട്ടും വാക്യത്തിൽനിന്നുണ്ടാകുന്നവയായിട്ടും ഈ രണ്ടുപ്രകാരത്തിൽ തിരിയുന്നു. അതിൽ പദത്തിൽനിന്നുണ്ടാകുന്നതിന്ന് ഉദാഹരണം:— 'ഗംഗായാം ഘോഷഃ = തൊഴുത്തു ഗംഗയിലാകുന്നു.' വാക്യത്തിൽനിന്നുണ്ടാകുന്നതിന്ന്:— 'പലതരമുപകാരം' എന്നിത്യാദി ശ്ലോകം തന്നെ. ഇങ്ങനെ ലക്ഷണ എണ്പതുപ്രകാരമാകുന്നു.

അനന്തരം വ്യഞ്ജനയെ പറയുന്നു:—

സ്വസ്വാർത്ഥബോധനംചെയ്തി-
ട്ടഭിധാദി ശമിക്കവേ. ൨൦

ശബ്ദാർത്ഥാദികൾ പൂർത്തായ്
മറ്റൊരർത്ഥം സ്ഫുരിക്കുവാൻ
ഹേതുവായിട്ടിരിക്കുന്ന
വ്യാപാരം വ്യഞ്ജനാഭിധം ൨൧

'ശബ്ദം, ബുദ്ധി, കർമ്മം ഇവ ഒരിക്കൽ പ്രവർത്തിച്ചുതീർന്നാൽ പിന്നെ അവയുടെ വ്യാപാരം (ശക്തി) അവസാനിച്ചുപോകും' എന്നുള്ള നയം അനുസരിച്ച്, അഭിധ, ലക്ഷണ, താൽപര്യം എന്ന മൂന്നു വൃത്തികളും അതതിൻെറ അർത്ഥത്തെ ബോധിപ്പിച്ച് അവസാനിച്ചതിനുശേഷം യാതൊന്നിനാൽ മറ്റൊരർത്ഥം ബോധിപ്പിക്കപ്പെടുന്നുവോ, ശബ്ദത്തിൻെറയോ അർത്ഥത്തിൻെറയോ പ്രകൃതിപ്രത്യയാദികളുടെയോ ആ ശക്തിയാകുന്നു വ്യഞ്ജന. അതിനെ വ്യഞ്ജനം, ധ്വനനം, ഗമനം, പ്രത്യായനം മുതലായ പേരുകൾകൊണ്ടു വ്യവഹരിച്ചുവരുന്നു.

അതിൽ—

ശബ്ദവ്യഞ്ജന രണ്ടാകു-
മഭിധാലക്ഷണാശ്രയാൽ

അഭിധാമൂലവ്യഞ്ജനയെ പറയുന്നു:—

ഒരു ശബ്ദത്തിനർത്ഥങ്ങൾ
പലതുണ്ടെങ്കിലായതിൽ. ൨൨

സംയോഗാദിബലാൽ സിദ്ധ-
മർത്ഥം, മറ്റൊന്നു തോന്നുവാൻ
മൂലമായാലതഭിധാ-
മൂലവ്യഞ്ജനയാഴ്‌വരം. ൨൩

'സംയോഗാദി' എന്നതിലെ ആദിശബ്ദംകൊണ്ടു വിപ്രയോഗാദികളെയും ഗ്രഹിക്കേണ്ടതാകുന്നു.

സംയോഗാദികളെ പറയുന്നു:—

'സംയോഗ, വിപ്രയോഗങ്ങൾ,
സാഹചൎയ്യം, വിരോധവും,
അൎത്ഥം, പ്രകരണം, ലിംഗം,
അന്യവാക്കിന്നടുപ്പവും,
സാമൎത്ഥ്യൗ,ചിത്യ,ദേശങ്ങൾ,
കാലം, വ്യക്തി, സ്വരാദികൾ
ശബ്ദങ്ങൾക്കു വിശേഷാൎത്ഥം
തോന്നിക്കുമിവയൊക്കയും.'

'ശംഖചക്രങ്ങളോടുകൂടിയ ഹരി' എന്നതിൽ ശംഖചക്രങ്ങളുടെ സംയോഗംനിമിത്തം ഹരിശബ്ദം വിഷ്ണുവിനെത്തന്നെ കുറിക്കുന്നു. 'ശംഖചക്രങ്ങളോടുകൂടാത്ത ഹരി' എന്നതിനും ശംഖചക്രങ്ങളുടെ വിയോഗംനിമിത്തം വിഷ്ണു എന്നുതന്നെ അൎത്ഥം സിദ്ധിക്കുന്നു. 'ഭീമാൎജ്ജുനന്മാർ' എന്നതിൽ ഭീമൻ എന്നതിന്റെ സാഹചൎയ്യംകൊണ്ടു് അൎജ്ജുനൻ എന്നതിനു പാൎത്ഥൻ എന്നൎത്ഥം. 'കൎണ്ണാൎജ്ജുനന്മാർ' എന്നതിൽ കൎണ്ണശബ്ദത്തിനു് അൎജ്ജുനവിരോധംനിമിത്തം സൂതപുത്രൻ എന്നൎത്ഥം. 'സ്ഥാണുവിനെ തൊഴുന്നു' എന്നതിൽ തൊഴുന്നതിന്റെ പ്രയോജനം ഇഷ്ടസിദ്ധിയാകയാൽ തത്സാധകത്വംനിമിത്തം സ്ഥാണുശബ്ദം ശിവവാചകമാണെന്നു മനസ്സിലാകുന്നു. 'എല്ലാം ദേവനു് അറിയാം' എന്നു രാജസന്നിധിയിൽവെച്ചു പറയുന്നതിൽ പ്രകരണവശാൽ 'ദേവൻ' എന്നതിനു രാജാവു് എന്നൎത്ഥം സിദ്ധിക്കുന്നു. 'മകരധ്വജൻ കോപിച്ചു' എന്നതിൽ മകരധ്വജൻ കാമദേവൻ. 'ദേവനായ പുരാരി' എന്നതിൽ പുരാരി ശിവൻ. 'മധുകൊണ്ടു മത്തനായ കുയിൽ' എന്നതിലെ 'മധു'ശബ്ദത്തിനു വസന്തം എന്നൎത്ഥം. 'ദയിതാമുഖം നിങ്ങളെ രക്ഷിക്കട്ടെ' എന്നതിൽ മുഖം എന്നതിനു സാംമുഖ്യം എന്നൎത്ഥം. 'ചന്ദ്രൻ വാനിൽ വിളങ്ങു

നു' എന്നതിൽ ചന്ദ്രപദത്തിനു ശശി എന്നർത്ഥം. 'രാത്രിയിൽ ചിത്രഭാനുവും' എന്നതിൽ ചിത്രഭാനു അഗ്നി. 'ഭാതി രഥാംഗം.' ഇതിലെ രഥാംഗപദത്തിൻെറ നപുംസകലിംഗംകൊണ്ടു രഥാംഗം ചക്രം എന്നു സിദ്ധിക്കുന്നു. സ്വരംകൊണ്ട് അർത്ഥവിശേഷം തോന്നുന്നതു വേദത്തിൽ മാത്രമേയുള്ളു; കാവ്യത്തിലില്ല; അതുകൊണ്ട് അതിൻെറ വിഷയത്തെ ഇവിടെ ഉദാഹരിച്ചില്ല.

ചിലർ ഇതു സമ്മതിക്കാതെ,—കാകു മുതലായ ശ്രാവ്യത്തിലുള്ള സ്വരവും കാവ്യത്തിൽ അർത്ഥവിശേഷത്തെ തോന്നിക്കുന്നതാണ് എന്നും, ഉദാത്താദിരൂപമായ സ്വരവും ഭരതമുനിയുടെ വചനം അനുസരിച്ചു ശൃംഗാരാദിരസവിശേഷത്തെ തോന്നിക്കുന്നതാണ് എന്നും, അതിനാൽ സ്വരവിശേഷംനിമിത്തം അർത്ഥവിശേഷം ഉണ്ടാകുന്നതിനും ഉദാഹരണം കാണിക്കേണ്ടതുതന്നെയാണെന്നും പറയുന്നു. അതു ശരിയല്ല. എന്തെന്നാൽ—കാകു മുതലായ സ്വരങ്ങളോ ഉദാത്താദികളായ സ്വരങ്ങളോ വ്യംഗ്യരൂപമായ വിശേഷത്തെ മാത്രമേ തോന്നിക്കുന്നുള്ളു. പ്രകൃതത്തിൽ പറഞ്ഞിട്ടുള്ളതായ പല അർത്ഥങ്ങളുള്ള ശബ്ദത്തിനു് പ്രത്യേകം ഒരർത്ഥത്തെ നിയമിക്കുക എന്ന വിശേഷത്തെ തോന്നിക്കുന്നില്ല. അത്രയുമല്ല, എവിടെയെങ്കിലും ഒരിടത്തു പല അർത്ഥങ്ങളുള്ള ശബ്ദങ്ങൾക്കു പ്രകരണാദികളായ നിയമങ്ങളില്ലാത്തതിനാൽ അനിയന്ത്രിതങ്ങളായ രണ്ടർത്ഥങ്ങളിൽവച്ച്, അനുരൂപമായ സ്വരത്തിൻെറ ശക്തികൊണ്ട് ഒരർത്ഥത്തിൽ നിയമനം ഉണ്ടെന്നു പറയാമെങ്കിൽ അപ്പോൾ അങ്ങനെയുള്ളേടത്തു ശ്ലേഷ സ്വീകരിച്ചുകൂടാ എന്നു പറയേണ്ടിവരും. അങ്ങനെ വരുവാൻ പാടില്ല. അതുകൊണ്ടുതന്നെയാണ്, ശ്ലേഷാനിരൂപണാവസരത്തിൽ—'കാവ്യമാർഗ്ഗേ സ്വരോ ന ഗണ്യതേ—കാവ്യപദ്ധതിയിൽ സ്വരത്തെ വകവക്കാറില്ല.' എന്നു പറഞ്ഞിരിക്കുന്നതു് എന്നു സിദ്ധാന്തം. അതുകൊണ്ടു് ഉപജീവ്യന്മാരായ മഹാന്മാരുടെ വ്യാഖ്യാനങ്ങളിൽ ചുഴിഞ്ഞു നോക്കീട്ടാവശ്യമില്ലെന്നു വിചാരിച്ച് അതു മതിയാക്കുന്നു. 'സ്വരാദികൾ' എന്നതിലെ ആദിശബ്ദംകൊണ്ടു് 'ഏതാവന്മാത്രസ്തനീ—ഇത്ര വലിപ്പമുള്ള മുലയോടുകൂടിയ സ്ത്രീ' എന്നിത്യാദികളിൽ കയ്യാംഗ്യം മു

തലായതുകൊണ്ടു സ്തനാദികളുടെ, താമരമൊട്ടു മുതലായവയോടു തുല്യമായ ആകൃതി സിദ്ധമാകുന്നു.

ഇങ്ങനെ ഒരർത്ഥം അഭിധകൊണ്ടു നിയന്ത്രിതമായിരിക്കെ, ആ ശബ്ദാർത്ഥത്തിന് വേറെ ഒരർത്ഥം തോന്നുവാൻ ഹേതുവായിത്തീരുന്നതായ ശക്തിയാകുന്നു അഭിധാമൂലമായ വ്യഞ്ജനാ,

ഉദാഹരണം:—

'ദുർഗ്ഗാലംഘിതവിഗ്രഹോ മനസിജം
സംമീലയംസ്തേജസാ
പ്രോദ്യദ്രാജകലോ ഗൃഹീതഗരിമാ
വിഷ്വഗ്വൃതോ ഭോഗിഭിഃ
നക്ഷത്രേശകൃതേക്ഷണോ ഗിരിഗുരൌ
ഗാഢാം രുചിം ധാരയൻ
ഗാമാക്രമ്യ വിഭൂതിഭൂഷിതതനൂ
രാജത്യുമാവല്ലഭഃ.'

ദുർഗ്ഗാലംഘിതവിഗ്രഹൻ മദനനെ-
ത്തേജസ്സിനാൽ വെന്നവൻ
പ്രോദ്യദ്രാജകലൻ ഗുരുത്വമുടയോൻ
സൽഭോഗിസംവേഷ്ടിതൻ
നക്ഷത്രാധിപദൃഷ്ടി ശൈലഗുരുവിൽ
പാരം രുചിം ചേർപ്പവൻ
ഗോവിൽ കേറി വിഭൂതിഭൂഷിതനുമാ-
കാന്തൻ വിളങ്ങുന്നിതേ.

(സ്വ.)

ഇവിടെ പ്രകരണവശാൽ 'ഉമാവല്ലഭ'ശബ്ദത്തിന്, ഉമയെന്നു പേരായ പട്ടമഹിഷിയുടെ ഭർത്താവായ ഭാനുദേവരാജാവെ

ന്ന് അഭിധാസിദ്ധമായ അർത്ഥത്തിൽ വിശ്രാന്തിവന്നതിനുശേഷം, ഗൌരീവല്ലഭൻ (ശിവൻ) എന്ന അർത്ഥം വ്യഞ്ജനകൊണ്ടുതന്നെ തോന്നുന്നു. ഇങ്ങനെ വേറേയും കണ്ടുകൊൾക.

ലക്ഷണാമൂലവ്യഞ്ജനയെ പറയുന്നു:—

ഫലം ലക്ഷണകൊണ്ടാ-
ലെന്തുണ്ടാ,മതു തോന്നുവാൻ ൨൪
ഹേതുവാം വ്യഞ്ജനാവൃത്തി
ലക്ഷണാമൂലമായത്.

‘ഗംഗായാം ഘോഷഃ=ഗംഗയിലാണു തൊഴുത്ത്.’ ഇത്യാദികളിൽ ജലമയാദ്യർത്ഥത്തെ ബോധിപ്പിച്ചിട്ട് അഭിധയും, തടാദ്യർത്ഥത്തെ ബോധിപ്പിച്ചിട്ടു ലക്ഷണയും അവസാനിച്ചതിനുമേൽ യാതൊന്നു ശൈത്യപാവനത്വാദികളുടെ ആധിക്യാദികളെ തോന്നിക്കുന്നുവോ അതു ലക്ഷണാമൂലവ്യഞ്ജനയാകുന്നു.

ഇങ്ങനെ ശബ്ദത്തിൽനിന്നുണ്ടാകുന്ന വ്യഞ്ജനയെ പറഞ്ഞിട്ട് ഇനി അർത്ഥത്തിൽനിന്നുണ്ടാകുന്നതിനെ പറയുന്നു—

വക്താ, ശ്രോതാ, വാക്യ,മന്തി-
കസ്ഥൻ, വാച്യപദാർത്ഥവും, ൨൫

പ്രസ്താവം, ദേശവും, കാലം,
കാകു,ചേഷ്ടാദിയും തഥാ
ഇവയ്ക്കുള്ള വിശേഷത്താൽ
യാതൊന്നന്യാർത്ഥബോധകം ൨൬

ആർത്ഥിയാം വ്യഞ്ജനയതാ-
ണർത്ഥസംഭവയാകയാൽ

അതിൽ വക്താവു്, വാക്യം, ദേശം, കാലം ഇവയുടെ വൈശിഷ്ട്യംകൊണ്ടുള്ളതിനു് ഉദാഹരണം:—

'കാലോ മധുഃ കുപിത ഏഷ ച പുഷ്പധന്വാ
ധീരാ വഹന്തി രതിഖേദഹരാഃ സമീരാഃ
കേളീവനീയമപി വഞ്ജുളകുഞ്ജമഞ്ജു-
ർദൂരേ പതിഃ കഥയ കിം കരണീയമദ്യ.'

കാലം പാർത്താൽ വസന്തം, മലർശരനരിശം
    വാച്ചു വല്ലാതിരിപ്പൂ,
ചാലേ വീയുന്നു മന്ദാനിലനിഹ രതിഖേ-
    ദങ്ങൾ തീരും പ്രകാരം,
കേളിപ്പൂങ്കാവശോകക്കുടിലുകളിടതി-
    ങ്ങീട്ടു കണ്ടാൽ മനോജ്ഞം,
നീളെദ്ദൂരത്തിലല്ലോ പതി, പറയുക ഞാ-
    നെന്തു ചെയ്യേണ്ടതിപ്പോൾ.

(സ്വ)

ഇതിൽ, നീ വേഗത്തിൽ ഈ സ്ഥലത്തേക്കു പ്രച്ഛന്നകാമുകനെക്കൊണ്ടുവരണമെന്നു് ഒരു നായിക സഖിയെ വ്യഞ്ജനകൊണ്ടു മനസ്സിലാക്കുന്നു.

ബോദ്ധവ്യവൈശിഷ്ട്യംകൊണ്ടുള്ളതിനു് ഉദാഹരണം:—

'നിശ്ശേഷച്യുതചന്ദനം സ്തനതടം നിർമൃഷ്ടരാഗോऽധരോ
നേത്രേ ദൂരമനഞ്ജനേ പുളകിതാ തന്വീ തവേയം തനുഃ
മിഥ്യാവാദിനി ദൂതി ബാന്ധവജനസ്യാജ്ഞാതപീഡാഗമേ
വാപീം സ്നാതുമിതോ ഗതാസി ന പുനസ്തസ്യാധമസ്യാന്തികം'

നഷ്ടം നിശ്ശേഷമായ് പോർമുലയിൽ മലയജം,
    ചുണ്ടിലെച്ചോപ്പുശേഷം
മൃഷ്ടം, ലുപ്താഞ്ജനം കണ്ണിണ, തവ കൃശമി-
    ക്കോൾമയിർക്കൊണ്ടു കോലം,

കഷ്ടം പൊയ്യോതുവോളേ സ്വജനരുജ ധരി-
ക്കാത്ത ദൂതീ! കളിപ്പാ-
നിഷ്ടംപോലങ്ങു നീ പോയ്ക്കുളമതിൽ നഹിത-
സ്യാധമസ്യാന്തികത്തിൽ.'

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

ഇതിൽ, 'രമിപ്പാനായിട്ട് അവന്റെ അടുക്കലേക്കുതന്നെയാണു നീ പോയതു്' എന്നു വിപരീതലക്ഷണകൊണ്ടു ലക്ഷിക്കപ്പെടുന്നു. ആ ലക്ഷ്യാർത്ഥത്തിൽനിന്നു ദൂതിയുടെ വിശേഷംകൊണ്ടു 'രമിപ്പാനാണു പോയതു്' എന്നുള്ള വ്യംഗ്യം പ്രതിപാദ്യമായിട്ടു സിദ്ധിക്കുന്നു.

അന്യസന്നിധിവിശേഷംകൊണ്ടുള്ളതിന് ഉദാഹരണം:—

'ഉഅ ണിച്ചല ണിപ്പന്ദാ-
ഭിസിണീപത്തമ്മി രേഹഇ വലാആ
ണിമ്മലമരഗഅഭാഅണ-
പരിട്ഠിആ(ദാ)സംഖസുത്തിവ്വ'

'പശ്യ നിശ്ചലനിഷ്പന്ദാ,
വിസിനീപത്രേ രാജതേ വലാകാ
നിർമ്മലമരകതഭാജന-
പരിസ്ഥിതാ ശംഖശുക്തിരിവ.' (ഛായാ)

കാൺകൊരു വെള്ളിക്കിളിയിതാ,
താമരയിലതന്നിലനങ്ങാതെ
പച്ചസ്ഫടികപ്പാത്രേ,
വച്ചൊരു ശംഖെന്നപോലെ വിലസുന്നു.

(സ്വ.)

ഇതിൽ വെള്ളിപ്പക്ഷി അനങ്ങാതിരിക്കുന്നതുകൊണ്ടു വിശ്വസ്തതയുണ്ടെന്നും, അതുകൊണ്ട് ഈ സ്ഥലം വിജനമാണെന്നും, അതിനാൽ ഇതു സങ്കേതസ്ഥാനമാണെന്നും, അടുത്തു നിൽക്കുന്ന പ്രച്ഛന്നകാമുകനെ ഉദ്ദേശിച്ച് ഒരു സ്ത്രീ പറയുന്നു. ഇതിൽതന്നെ സ്ഥാനത്തിന്റെ വിജനത എന്ന വ്യംഗ്യാത്മവിശേഷം പ്രയോജനവുമാകുന്നു.

'ഭിന്നകണ്ഠധ്വനിർധീരൈഃ കാകുരിത്യഭിധീയതേ' = ധീമാന്മാർ സ്വരഭേദത്തെ കാകുവെന്നുരചെയ്വിതു' എന്നു പറഞ്ഞപ്രകാരമുള്ള കാകുവിന്റെ ഭേദങ്ങളെ പ്രമാണഗ്രന്ഥങ്ങളിൽനിന്ന് അറിഞ്ഞുകൊള്ളേണ്ടതാകുന്നു. കാകുവിന്റെ വിശേഷംകൊണ്ടുണ്ടാകുന്ന വ്യഞ്ജനക്ക് ഉദാഹരണം:—

'ഗുരുപരതന്ത്രതയാ ബത!,
ദൂരതരം ദേശമുദ്യതോ ഗന്തും
അളികുലകോകിലലളിതേ,
നൈഷ്യതി സഖി സുരഭിസമയേ/സൌ'
ഗുരുപരതന്ത്രതയാ ബത!,
പെരുതകലത്തേക്കുപോകുമിദ്ദേഹം,
അളികുലകോകിലകളമാം,
വസന്തകാലേ വരില്ലയേ തോഴീ!

(സ്വ)

ഇതിൽ, വരില്ല, നിശ്ചയമായിട്ടു വരും എന്നു കാകുകൊണ്ടു (സ്വരഭേദംകൊണ്ട്) തോന്നുന്നു.

ചേഷ്ടാവിശേഷംകൊണ്ടുണ്ടാകുന്നതിന് ഉദാഹരണം:—

'സങ്കേതകാലമനസം, വിടം ജ്ഞാത്വാ വിദഗ്ദ്ധയാ
ഹസന്നേത്രാർപ്പിതാകൂതം, ലീലാപദ്മം നിമീലിതം.'

സങ്കേതകാലമറിവാനുഴറും വിടന്നു
സാമർത്ഥ്യമുള്ളവൾ ചിരിച്ചു നിജാശയത്തെ
കൺകൊണ്ടുഗൂഢമറിയിച്ചു കരത്തിലേന്തും
ലീലാസരോരുഹമുടൻ മുകുളീകരിച്ചാൾ.

സ.

ഇതിൽ സന്ധ്യാസമയമാണു സങ്കേതകാലമെന്നു പദ്മമുകുളീകരണാദിചേഷ്ടകൊണ്ടു സൂചിപ്പിക്കപ്പെടുന്നു.

ഇങ്ങനെ വക്താവു ശ്രോതാവു മുതലായ എല്ലാററിന്റേയുമോ ചിലതിന്റെ മാത്രമോ വിശേഷംകൊണ്ടുള്ള വ്യഞ്ജനകൾക്കു് ഉദാഹരണങ്ങളെ അറിഞ്ഞുകൊൾക.

വാച്യം ലക്ഷ്യം വ്യംഗ്യമെന്നാ-
യർത്ഥം ത്രിവിധമാകയാൽ ൨൬

ത്രൈവിധ്യമീവ്യഞ്ജനക്കും
പ്രത്യേകമുളവായ്‌വരും.

അർത്ഥങ്ങൾക്കു വാച്യം, ലക്ഷ്യം, വ്യംഗ്യം എന്നു മൂന്നുപ്രകാരം ഭേദമുള്ളതുകൊണ്ടു് ഇപ്പറഞ്ഞ വ്യഞ്ജനകളുമെല്ലാം മൂന്നുപ്രകാരമായിത്തീരുന്നു. അതിൽ വാച്യാർത്ഥവ്യഞ്ജനക്കു് ഉദാഹരണം:— 'കാലം പാർത്താൽ വസന്തം'— ഇത്യാദി. ലക്ഷ്യാർത്ഥവ്യഞ്ജനക്കു്— 'നഷ്ടം നിശ്ശേഷം'— ഇത്യാദി. വ്യംഗ്യാർത്ഥവ്യഞ്ജനക്കു്— 'കോൺകൊത്ത വെള്ളിക്കിളി'— ഇത്യാദി. പ്രകൃതിപ്രത്യയാദികളെക്കൊണ്ടുണ്ടാകുന്ന വ്യഞ്ജനയെ വിസ്തരിച്ചു മുകളിൽ പറയുന്നതാണു്.

ശബ്ദാർത്ഥവും വ്യഞ്ജകമാ-
മന്യാർത്ഥാശ്രയശബ്ദവും. ൨൭

ഒന്നു വ്യഞ്ജകമാകുമ്പോൾ
മറ്റേതു സഹകാരിയാം

വ്യഞ്ജകമായിരിക്കുമ്പോഴും ശബ്ദം അർത്ഥാന്തരത്തേയും, അർത്ഥം ശബ്ദത്തേയും അപേക്ഷിക്കുന്നതിനാൽ, ഒന്നു വ്യഞ്ജകമായിരിക്കുമ്പോൾ മറ്റേതു സഹകാരിയായിരിക്കും എന്നുള്ള സംഗതി അവശ്യം അംഗീകരിക്കപ്പെടേണ്ടതായി വരുന്നു.

അഭിധാദികളായുള്ള
ത്രിവിധോപാധിമൂലമായ് ൨൯

ത്രൈവിധ്യം മതമാകുന്നു
ശബ്ദത്തിന്നും യഥായഥം.
അഭിധോപാധികം ശബ്ദം
വാചകം, ലക്ഷകം പുനഃ ൩൦

ലക്ഷണാബോധകം, വ്യഞ്ജ-
നാശ്രയം വ്യഞ്ജകം തഥാ

അഭിധാവൃത്തിയോടുകൂടിയ ശബ്ദം വാചകം. ലക്ഷണാവൃത്തിയോടുകൂടിയതു ലക്ഷകം. വ്യഞ്ജനാവൃത്തിയോടുകൂടിയതു വ്യഞ്ജകം.

അത്രമാത്രമല്ല—

പദാർത്ഥങ്ങൾക്കനന്വയത്തെ
ബോധിപ്പിക്കുന്നതായിഹ ൩൧

താൽപര്യവൃത്തിയെന്നൊന്നു
കല്പിക്കുന്നിതു കേചന
അതിനുള്ളർത്ഥമാകുന്നു
താൽപര്യാർത്ഥമതായതു്. ൩൨

തൽബോധമുള്ളവാക്കുന്നു
വാക്യമെന്നവർ ചൊൽവിതു്.

ഓരോ പദങ്ങളുടെ അർത്ഥത്തെ ബോധിപ്പിച്ചാൽ അഭിധ അവസാനിച്ചുപോകുന്നതിനാൽ വാക്യാർത്ഥരൂപമായ പദാർത്ഥാന്വയത്തെ ബോധിപ്പിക്കുന്നതായ വൃത്തി താൽപര്യവൃത്തിയാകുന്നു. അതിന്റെ അർത്ഥം താൽപര്യാർത്ഥവുമാകുന്നു. അതിനെ ബോധിപ്പിക്കുന്നതു വാക്യവുമാകുന്നു. എന്നാകുന്നു് അഭിഹിതാന്വയവാദികളുടെ മതം.

ഇപ്രകാരം സാഹിത്യദർപ്പണത്തിൽ വാക്യസ്വരൂപനിരൂപണം
എന്ന ദ്വിതീയപരിച്ഛേദം കഴിഞ്ഞു.

# തൃതീയപരിച്ഛേദം.

അനന്തരം രസമെന്നാലെന്തു് എന്നു പറയുന്നു:—

വിഭാവ,മനുഭാവം, ച
സഞ്ചാരിയിവയാൽ സ്ഫുടം
രത്യാദിയാം സ്ഥായിഭാവം
രസം സഹൃദയർക്കിഹ. ൧

വിഭാവാദികളെ വഴിയേ പറയുന്നതാണ്. സാത്വികങ്ങൾ അനുഭാവരൂപങ്ങളാകയാൽ അവയെ വേറേ പറഞ്ഞിട്ടില്ല. സ്ഫുടം=വ്യക്തം. പാൽ തയിരായിട്ടു തീരുന്നതുപോലെ രത്യാദി സ്ഥായിഭാവം സ്പഷ്ടമായ രൂപാന്തരത്തെ പ്രാപിച്ചതുതന്നെയാണു രസം. ഇരുട്ടത്തിരുന്നിരുന്ന കുടം വിളക്കുകൊണ്ടു തെളിഞ്ഞു കാണപ്പെടുന്നതുപോലെ മുമ്പേതന്നെയുള്ളതു പ്രകാശിക്കുകയല്ല.

'രസങ്ങൾ തോന്നുന്നു, എന്നു പറയുന്നതു ചോറു വെയ്ക്കുന്നു എന്നു പറയുന്നതുപോലെയാണെ'ന്നു ലോചനകാരൻ പറഞ്ഞിരിക്കുന്നു. ഇവിടെ 'രത്യാദി' എന്ന പദംകൊണ്ടുതന്നെ സ്ഥായിത്വം സിദ്ധമായിരിക്കെ വീണ്ടും സ്ഥായി എന്ന പദം ചേർത്തതു്, രത്യാദികൾക്കുതന്നെ മററു രസങ്ങളിൽ സ്ഥായിത്വമില്ലാതെ വരുമെന്നു കാണിപ്പാനായിട്ടാകുന്നു. അതിനാൽ ഹാസം, ക്രോധം മുതലായവ ശൃംഗാരവീരാദികളിൽ വ്യഭിചാരികൾതന്നെ.

അതു പറയപ്പെട്ടിട്ടുണ്ടു്—

'രസത്തിലൂന്നിത്താൻ നിൽക്കും ഭാവം സ്ഥായിത്വമാർന്നിടും' എന്നു്. രസസ്വരൂപത്തെയും രസാസ്വാദനപ്രകാരത്തെയും പറയുന്നു:—

സത്ത്വവാസ്ത്വാലഖണ്ഡസ്വ-
പ്രകാശാനന്ദരൂപമായ്
അന്യബോധം വിനാ ബ്രഹ്മാ-
നന്ദതുല്യസ്വരൂപമായ്. ൨

ലോകോത്തരചമൽക്കാര-
സാരമായുള്ളൊരീരസം
രസജ്ഞരാസ്വദിക്കുന്നു
തന്മയത്വേന കേചന. ൩

'രജസ്സെന്നും തമസ്സെന്നു-
മുള്ള രണ്ടു ഗുണങ്ങളാൽ
അസംസ്പൃഷ്ടമാം മനസ്സത്രേ
സത്ത്വമെന്നിഹ ചൊൽവതു്.'

എന്നു പറയപ്പെട്ടപ്രകാരത്തിലുള്ളതും പുറമെയുള്ള മറ്റൊരു വിഷയത്തിലേക്കും മനസ്സിന്നു് ആഭിമുഖ്യം നൽകാത്തതുമായി ആഭ്യന്തരമായ ഒരു ധർമ്മമാകുന്നു സത്ത്വം എന്നു പറയപ്പെടുന്നതു്. അതിന്റെ ആധിക്യമെന്നാൽ രജസ്തമോഗുണങ്ങളേക്കാൾ കൂടുതലായിട്ടുള്ള സ്ഥിതി. അതിന്റെ കാരണം അപ്രകാരമുള്ള അലൌകികകാവ്യാർത്ഥങ്ങളെ പരിശീലിക്കുകയാകുന്നു. അഖണ്ഡം എന്നാൽ, ഒന്നായിട്ടുള്ള ഈ രസം തന്നെ വിഭാവാദിയായും രത്യാദിയായും ഉള്ള പ്രകാരം (ബോധം) കൊണ്ടു സുഖചമൽക്കാരസ്വരൂപമായിരിക്കുകതന്നെ. ഇതിന്റെ കാരണത്തെ വഴിയേ പറയും. സ്വപ്രകാശത്വം മുതലായവയും മേൽ പറയാൻപോകുന്ന രീതിയിൽ തന്നെ. ചിന്മയം എന്നതിനു ചിൽസ്വരൂപം എന്നർത്ഥം. ചമൽകാരം, ചിത്തവിസ്താരരൂപമായും വിസ്മയം എന്നു പേർ പറയുന്നതായും ഇരിക്കുന്ന ഒന്നാകുന്നു. അതാണു രസത്തിന്റെ സാരമെന്നു് എന്റെ പ്രപിതാമഹനും സഹൃദയഗോഷ്ഠീഗരിഷ്ഠകവിപണ്ഡിതമുഖ്യനുമായ ശ്രീമന്നാരായണപാദ

രാൽ പറയപ്പെട്ടിരിക്കുന്നു. അതിനെ 'ധർമ്മദത്തൻ' തന്റെ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു—

'രസാനുഭൂതിയിൽ സാരം
ചമൽക്കാരമതാകയാൽ
അത്ഭുതം തന്നെ സർവ്വത്ര
സാരമായുള്ളതാം രസം.

എന്നോതിടുന്നു ധൃതിയാം
നാരായണകവീശ്വരൻ.' എന്ന്.

കേചന, എന്നതിനു പൂർവ്വപുണ്യശാലികളായ ചിലർ എന്നു താൽപര്യം.

'പുണ്യവാന്മാരാസ്വദിപ്പൂ
രസം യോഗികളെന്നപോൽ.'

എന്നു വിദ്വാന്മാരാൽ പറയപ്പെട്ടിട്ടുമുണ്ട്. 'കാവ്യസാരമറിഞ്ഞോരാത്മാനന്ദാസ്വാദമതാം രസം' എന്നു പറയപ്പെട്ടിരിക്കുന്നപ്രകാരം ആസ്വാദം തന്നെയാണു രസം; അല്ലാതെ വേറെ ഒന്നല്ല, എന്നു പറയാം എങ്കിലും 'രസഃ സ്വാദ്യതേ=രസം ആസ്വദിക്കപ്പെടുന്നു.' എന്നു കല്പിതമായ ഭേദത്തെ അംഗീകരിച്ചിട്ടു കർമ്മകർത്തരിപ്രയോഗവുമുണ്ട്. അതിനു പ്രമാണം—'രസ്യമാനതാമാത്രസാരത്വാൽ പ്രകാശശരീരാദനന്യ ഏവ ഹി രസഃ=ആസ്വാദമാത്രപ്രധാനമാകയാൽ പ്രകാശസ്വരൂപത്തിൽനിന്ന് അഭിന്നമായിട്ടുള്ളതുതന്നെയാണു രസം' എന്ന വചനമാകുന്നു. ഇതുപോലെയുള്ള മററു സ്ഥലങ്ങളിലും ഇങ്ങനെ ഉപചാരേണ പ്രയോഗമുണ്ടെന്നറിയേണ്ടതാകുന്നു.

എന്നാൽ ഇത്രത്തോളംകൊണ്ട്, അറിവാൻ കഴിയാത്തതാണു രസം എന്നു പറയപ്പെട്ടതായി വന്നിരിക്കുന്നു. വ്യഞ്ജന എന്നതു ജ്ഞാനവിശേഷമാകകൊണ്ട് അവ രണ്ടിന്നും (വ്യംഗ്യത്തിനും വ്യഞ്ജകത്തിനും) ഐക്യം വന്നുകൂടി. അതു ഹേതുവായിട്ട്—

'വ്യംഗ്യപ്രതീതിയുണ്ടാവാൻ
സ്വജ്ഞാനം ഹേതുവാകില്ലാ
കാൎയ്യസിദ്ധിഭവിക്കുമ്പോ-
ളതുതാൻ വ്യഞ്ജകം മതം.

ഘടവും ദീപവും പോലെ
വ്യംഗ്യ വ്യഞ്ജകരീതിയും
മറിച്ചാകിലിതിനൊന്നു
വിശേഷം കാരകത്തിലും.'

എന്ന വചനപ്രകാരം ഘടവും ദീപവുംപോലെ വ്യംഗ്യവ്യഞ്ജകങ്ങൾ രണ്ടും രണ്ടുതന്നെ എന്നു വരുന്നതിനാൽ രസത്തിനു വ്യംഗ്യത്വം സിദ്ധിക്കുന്നതെങ്ങനെ എന്നാണെങ്കിൽ, പറഞ്ഞതു ശരിതന്നെ. ഇതു ഹേതുവായിട്ടുതന്നെയാണു്, (മുമ്പെ ഇല്ലാത്ത വസ്തുവിനെ ഉണ്ടാക്കുക എന്ന) 'കൃതിയിൽനിന്നും, (സ്വതേയുള്ള വസ്തുവിനെ അറിയിക്കുക എന്ന) ജ്ഞപ്തിഭേദങ്ങളിൽനിന്നും ഭിന്നമായിട്ടുള്ള ഒന്നാണു സ്വാദനം എന്ന വ്യാപാരം' എന്നു പറഞ്ഞിരിക്കുന്നതു്. ഇതു ഹേതുവായിട്ടുതന്നെ രസനം, ആസ്വാദനം, ചമൽകരണം മുതലായ വ്യവഹാരങ്ങളും വേറെ വേറെ തന്നെയെന്നു വന്നുവല്ലോ. അഭിധാദിഭിന്നമായ വ്യാപാരത്തെ മാത്രം സാധിപ്പാൻ യത്നം ചെയ്യുന്ന ഞങ്ങൾ രസാദികൾ വ്യംഗ്യങ്ങളാണെന്നു പറഞ്ഞിട്ടുണ്ടു്.

എന്നാൽ കരുണാദികളായ രസങ്ങൾ ദുഃഖമയങ്ങളാകയാൽ അവയ്ക്കു രസത്വം സംഭവിക്കയില്ല, എന്നു ശങ്കിച്ചു പറയുന്നു:—

സുഖം തന്നെ ഭവിക്കുന്നു
കരുണാദി രസത്തിലും
ധീമാന്മാൎക്കുള്ളനുഭവം
പ്രമാണമതിൽ നിശ്ചിതം. ൪

കരുണാദി എന്നതിലെ ആദിശബ്ദംകൊണ്ടു ബീഭത്സഭയാനകാദികൾ ഗ്രാഹ്യങ്ങളാകുന്നു. അപ്രകാരമാണെങ്കിലും സഹൃദയന്മാരല്ലാത്തവരുടെ വായടപ്പാൻവേണ്ടി പക്ഷാന്തരത്തെ പറയുന്നു:—

എന്നല്ല, ദുഃഖമാണെങ്കി
ലാരാനുമതു നോക്കുമോ?

ബുദ്ധിയുള്ളവരിലൊരുത്തനും തനിക്കു ദുഃഖമുണ്ടാക്കുവാൻ തുനിയുന്നതല്ലല്ലോ. കരുണാദികളിലും എല്ലാവരും താൽപര്യത്തോടുകൂടി പ്രവൎത്തിച്ചു കാണുന്നതിനാൽ അവയും സുഖമയങ്ങൾ തന്നെ.

ഇനി വേറേ ഒരു അനുപപത്തിയെ പറയുന്നു:—

ദുഃഖഹേതുക്കളാമമ്മ-
ട്ടായാൽ രാമായണാദികൾ. ൫

കരുണരസം ദുഃഖഹേതുവാണെന്നു വന്നാൽ കരുണരസപ്രധാനങ്ങളായ രാമായണാദി പ്രബന്ധങ്ങളും ദുഃഖകാരണങ്ങളാണെന്നു പറയേണ്ടിവരും.

എന്നാൽ പിന്നെ എങ്ങനെയാണു ദുഃഖകാരണങ്ങളിൽനിന്നു സുഖമുണ്ടാകുന്നതെന്നു പറയുന്നു:—

ലോകസംശ്രിതമായുള്ള
ശോകഹർഷാദി കാരണാൽ
ലോകത്തിലുളവാകട്ടെ
ശോകഹർഷാദിയൊക്കെയും. ൬

അലൌകികവിഭാവത്വാൽ
കാവ്യത്തിലവയൊക്കെയും

സുഖത്തെയുളവാക്കിടിൽ
ദോഷമെന്തിതിലുള്ളതു് ? ൧

'വനവാസാദികളായ ഏതെല്ലാം സംഗതികൾ ലോകത്തിൽ ദുഃഖകാരണങ്ങളാണെന്നു പറയപ്പെടുന്നുവോ അവ തന്നെ കാവ്യത്തിലും നാട്യത്തിലും പ്രയുക്തങ്ങളായിരിക്കുമ്പോൾ അലൌകികമായ വിഭാവനവ്യാപാരം നിമിത്തം കാരണശബ്ദവാച്യതയെ വിട്ടു് അലൌകികവിഭാവശബ്ദവാച്യതയത്തെ പ്രാപിക്കുന്നു. അവയിൽനിന്നാകട്ടെ സുരതത്തിൽ ദന്താഘാതനഖപീഡനാദികളിൽനിന്നെന്നപോലെ സുഖം മാത്രമേ ഉണ്ടാകുന്നുള്ളൂ. ഇതു ഹേതുവായിട്ടു 'ലൌകികങ്ങളായ ശോകഹർഷാദികാരണങ്ങളിൽനിന്നു ലൌകികങ്ങളായ ശോകഹർഷാദികളുണ്ടാകുന്നു' എന്നുള്ള പ്രത്യേകനിയമം ലോകത്തിൽ മാത്രമേയുള്ളൂ. കാവ്യത്തിലാകട്ടെ 'എല്ലാ വിഭാവാദികളിൽനിന്നും സുഖമേ ഉണ്ടാകുന്നുള്ളൂ' എന്ന നിയമത്താൽ ഒരു ദോഷവുമില്ല. എന്നാൽ പിന്നെ കാവ്യത്തിലും നാട്യത്തിലും ഹരിശ്ചന്ദ്രാദികളുടെ കഥ കേൾക്കുമ്പോഴും കാണുമ്പോഴും കണ്ണുനീരൊഴുകുക മുതലായതു് എങ്ങനെ സംഭവിക്കുന്നു എന്നു പറയുന്നു:—

'സുഖത്താലുള്ളലിഞ്ഞശ്രു-
പാതാദികൾ ഭവിപ്പതാം

എന്നാൽ കാവ്യത്തിൽനിന്നു് എല്ലാവർക്കും ഇത്തരം രസാസ്വാദം ഉണ്ടാകാത്തതെന്തുകൊണ്ടാണു് എന്നുള്ളതിലേക്കു പറയുന്നു --

രസാനുഭവമുണ്ടാകാ
രസവാസനയെന്നിയേ. ൨

വാസനയെന്നതു് ഇജ്ജന്മത്തിലും മുജ്ജന്മത്തിലും ഉള്ളതും രസാസ്വാദകാരണവും ആയിട്ടുള്ളതാകുന്നു. അതിൽ ഇജ്ജന്മത്തിലെ വാസനയില്ലെങ്കിൽ വലിയ ഓത്തന്മാർക്കും മൂത്തുമുരച്ച മീമാംസക

ന്മാർക്കും മററും രസാസ്വാദം ഉണ്ടാകേണ്ടതാണു്. മുജ്ജന്മവാസനയില്ലെങ്കിൽ, രാഗികളാണെങ്കിലും ചിലർക്കു രസാനുഭവം കാണപ്പെടുന്നില്ല; അതു വരുവാൻ സംഗതിയില്ല.

അങ്ങനെ 'ധർമ്മദത്തൻ' പറഞ്ഞിട്ടുമുണ്ടു്—

'സദസ്യരാം വാസനക്കാ-
രാസ്വദിക്കും ഗുണങ്ങളെ.
അല്ലാത്തവരരങ്ങത്തെ-
ക്കല്ലും മരവുമെന്നപോൽ.'

എന്നാൽ രാമാദികൾക്കു രത്യാദികളെ ജനിപ്പിക്കുന്ന കാരണങ്ങളെക്കൊണ്ടു സാമാജികന്മാർക്കു രത്യാദികളുണ്ടാകുന്നതെങ്ങനെയെന്നാണെങ്കിൽ അതു പറയുന്നു:—

സാധാരണീകരണമെ-
ന്നുണ്ടു വ്യാപാരമൊന്നിഹ
വിഭാവാദിക്ക,തിൻ ശക്ത്യാ
സമുദ്രതരണാദിയാം. ൯

നേതൃകാര്യ്യം സദസ്യന്നും
തദഭേദോപപന്നമാം.

എന്നാൽ കേവലമനുഷ്യനായ സാമാജികനു സമുദ്രലംഘനാദികളിൽ ഉത്സാഹം ജനിക്കുന്നതെങ്ങനെയാണെന്നു ശങ്കിക്കുന്നുവെങ്കിൽ പറയുന്നു:—

സാധാരണ്യാഭിമാനത്താൽ
സമുദ്രതരണാദിയിൽ. ൧൦

ഉത്സാഹാദികൾ മർത്ത്യക്കു-
മുണ്ടാകാം ദോഷമില്ലതിൽ

വിഭാവാദികൾക്കു നേതൃസഭ്യസാധാരണ്യമുള്ളതുകൊണ്ടുതന്നെയാണു രത്യാദികളും തോന്നുന്നതു് എന്നു പറയുന്നു:—

സാധാരണത്വാൽ തോന്നുന്നു
രത്യാദികളുമാവിധം. ൧൧

രത്യാദികൾ തന്നിൽ ഉള്ളതാണെന്നുള്ള പ്രതീതിയുണ്ടാകുന്നതിനാൽ സഭ്യന്മാൎക്കു ലജ്ജാശങ്കാദികളുണ്ടാകും. അവ നായകനിൽ മാത്രമുള്ളവയാണെന്നു തോന്നിയാൽ സഭ്യർ രസിക്കത്തക്കതല്ലെന്നു വരും.

വിഭാവാദികൾ ആദ്യമേതന്നെ, നായകനുള്ളതുപോലെതന്നെ തനിക്കും ഉണ്ടെന്നു തോന്നും എന്നു പറയുന്നു:—

പരന്റെയാണ്,ല്ല,യെന്നും
എന്റെയാണ്,ല്ല,യെന്നതും
വിഭാവാദിപരിച്ഛേദം
രസാസ്വാദത്തിൽ വന്നിടാ. ൧൨

അപ്രകാരമാണെങ്കിലും ഈ വിഭാവാദികൾക്കു് അലൌകികത്വം എങ്ങനെയുണ്ടാകുന്നു എന്നാണെങ്കിൽ പറയുന്നു:—

വിഭാവനാദി വ്യാപാര-
മലൌകികമിരിക്കയാൽ
അലൌകികത്വമിവയിൽ
ദൂഷണംതാൻ ദോഷമാസ്പദം. ൧൩

വിഭാവനാദി എന്ന ആദിശബ്ദംകൊണ്ടു് അനുഭാവനം, സഞ്ചാരണം എന്നിവയെ ഗ്രഹിക്കേണ്ടതാകുന്നു. അതിൽ വിഭാവനം എന്നതു് രത്യാദികളെ വിശേഷേണ ആസ്വാദിപ്പാൻ തക്കവണ്ണം അങ്കുരാവസ്ഥയെ പ്രാപിപ്പിക്കുകയാകുന്നു. അനുഭാവനം എന്നതു് ഇങ്ങനെ അങ്കുരിതങ്ങളായ രത്യാദികളെ ഉടൻതന്നെ രസാദിരൂപമായി ഭവിപ്പിക്കുകയാകുന്നു. സഞ്ചാരണം എന്നതു് അങ്ങനെ രസാദിരൂപത്തെ പ്രാപിച്ചിരിക്കുന്ന അതിനെ നല്ലവണ്ണം സഞ്ചരിപ്പിക്കുക (ആസ്വാദനയോഗ്യമാക്കിത്തീർക്കുക) യാകുന്നു.

വിഭാവാദികൾ യഥാക്രമം കാരണങ്ങളും കാര്യങ്ങളും സഹകാരികളുമായിരിക്കയാൽ അവ മൂന്നും രസോൽബോധകാരണങ്ങളാകുന്നതെങ്ങനെയെന്നു പറയുന്നു:—



കാര്യകാരണസഞ്ചാരി-
രൂപം കൈക്കൊണ്ടിരിക്കിലും
രസോൽബോധേ കാരണത്വം
വിഭാവാദികൾക്കേകമാം. ൧൪

എന്നാൽ പിന്നെ രസാസ്വാദത്തിൽ അവയ്ക്കു് ഏകരൂപമായ പരിണാമം ഉണ്ടാകുന്നതെങ്ങനെയെന്നു പറയുന്നു:—

വിഭാവാദികൾ വെവ്വേറേ
മുമ്പേ തോന്നുന്നതൊക്കെയും
ഹേത്വാഖ്യ,മവയൊന്നിച്ചു
പിന്നെച്ചേർന്നുളവാം രസം. ൧൫

രസ[illegible]താസ്വാദിക്കുന്നു
പ്രമാണൈകരസജ്ഞരാൽ

ഖണ്ഡമരിചാദി (കൽക്കണ്ടം, കുരുമുളകു മുതലായവ) കളുടെ സംമേളനംകൊണ്ടു മുമ്പിലില്ലാത്തതുപോലെയുള്ള ഒരു സ്വാദു പ്രപാണകരസത്തിൽ യാതൊരുപ്രകാരം ഉണ്ടാകുന്നുവോ അപ്രകാരമുള്ള ഒരു സ്വാദ്, വിഭാവനാദികളുടെ സംമേളനം നിമിത്തം രസത്തിലും ഉണ്ടാകുന്നു എന്നു താൽപൎയ്യം.

എന്നാൽ വിഭാവാനുഭാവവ്യഭിചാരികളെല്ലാം കൂടി യോജിച്ചാൽ മാത്രമേ രസമാകയുള്ളു എങ്കിൽ പിന്നെ അവയിൽ ഒന്നോ രണ്ടോ ഉണ്ടായാലും രസമുണ്ടാകുന്നതെങ്ങനെ എന്നതിനെ പറയുന്നു:—

വിഭാവാദികളോരോന്നോ
ഈരണ്ടോ ചേൎന്നുവെങ്കിലും — എന്ന

അന്യത്തിൻ ബോധമുടനേ
വരുമ്പോൾ ദോഷമില്ലതിൽ

'അന്യത്തിൻ ബോധം' പ്രകരണാദി വൈശിഷ്ട്യംകൊണ്ടു വരുന്നതാണ്.



ഉദാഹരണം:—

'ദീൎഘാക്ഷം ശരദിന്ദുകാന്തി വദനം
ബാഹൂ നതാവംസയോഃ
സംക്ഷിപ്തം നിബിഡോന്നതസ്തനമുരഃ
പാൎശ്വേ പ്രമൃഷ്ടേ ഇവ
മദ്ധ്യഃ പാണിമിതോ നിതംബി ജഘനം
പാദാവുദഗ്രാംഗുലീ
ഛന്ദോ നൎത്തയിതുൎയ്യഥൈവ മനസഃ
സൃഷ്ടം തഥാസ്യാ വപുഃ.'

വക്ത്രം ചന്ദ്രാഭിരാമം, നെടിയ മിഴി, ഭുജം
തോളിൽനിന്നൊട്ടു താണി,-
ട്ടത്യന്തം പൊങ്ങി മാർ തിങ്ങിന മുലക,ളുഴി-
ഞ്ഞെന്നപോലുള്ള പാർശ്വം
മധ്യം മുഷ്ടിപ്രമാണം, പൃഥു ജഘനം, മൃദ-
ഗ്രാംഗുലം പാദയുഗ്മം,
നൃത്താടിപ്പോൻ നിനച്ചുംവിധമിവളുടെ
പൂമേനി സൃഷ്ടിച്ചിരിപ്പൂ. (സ-൧)

ഈപ്പദ്യം, മാലവികയെ കാമിക്കുന്ന അഗ്നിമിത്രൻ മാലവികയുടെ രൂപവിഭാവനം ചെയ്യുന്നതിനെ മാത്രം വർണ്ണിക്കുന്നതാണെങ്കിലും ഇവിടെ സഞ്ചാരികളായ ഔത്സുക്യാദികളും അനുഭാവങ്ങളായ നേത്രവിസ്ഫാരാദികളും ഔചിത്യത്താൽ തന്നെ ആക്ഷിപ്യങ്ങളാകുന്നു. ഇപ്രകാരം വിഭാവത്തെ ഉന്നയിക്കുന്നതിനും ഉദാഹരണം ഊഹ്യമാകുന്നു.

രസം അനുകാര്യഗതം (നായകനിലുള്ളത്) ആണെന്നു പറയുന്നവരുടെ മതം ശരിയല്ലെന്നു പറയുന്നു:—

അല്പമായ് ലൌകികവുമാ-
യന്തരായാഢ്യമാകയാൽ ൧൭

നായകൻ തൻെറ രത്യാദി-
ബോധം രസമതാസ്വരാ.

സീതാദിദർശനംമുതലായതുകൊണ്ടുണ്ടാകുന്ന രാമാദികളുടെ രത്യാദിബോധം, പരിമിതവും ലൌകികവും നാട്യങ്ങളും കാവ്യങ്ങളും കാണുകയും കേൾക്കുകയും ചെയ്യുന്നതിനു വിരോധമുണ്ടാക്കുന്നതും ആകയാൽ എങ്ങനെ രസമായിത്തീരും. ഈ മൂന്നു ധർമ്മങ്ങളിൽനിന്നും വിലക്ഷണ (ഭിന്ന)മായ മറ്റൊരു ധർമ്മമാണു രസത്തിനുള്ളത്.

അനുകാൎയ്യ (നട) ഗതമാണു രസമെന്നുള്ള മതത്തെയും നിരസിക്കുന്നു:—

രാമാദിവേഷമഭ്യാസ-
പാടവാദികൾ കൊണ്ടുതാൻ. ൧൭
കെട്ടിയാടുന്ന നടനും
രസാസ്വാദകനായ്വരാ.

അത്രമാത്രമല്ല,

കാവ്യാൎത്ഥഭാവനാം മൂല-
മിവനും സഭ്യസംഖ്യനാം ൧൮



എന്നാൽ പിന്നെ നടനും കാവ്യാൎത്ഥഭാവനകൊണ്ടു തന്റെ രാമാദിസ്വരൂപത്വത്തെ കാണുന്നുവെങ്കിൽ അപ്പോൾ അയാളെയും സഭ്യരുടെ കൂട്ടത്തിൽ കണക്കാക്കേണ്ടതാകുന്നു.

രസം പ്രതീതിയില്ലാതി-
ല്ലതിനാൽ ജ്ഞാപ്യമല്ലിതു്

ഘടാദിയായ ഏതെങ്കിലും ഒരു ജ്ഞാപ്യമായ വസ്തു, ഉണ്ടെങ്കിലും ചിലപ്പോൾ അറിയപ്പെടാതെ വന്നേക്കാം. എന്നാൽ ഇതു് (രസം) അങ്ങനെയല്ലാ: പ്രതീതി കൂടാതെ ഇതുണ്ടാകുന്നതല്ല.

വിഭാവാദിസമൂഹാലം-
ബനകത്വാൽ കാൎയ്യമല്ലിതു്. ൨൦

രസം കാൎയ്യമാണെങ്കിൽ, വിഭാവാദിജ്ഞാനമാകുന്ന കാരണത്തോടുകൂടിയതായിട്ടുതന്നെ ഇരിക്കേണ്ടതാണല്ലോ. അങ്ങനെയാണെങ്കിൽ രസപ്രതീതിയുണ്ടാകുന്ന സമയത്തു വിഭാവാദികളുടെ പ്രതീതിയുണ്ടാകുന്നതല്ല. കാരണജ്ഞാനവും അതിൽനിന്നുണ്ടാകുന്ന

കാര്യജ്ഞാനവും ഒരേ സമയത്ത് ഒരുമിച്ചുണ്ടാകുന്നതായിക്കണ്ടിട്ടില്ല. ചന്ദനസ്പർശജ്ഞാനവും അതുകൊണ്ടുണ്ടാകുന്ന സുഖജ്ഞാനവും ഒരേസമയത്തുണ്ടാകുന്നതല്ല. രസത്തിന്റെ പ്രതീതി, വിഭാവാദിസമൂഹാലംബനാത്മകമായിട്ടുതന്നെയിരിക്കുന്നതിനാൽ വിഭാവാദിജ്ഞാനം അതിനു കാരണമല്ലെന്നഭിപ്രായം.

നിത്യമല്ലിതു, തൽപൂർവ്വ-
മറിവില്ലാത്തതാകയാൽ
രസബോധം വരാത്തപ്പോ-
ളില്ലല്ലോ രസസത്തയും. ൨൫

നിത്യമായ വസ്തു അറിയാത്തപ്പോൾ ഇല്ലാത്തതായിരിക്കയില്ലല്ലോ.

ഭാവിയുമല്ലിതു; സാക്ഷാ-
ദാനന്ദമയപ്രകാശമാവുകയാൽ
കർമ്മജ്ഞാപ്യവിലക്ഷണ-
മാവുകയാലില്ല വർത്തമാനതയും. ൨൬

വിഭാവാദിപരാമർശാൽ
സ്പഷ്ടമായി രസജ്ഞരാൽ
പരമാനന്ദരൂപേണ
രസം സംവേദ്യമാകയാൽ. ൨൭

രസഗ്രാഹകമാം ജ്ഞാനം
നിർവ്വികല്പകമാകുമോ
സവികല്പകസംവേദ്യ-
മല്ലനിർവ്വാച്യമാകയാൽ. ൨൮

ഇന്നവിധത്തിലുള്ള ജ്ഞാനംകൊണ്ട് ഇന്നതു ഗ്രഹിക്കപ്പെടുന്നു എന്നു പറയത്തക്കവയാണല്ലോ നിർവ്വചനയോഗ്യങ്ങളായിരിക്കുന്നവ; രസം അങ്ങനെയുള്ള ഒന്നല്ല.

പരോക്ഷമല്ല; സാക്ഷാൽകാ-
രതയാൽ; ശബ്ദസംഭവാൽ
രസപ്രകാശമപരോ-
ക്ഷവുമല്ലത്ര കേവലം. ൨൭

എന്നാൽ കീഴിൽ കേട്ടിട്ടും കണ്ടിട്ടുമില്ലാത്ത രീതിയിൽ നിരൂപണീയമായ ഇതിന്റെ തത്വം എങ്ങനെയാണെന്നു പറയൂ, എന്നാണെങ്കിൽ പറയാം.

അതിനാൽ പരമാർത്ഥത്തി-
ലിതലൌകികമെന്നുതാൻ
അറിയേണം രസത്തിൻ സ-
ത്തറിവാൻ കഴിവുള്ളവർ. ൨൮

എന്നാൽ അതുണ്ടെന്നുള്ളതിലേക്കു പ്രമാണമെന്ത് എന്നു പറയുന്നു:—

ചർവ്വണാഭിന്നമായോരി-
രസമുണ്ടെന്നതിന്നിഹ
വിദഗ്ദ്ധചർവ്വണം തന്നെ
പ്രമാണം സർവ്വസമ്മതം. ൨൯

ചർവ്വണം=ആസ്വാദനം. അത്, 'സ്വാദഃ കാവ്യാർത്ഥസംഭേദാദാത്മാനന്ദസമുത്ഭവഃ=കാവ്യസാരമറിഞ്ഞൊരാത്മാനന്ദാസ്വാദമതാം രസം' എന്നു പറയപ്പെട്ട പ്രകാരമുള്ളതുതന്നെ.

രസം കാര്യമല്ല എങ്കിൽ ഭരതമഹർഷി, 'വിഭാവാനുഭാവവ്യഭിചാരി സംയോഗാദ്രസനിഷ്പത്തിഃ' =(വിഭാവം, അനുഭാവം, വ്യഭിചാരി ഇവയുടെ സംയോഗത്തിൽനിന്നാണു രസമുണ്ടാകുന്നതു്) എന്നിപ്രകാരം ലക്ഷണം ചെയ്തതു് എങ്ങനെയാണു് എന്നു പറയുന്നു:—

രസചർവ്വണനിഷ്പത്തി-
യുണ്ടാകുന്നതു മൂലമായ്
ഉപചാരേണ ചൊല്ലുന്നു
രസനിഷ്പത്തിയെന്നിഹ. ൨൭

ചർവ്വണവും രസവും ഭിന്നമല്ലാത്തതിനാൽ ചർവ്വണത്തിനും കാര്യത്വമില്ലെന്നിരിക്കിലും, അതിനു ചിലപ്പോൾ സംഭവിക്കുന്നതായി ലക്ഷണ കൊണ്ടു തോന്നുന്ന കാര്യത്വം ഹേതുവായിട്ടു കാര്യത്വമുണ്ടെന്നു് ഉപചാരേണ കല്പിക്കപ്പെടുന്നു.

വ്യഞ്ജനത്തിൻ വിചാരത്തി-
ലവാച്യത്വാദി ചൊല്ലിടാം.

അവാച്യത്വാദി എന്നതിലെ ആദിശബ്ദംകൊണ്ടു് അലക്ഷ്യത്വാദികളെ ഗ്രഹിക്കുന്നു.

എന്നാൽ ഒരുമിച്ചു ചേർന്ന രത്യാദികളാണു രസങ്ങൾ എങ്കിൽ പിന്നെയെങ്ങനെയാണു രസത്തിനു സ്വപ്രകാശത്വം സംഭവിക്കുന്നതു്? എങ്ങനെയാണു് അഖണ്ഡത്വം സംഭവിക്കുന്നതു്? എന്നുള്ളതിനെ പറയുന്നു:—

രത്യാദിജ്ഞാനതാദാത്മ്യ-
ത്തിൽനിന്നല്ലോ രസോത്ഭവം. ൨൮
രസത്തിനതിനാലുണ്ടാ-
മഖണ്ഡസ്വപ്രകാശതാ.

രത്യാദികൾ പ്രകാശശരീരത്തിൽനിന്നു ഭിന്നമാണെങ്കിൽ മാത്രമല്ലേ രസത്തിനു സ്വപ്രകാശത്വം സിദ്ധിക്കാതിരിക്കയുള്ളു. രസത്തിനു രത്യാദിതാദാത്മ്യമുണ്ടെന്നു സമ്മതിച്ചിരിക്കകൊണ്ട് അതങ്ങനെയല്ല.

'ചർവ്വണം എന്നതു രസമല്ലാതെ മറ്റൊന്നല്ലായ്കയാൽ ചർവ്വണവും കാര്യമല്ല എന്നുണ്ടെങ്കിലും, അതിനു ചിലപ്പോൾ കാര്യത്വമുണ്ടെന്നു കല്പിച്ച് ചർവ്വണാത്മകവും സാമാജികന്മാരുടെ പൂർവ്വവാസനാപരിണാമരൂപവുമായ രത്യാദിഭാവത്തിലും വ്യവഹാരമുണ്ടെന്നു താൽപര്യം' എന്നും—'രസത്തിനു സുഖാദിതാദാത്മ്യമുണ്ടെന്നു സമ്മതിച്ചാൽ ഞങ്ങളുടെ സിദ്ധാന്തമാകുന്ന ശയ്യയിൽ കിടന്നു നിങ്ങൾക്ക് ആയിരം ദിവ്യവർഷം സന്തോഷനിദ്രയെ അനുഭവിക്കാം' എന്നും— 'തന്നിൽനിന്നു ഭിന്നമല്ലെങ്കിലും രസം, വാസനാഭേദരൂപമായ രത്യാദിതാദാത്മ്യത്തോടുകൂടി ജ്ഞാതാവിനാൽ അറിയപ്പെടുന്നു' എന്നും പ്രാമാണികവചനമുണ്ട്. ജ്ഞാനത്തിനു സ്വപ്രകാശത്വമുണ്ടെന്നുള്ള മതം അംഗീകരിക്കാത്തവരുടെമേൽ വേദാന്തികൾ തന്നെ ദണ്ഡം പ്രയോഗിക്കേണ്ടതാകുന്നു. ജ്ഞാനതാദാത്മ്യംകൊണ്ടു തന്നെയാണു രസത്തിനു അഖണ്ഡത്വമുണ്ടാകുന്നതു്.

രത്യാദികളാകട്ടെ ആദിയിൽ ഓരോന്നായിട്ടു തോന്നുകയും പിന്നെ എല്ലാംകൂടി ഒന്നായിട്ട് അനുഭവപ്പെടുകയും ചെയ്തിട്ടാണു രസത്വത്തെ പ്രാപിക്കുന്നതു്.

'വിഭാവങ്ങളുമല്ലെന്നു-
മനുഭാവങ്ങളും പുനഃ
സാത്ത്വികങ്ങളുതാതായി
വ്യഭിചാരികളെന്നിവ,

ആദ്യത്തിലോരോന്നായിട്ടു
വെവ്വേറെ തോന്നുമൊക്കെയും

ഒക്കെയവയൊന്നായി-
ച്ചേൎന്നഖണ്ഡത്വമാൎന്നിടും.' എന്നും,

'പരമാൎത്ഥമായിട്ട് ഈ രസം, വേദാന്തശാസ്ത്രപ്രസിദ്ധമായ ബ്രഹ്മതത്വംപോലെ അഖണ്ഡമായിട്ടുള്ളതുതന്നെയെന്ന് അറിയപ്പെടേണ്ടതാകുന്നു' എന്നും പ്രാമാണികവചനമുണ്ട്.

അനന്തരം വിഭാവാനുഭാവവ്യഭിചാരികളെന്നതു് എന്തെല്ലാമാണെന്ന് അറിയേണ്ടതായി വന്നിരിക്കകൊണ്ട് വിഭാവത്തെ പറയുന്നു:—

രത്യാദിബോധം ലോകത്തി-
ലുണ്ടാക്കുന്നവയേവയോ
അവതന്നെ വിഭാവങ്ങൾ
കാവ്യനാട്യങ്ങൾ രണ്ടിലും. ൨൦

ലോകത്തിൽ രാമാദികളിലുള്ള രതിഹാസ്യാദികളുടെ ഉദ്ബോധത്തിനു കാരണങ്ങളായ സീതാദികൾതന്നെ കാവ്യത്തിലും നാട്യത്തിലും പ്രയോഗിക്കപ്പെടുമ്പോൾ വിഭാവങ്ങളെന്നു പറയപ്പെടുന്നു. 'സാമാജികന്മാരുടെ രത്യാദിഭാവങ്ങൾ ഇവയാൽ വിശേഷേണ ഭവിപ്പിക്കപ്പെടുന്നു = ആസ്വാദാങ്കുരപ്രാദുൎഭാവയോഗ്യങ്ങളാക്കിച്ചെയ്യപ്പെടുന്നു' എന്നു വ്യുൽപത്തി.

അതു 'ഭൎത്തൃഹരി'യാൽ പറയപ്പെട്ടിട്ടുണ്ട്:—

'ശബ്ദോക്തകംസാദികളെ
ബുദ്ധിക്ക വിഷയങ്ങളാം
പ്രത്യക്ഷരെപ്പോലെതന്നെ
കല്പിപ്പു സാധനങ്ങളായ്.' എന്ന്

ഇനി വിഭാവങ്ങൾക്കു രണ്ടുവിധം ഭേദമുള്ളതിനെ പറയുന്നു:—

ആലംബനവുമവ്വണ്ണ-
മുദ്ദീപനവുമിങ്ങനെ
രണ്ടുഭേദമതിന്നോതീ-
ട്ടുണ്ടു പണ്ടുള്ള പണ്ഡിതർ. ൩൧

അതിൽ—

രസോദ്ഗമത്തിനാലംബ-
ഭൂതമായിട്ടിരിക്കയാൽ
ആലംബനങ്ങളാകുന്നു
നായികാനായകാദികൾ. ൩൨

ആദിശബ്ദംകൊണ്ടു പ്രതിനായികാദികളെ ഗ്രഹിക്കണം. ഇവിടെ ഏതേതു രസത്തിന്റെ വിഭാവങ്ങൾ ഏതെതാണെന്നു് അതാതു രസത്തിന്റെ സ്വരൂപം വർണ്ണിക്കുമ്പോൾ പറയുന്നതാണു്.

നായകലക്ഷണത്തെ പറയുന്നു:—

ദാനശീലത വീരത്വം
ശ്രീമത്വം ച കുലീനത
സൌന്ദര്യം യൌവനം നല്ലൊ-
രുത്സാഹം ദാക്ഷ്യവും തഥാ. ൩൩

ലോകരഞ്ജനവും തേജ-
സ്സേറും വൈദഗ്ദ്ധ്യവും പുനഃ
സൌശീല്യമിവകളുണ്ടാം
ചേന്നവൻ നല്ല നായകൻ. ൩൪

ദാക്ഷ്യം, താൻ ചെയ്യേണ്ട കർമ്മങ്ങൾ വേഗത്തിൽ ചെയ്വാനുള്ള സാമർത്ഥ്യം.

ഇനി നായകഭേദങ്ങളെ പറയുന്നു:—

ധീരോദാത്തൻ ധീരോ-
ദ്ധതനും പിന്നീടു ധീരലളിതാഖ്യൻ
ധീരപ്രശാന്തനിങ്ങനെ
നാലായ്ച്ചൊല്ലുന്നു നായകന്മാരെ. ൯൦

അതിൽ ധീരോദാത്തൻ:—

ആത്മശ്ലാഘാവിമുഖൻ
ക്ഷമയുള്ളോനൽക്കരുത്തു കൂടിയവൻ
ഗംഭീരൻ സ്ഥിരകർമ്മാ
ധീരോദാത്തൻ ദൃഢവ്രതൻ മാനീ. ൯൧

ദൃഢവ്രതൻ, താൻ കയ്യേററ കാര്യം നിർവ്വഹിക്കുന്നവൻ. മാനീ, നിന്ദ്യകർമ്മങ്ങൾ ചെയ്യാത്തവൻ.

ശ്രീരാമൻ ധർമ്മപുത്രൻ മുതലായവർ ധീരോദാത്തന്മാരാകുന്നു.

ഇനി ധീരോദ്ധതൻ:—

കപടപടു കോപശീലൻ
ചപലൻ ഞാൻ കേമനെന്ന ഗർവ്വുള്ളോൻ
ആത്മപ്രശംസ ചെയ്വോൻ
ധീരോദ്ധതനെന്നു ധീരർ ചൊല്ലുന്നു. ൯൨

ഭീമസേനാദികൾ ധീരോദ്ധതന്മാരാകുന്നു.

ഇനി ധീരലലിതൻ:—

ചിന്തകളൊന്നും കൂടാ-
തെന്നും പരിമൃദുലശീലനായ്ത്തന്നെ
കലകളിൽ മുഴുകിയിരിപ്പോ-
നേവനവൻ ധീരലലിതനായകനാം. ൩൮

കലകൾ, കൊട്ട്, പാട്ട്, ആട്ടം മുതലായവ.

'രത്നാവലി' മുതലായവയിലെ വത്സരാജാദികൾ ധീരലലിതന്മാരാകുന്നു.

ധീരോദാത്താദികളാം
നായകരുടെ ലക്ഷണങ്ങൾ മുക്കാലും
ചേർന്നു ബ്രാഹ്മണാദിജാതിയി-
ലുൾപ്പെട്ടവർ ധീരശാന്തനായകരാം. ൩൯

'മാലതീമാധവാ'ദികളിലെ മാധവാദികൾ ധീരശാന്തന്മാരാകുന്നു.

ഈ നായകന്മാർക്ക് ശൃംഗാരാദിരസങ്ങളെ അപേക്ഷിച്ചുള്ള ഭേദങ്ങളെ പറയുന്നു:—

ദക്ഷിണനും ധൃഷ്ടൻ പുന-
രനുകൂലൻ ശഠനെന്നവസ്ഥകളാൽ
ഇച്ചൊന്ന നായകന്മാർ
പതിനാറുവിധത്തിലായ് ചമഞ്ഞിടും. ൪൦

ഇവിടെ ധീരോദാത്താദികളായ ഓരോ നായകന്മാരും ദക്ഷിണൻ, ധൃഷ്ടൻ, അനുകൂലൻ, ശഠൻ എന്നു നാല് അവസ്ഥാഭേദത്താൽ നായകന്മാർ പതിനാറുതരത്തിലായിത്തീരുന്നു.

പല തരുണിമാരിലൊപ്പം
　　രാഗമെഴുന്നൊരുവനത്ര ദക്ഷിണനാം.

രണ്ടോ മൂന്നോ നാലോ അതിലധികമോ നായികമാരിൽ തുല്യപ്രേമമുള്ളവൻ ദക്ഷിണനായകനാകുന്നു.

ഉദാഹരണം:—

സ്നാതാ തിഷ്ഠതി കുന്തളേശ്വരസുതാ,
　　വാരോഽംഗരാജസ്വസുഃ
ദ്യൂതൈ രാത്രിരിയം ജിതാ കമലയാ,
　　ദേവീ പ്രസാദ്യാദ്യ ച
ഇത്യന്തഃപുരസുന്ദരീഃ പ്രതി മയാ
　　വിജ്ഞായ വിജ്ഞാപിതേ
ദേവേനാപ്രതിപത്തിമൂഢമനസാ
　　ദ്വിത്രാഃ സ്ഥിതം നാഡികാഃ.

അർത്ഥം:—കുന്തളരാജപുത്രി ഇന്ന് ഋതുസ്നാനം ചെയ്തിരിക്കുന്നു. അംഗരാജപുത്രിക്ക് ഇന്ന് ഊഴപ്രകാരമുള്ള ദിവസമാണ്. കമല ചൂതുകളിയിൽ ജയിച്ച് ഇന്നത്തെ രാത്രി കൈവശപ്പെടുത്തിയിരിക്കുന്നു. ഇനി ദേവിയുടെ പ്രണയകലഹം തീർത്തു പ്രസാദിപ്പിക്കയും വേണം. ഇങ്ങനെ അന്തഃപുരസ്ത്രീകളുടെ കാര്യങ്ങളെക്കുറിച്ച് അന്വേഷിച്ചു ഞാൻ അറിയിച്ചപ്പോൾ സ്വാമി ഇതികർത്തവ്യതാമൂഢനായിട്ടു രണ്ടുമൂന്നു നാഴിക നിന്നുപോയി.

അപരാധത്തിൽ ക്രുധാ-
　　താക്ഷേപത്തിങ്കൽ നാണമില്ലാതെ 　൪൯

തെറ്റു തെളിഞ്ഞാൽ പൊളികൊ-
　　ണ്ടില്ലെന്നോതുന്ന നായകൻ ധൃഷ്ടൻ.

ഉദാഹരണം:—

ശോണം വീക്ഷ്യ മുഖം വിചുംബിതുമഹം
യാതസ്സമീപം, തതഃ
പാദേന പ്രഹൃതം തയാ സപദി തം
ധൃത്വാ സഹാസേ മയി
കിഞ്ചിത്തത്ര വിധാതുമക്ഷമതയാ
ബാഷ്പം സൃജന്ത്യാസ്സഖേ!
ധ്യാതശ്ചേതസി കൌതുകം വിതനുതേ
കോപോഽപി വാമഭ്രുവഃ.

ആസ്യം കണ്ടു ചുവന്നു ഞാൻ മുകരുവാ-
നായിട്ടടുക്കും വിധൌ
കാൽകൊണ്ടൊന്നു ചവിട്ടിനാളവളതേ-
ററി ഞാൻ ചിരിച്ചീടവേ
ഒന്നും ചെയ്യരുതാതെ നിന്നഥ കര-
ഞ്ഞാൾ തോഴ! പാർക്കുമ്പൊളാ-
ത്തന്വിക്കാണ്ടൊരു കോപവും കരളിൽ മേ
ചേർക്കുന്നു കൌതൂഹലം.

(സ്വ)

അനുകൂലനായ നായക-
നൊരുനായികതന്നിൽ മാത്രമനുരക്തൻ.ർവ

ഉദാഹരണം:—

അസ്മാകം സഖി! വാസസീ ന രുചിരേ,
ഗ്രൈവേയകം നോജ്ജ്വലം,
നോ വക്രാ ഗതി,രുദ്ധതം ന ഹസിതം,
നൈവാസ്തി കശ്ചിന്മദഃ,

കിന്ത്വന്യേഽപി ജനാ വദന്തി 'സുഭഗോഽ-
പ്യസ്യാഃ പ്രിയോ നാന്യതോ
ദൃഷ്ടിം നിക്ഷിപതീ'തി വിശ്വമിയതാ
മന്യാമഹേ ദുസ്ഥിതം.

വസ്ത്രങ്ങൾക്കഴകില്ലെനിക്കു, രുചിര-
പ്പണ്ടങ്ങൾ കണ്ഠത്തിലി-
ല്ലാസ്യത്തിൽ ചിരിയില്ല, വക്രഗതിയി-
ല്ലി,ല്ലൊട്ടു മുൾഗ്ഗർവ്വവും
എന്നാലും 'സുഭഗൻ പ്രിയൻ മമ സദാ
നോക്കില്ല മറ്റെങ്ങു'മെ-
ന്നന്യന്മാരുമുരപ്പു, തോഴിയധുനാ
വിശ്വം മറിച്ചായിതോ?

(സ്വ)

ഇരുപേർ നായികമാരിലു-
മൊരുപോലെ പുറത്തുകാട്ടുമനുരാഗം
ചെറ്റുൾപ്രേമമൊരുത്തിയിൽ,
മററവളിൽ ദ്വേഷമെവനാവൻ ശഠനാം. ൪൩.

അർത്ഥം സ്പഷ്ടം.

ഉദാഹരണം:—

ശഠാന്യസ്യാഃ കാഞ്ചീമണിരണിതമാകർണ്യ സഹസാ
യദാശ്ലിഷ്യന്നേവ പ്രശിഥിലഭുജഗ്രന്ഥിരഭവഃ
തദേതൽകാചക്ഷേ ഘൃതമധുമയത്വദ്ബഹുവചോ-
വിഷേണാഘൂർണ്ണന്തീ കിമപി ന സഖീ മേ ഗണയതി.

മറ്റേവൾക്കുള്ള കാഞ്ചീഗുണമണിരണിതം
കേട്ടു പെട്ടെന്നു ഞെട്ടി

കെട്ടിപ്പൂണ്ടങ്ങിരിക്കുംപൊഴുതു കരമഴി-
ച്ചിട്ടു നീ വിട്ടകാലും
എന്തോതേണ്ടൂ ശിവം! ത്വൽസ്ഫുടമധുരമയമാം
വാഗ്വിഷാവേശവേഗാൽ
മങ്ങിപ്പാരം മയങ്ങും മമ സഖിയറിയു-
ന്നില്ലിതിൽ ത്തെല്ലുപോലും.

(സു.)

ഇച്ചൊന്ന നായകന്മാ-
രുത്തമമദ്ധ്യാധമതാഭേദത്താൽ
ഓരോന്നു മൂന്നുവിധമായ്
നാല്പത്തെട്ടെന്നു ചൊല്ലി പണ്ടുള്ളോർ. ൪൮

ഇച്ചൊന്ന=മുമ്പിൽ പറഞ്ഞ പതിനാറുവിധത്തിലുള്ള.

ഇനി പ്രസംഗവശാൽ ഈ നായകന്മാരുടെ സഹായകന്മാരെ പറയുന്നു:—

വളരെപ്പരന്നതായി
പ്രാസംഗികമായ്വരുന്നൊരിതിവൃത്തേ
നായകനിലൊട്ടു താഴെ
സഹായനാകുന്നു പീഠമർദ്ദാഖ്യൻ. ൪൯

വളരെപ്പരപ്പുള്ളതും പ്രസംഗത്തിന്നനുസരിച്ചുള്ളതുമായ നായകന്റെ ചരിതത്തിൽ, മുൻപറഞ്ഞ നായകസാമാന്യഗുണങ്ങളിൽ അല്പം കുറഞ്ഞവനായ ഒരു സഹായനാകുന്നു പീഠമർദ്ദൻ.

ഉദാഹരണം:—ശ്രീരാമാദികൾക്കു സുഗ്രീവാദികൾ പീഠമർദ്ദന്മാരാകുന്നു.

ഇനി ശൃംഗാരത്തിലെ സഹായന്മാരെ പറയുന്നു:—

ശൃംഗാരത്തിൽ, വിദൂഷക-
വിടചേടാദികൾ സഹായരാകുന്നു
നായികമാരുടെ കോപം
തീർപ്പവർ നമ്മളെന്നർ ശുദ്ധർ ക്കുറുള്ളോർ. ൪൩

ആദിശബ്ദംകൊണ്ടു മാലകെട്ടുന്നവർ, വസ്ത്രം അലക്കുന്നവർ, മുറുക്കാനെടുക്കുന്നവർ, കറിക്കൂട്ടുണ്ടാക്കുന്നവർ മുതലായവരെ ഗ്രഹിക്കണം.

**അ**തിൽ വിടന്റെ ലക്ഷണം:—

സമ്പൽസുഖമില്ലാത്തോൻ
ധൂർത്തൻ വിടനൊട്ടു കലകളറിയുന്നോൻ
ശൃംഗാരവേഷകുശലൻ
വാക്പടു സുമുഖൻ സുസമ്മതൻ സഭയിൽ.

ചേടൻ, പ്രേഷ്യനെന്നു പ്രസിദ്ധനായിട്ടുള്ളവൻതന്നെ.

ഭാഷാവേഷാകാരാ-
ദികളാൽ ഹാസ്യൻ വിദൂഷകൻ പാരം
കലഹരതി, കർമ്മകുശലൻ
കുസുമവസന്താദിയായ പേർ പൂണ്ടോൻ. ൪൪

കർമ്മകുശലൻ = ഹാസ്യാദിനിപുണൻ.

ഇനി അർത്ഥചിന്തനത്തിൽ സഹായനെ പറയുന്നു:—

അർത്ഥവിചാരത്തിങ്കൽ
സഹായനായുള്ളവൻ മന്ത്രി.

അൎത്ഥങ്ങൾ, തന്ത്രാവാപാദികൾ, (സ്വരാജ്യത്തിൽ പ്രയോഗിക്കുന്ന കൎമ്മം തന്ത്രം; പരരാജ്യത്തിൽ പ്രയോഗിക്കുന്നതു് ആവാപം) ഇവിടെ സഹായനെ പറയുന്ന ഘട്ടത്തിൽ—'മന്ത്രീ സ്വം ചോഭയം വാപി സഖാ തസ്യാൎത്ഥചിന്തനേ' (=മന്ത്രിയോ അദ്ദേഹമോ രണ്ടു പേരുംകൂടിയോ അവൻ്റെ അൎത്ഥചിന്തനത്തിൽ സഖാവാകുന്നു) എന്നു് ഒരാൾ ലക്ഷണം ചെയ്തിരിക്കുന്നു. അതു രാജാവിൻ്റെ അൎത്ഥചിന്തനോപായങ്ങളെ നിൎദ്ദേശിക്കുന്ന പ്രകരണത്തിൽ പറയേണ്ടതാണു്. സഹായനെ പറയുന്ന പ്രകരണത്തിൽ പറയേണ്ടതല്ല. 'നായകസ്യാൎത്ഥചിന്തനേ മന്ത്രീ സഹായഃ' (=നായകൻ്റെ അൎത്ഥചിന്തനത്തിൽ മന്ത്രി സഹായനാകുന്നു) എന്നു പറഞ്ഞിരിക്കുന്നതിലും 'നായകസ്യ' എന്നതു് അൎത്ഥസിദ്ധമാകയാൽ വേറെ പറയേണ്ടതില്ല. 'മന്ത്രിണാ ലലിതഃ ശേഷാ മന്ത്രിഷ്വായത്തസിദ്ധയഃ=ലലിതൻ മന്ത്രിയാൽ, മന്ത്ര്യായത്തസിദ്ധികൾ മറ്റവർ' എന്നുണ്ടല്ലോ മറ്റൊരാളുടെ വചനം; അതും യുക്തമല്ല. തൻ്റെ ലക്ഷണം പറയപ്പെട്ടിരിക്കുന്നതിൽനിന്നുതന്നെ ധീരലലിതൻ അൎത്ഥചിന്ത മന്ത്രിക്കധീനമാക്കിച്ചെയ്തിരിക്കുന്നവനാണെന്നു സിദ്ധാൎത്ഥമാകുന്നു. ധീരലലിതനു് അൎത്ഥചിന്താദികളില്ലാത്തതുകൊണ്ടു് അവനു മന്ത്രി അൎത്ഥചിന്തനത്തിൽ സഹായനല്ല. താൻതന്നെ അൎത്ഥസമ്പാദകനാണു്.



ഇനി അന്തഃപുരസഹായന്മാരെ പറയുന്നു.

അന്തഃപുരത്തിൽ വാമനർ
ഷണ്ഡന്മാരും കിരാതരും മ്ലേച്ഛർ ർൻ
ആഭീരശകാരന്മാർ
കുബ്ജാദികളും സഹായരാകുന്നു.
മദവും മൂഢതയും മൂ-
ത്തഭിമാനം പൂണ്ടവൻ കുലം കെട്ടോൻ ൭൦

സമ്പന്നൻ വേൾക്കാത്തവ-
നരചന്നളിയൻ ശകാരനെന്നവനാം.

കബ്ജാദികൾ എന്നതിലെ ആദിശബ്ദംകൊണ്ടു മൂകാദികളെ ഗ്രഹിക്കണം. ഷണ്ഡവാമനകിരാതകുബ്ജാദികൾക്കു 'രത്നാവലി'യിൽനിന്ന് ഉദാഹരണം:—

'നഷ്ടം വർഷവരൈർമ്മനുഷ്യഗണനാ-
ഭാവാദപാസ്യ ത്രപാ-
മന്തഃ കഞ്ചുകികഞ്ചുകസ്യ വിശതി
ത്രാസാദയം വാമനഃ
പര്യ്യന്താശ്രയിഭിർന്നിജസ്യ സദൃശം
നാമ്നഃ കിരാതൈഃ കൃതം
കുബ്ജാ നീചതയൈവ യാന്തി ശനകൈ-
രാത്മേക്ഷണാശങ്കിനഃ'

ഓടി വർഷവരന്മനുഷ്യരിലെട്ടു-
ക്കാഞ്ഞിട്ടു നാണം വിനാ,
പേടിച്ചങ്ങൊരു കഞ്ചുകത്തിനകമേ
നൂഴുന്നിതാ വാമനൻ,
ദൂരെപ്പോയി കിരാതർ തങ്ങളുടെ നാ-
മാർത്ഥത്തിനൊപ്പിച്ചതാ,-
നാരും കാണരുതെന്നു കുബ്ജർ കരുതി-
ക്കുനിഗ്ഗമിക്കുന്നിതാ.

(സ്വ.)

ശകാരൻ മൃച്ഛകടികാദികളിൽ പ്രസിദ്ധൻ. മററുള്ളവരെയും ഓരോ രൂപകങ്ങൾ നോക്കിയാൽ കാണാം.

ഇനി ദണ്ഡസഹായന്മാരെ പറയുന്നു:—

ബന്ധുക്കളായിരിപ്പോർ
സാമന്തന്മാർ കുമാരകന്മാരും ൭൯

കാടന്മാർ സൈനികരും
ദണ്ഡത്തിങ്കൽ സഹായരാകുന്നു.

ദണ്ഡം=ദുഷ്ടനിഗ്രഹം.

ഇനി ധർമ്മസഹായന്മാരെ പറയുന്നു:—

ഋത്വിക്കുകളായുള്ളോർ
പുരോഹിതന്മാരുമപ്രകാരംതാൻ ൮൦

ബ്രഹ്മജ്ഞർ താപസന്മാർ
ധർമ്മത്തിങ്കൽ സഹായകന്മാരാം.

ബ്രഹ്മജ്ഞർ=വേദം അറിയുന്നവർ; അല്ലെങ്കിൽ ആത്മജ്ഞാനികൾ.

ഇവരിൽ—

പീഠമർദ്ദാദിയായുള്ളോ-
രുത്തമന്മാർകളാസ്സരും ൮൧

ആദിശബ്ദംകൊണ്ടു മന്ത്രിപുരോഹിതാദികളെ ഗ്രഹിക്കണം.

വിടൻ വിദൂഷകനിവർ
മദ്ധ്യമന്മാർകളാസ്സരും

ശകാരചേടാദികളാ-
യുള്ളോരധമരായവർ. ൪൯

ആദിശബ്ദംകൊണ്ടു താംബൂലവാഹകൻ കരിങ്കുട്ടകാരൻ മുതലായവരെ ഗ്രഹിക്കണം.

ഇനി പ്രസംഗവശാൽ ദൂതന്മാരെ, അവരുടെ പേരുകൊണ്ടുതന്നെ ലക്ഷണവിഭാഗങ്ങൾ സിദ്ധിക്കുന്ന വിധത്തിൽ പറയുന്നു:—

നിസ്സൃഷ്ടാർത്ഥൻ മിതാർത്ഥൻതാൻ
സന്ദേശഹരനിങ്ങനെ
കാര്യങ്ങൾക്കായയയ്ക്കേണ്ടും
ദൂതദൂതികൾ മുവ്വിധം. ൫൦

അതിൽ 'കാര്യങ്ങൾക്കായയയ്ക്കേണ്ടു'ന്ന എന്നതു ദൂതരുടെ ലക്ഷണം.

അതിൽ—

രണ്ടുപേരുടെയും ഭാവ-
മറിഞ്ഞുത്തരമോതിടും
കാര്യം നന്നായ് നടത്തിടും
'നിസ്സൃഷ്ടാർത്ഥ'നവൻ ദൃഢം. ൫൧

രണ്ടുപേരുടെയും എന്നതിന് ആരു തന്നെ അയയ്ക്കുന്നുവോ ആ ആളുടെയും, ആരുടെ അടുക്കൽ താൻ ചെല്ലുന്നുവോ ആ ആളുടെയും എന്നർത്ഥം.

മിതാർത്ഥൻ കാര്യസാരത്തെ
ചുരുക്കിപ്പറയുന്നവൻ

ചൊല്ലിവിട്ടതതേമട്ടിൽ
ചൊൽവോൻ സന്ദേശഹാരകൻ. ൬൧

അനന്തരം സാത്വികനായകന്റെ ഗുണത്തെ പറയുന്നു:—

ശോഭാ വിലാസം മാധുര്യം
ഗാംഭീര്യം ദീപ്തി ധീരതാ
ലാളിത്യമൌദാര്യമെട്ടു-
ഗുണം സാത്വികപൌരുഷം. ൬൨

അതിൽ—

ശൌര്യം ദക്ഷത സത്യം
വലുതാമുത്സാഹശീലമനുരാഗം
എളിയവരിൽദ്ദയ വമ്പരിൽ
മാത്സര്യം 'ശോഭ'യെന്നതിവയെല്ലാം. ൬൩

അനുരാഗത്തിനുദാഹരണം:—

'അഹമേവ മതോ മഹീപതേ-
രിതി സർവ്വഃ പ്രകൃതിഷ്വചിന്തയൽ
ഉദധേരിവ നിമ്നഗാശതേ-
ഷ്വഭവന്നാസ്യ വിമാനനാ ക്വചിൽ.'

ഇവനേ ധരണീന്ദ്രനിഷ്ടനെ-
ന്നെവനും തോന്നി,യൊരാൾക്കുമപ്രിയം
അവനേകിയതില്ല, നിമ്നഗാ-
നിവഹത്തിന്നു പയോധിമാതിരി.

(കുണ്ടൂർ നാരായണമേനോൻ.)

ഇങ്ങനെ മററുള്ളവയും കണ്ടുകൊൾക.

ഇനി വിലാസത്തെ പറയുന്നു:—

ലക്ഷ്യത്തിങ്കലുറച്ചുള്ള
നോട്ടവും ഗതിഭംഗിയും
ചിരിച്ചുകൊണ്ടുരച്ചീടും
വാക്കും ചേർന്നാൽ 'വിലാസ'മാം. ൩൦

ഉദാഹരണം:—

'ദൃഷ്ടിസ്തൃണീകൃതജഗത്ത്രയസത്ത്വസാരാ
ധീരോദ്ധതാ നമയതീവ ഗതിർദ്ധരിത്രീം
കൗമാരകേഽപി ഗിരിവൽ ഗുരുതാം ദധാനോ
വീരോ രസഃ കിമയമേത്യുത ദർപ്പ ഏവ.'

നോട്ടം പുല്ലായ്ഗ്ഗണിക്കുന്നിതു സകലജഗൽ
സത്ത്വസാരത്തെ നൂനം
ധാർഷ്ട്യംപൂണ്ടിട്ടുറപ്പുള്ളൊരു ഗതി ധരയെ
താഴ്ത്തുമോയെന്നു തോന്നും
കുട്ടിക്കാലത്തുപോലും ഗിരിയൊടു സമമാം
ഗൗരവത്തോടുകൂടി
പ്പെട്ടന്നിങ്ങോട്ടു പോരുന്നൊരു ശിശുവിവനാ
വീരമോ ഗർവ്വതാനോ?

(സി. സി. മന്നാടിയാർ.)

'മാധുര്യം', കൂസലില്ലായ്ക
ആപത്തുകൾ വരുമ്പോഴും.

ഉദാഹരണം ഊഹിച്ചുകൊൾക.

'ഗാംഭീര്യം', നിർവ്വികാരത്വം
ശോകക്രോധഭയാദിയാൽ. ൩൭

ഉദാഹരണം:—

'ആഹൂതസ്യാഭിഷേകായ
വിസൃഷ്ടസ്യ വനായ ച
ന മയാ ലക്ഷിതസ്തസ്യ
സ്വല്പോഽപ്യാകാരവിഭ്രമഃ.'

പട്ടം കെട്ടാൻ വിളിച്ചന്നും
കാട്ടിലേക്കു വിട്ടപ്പൊഴും
ഒട്ടും വികാരമവനു
പെട്ടതായ്ക്കണ്ടതില്ല ഞാൻ.

(സ്വ)

വലുതായിട്ടുള്ള വിഘ്നം
വന്നു പേരുന്നതാകിലും
ഉത്സാഹമിളകീടാതെ
യുണ്ടാകുന്നതു ധൈര്യമാം. ൩൮

ഉദാഹരണം:—

'ശ്രുതാപ്സരോഗീതിരപി ക്ഷണേഽസ്മിൻ
ഹരഃ പ്രസംഖ്യാനപരോ ബഭൂവ
ആത്മേശ്വരാണാം ന ഹി ജാതു വിഘ്നാഃ
സമാധിഭേദപ്രഭവോ ഭവന്തി.'

അനന്തരമക്കിന്നരഗീതികൊണ്ടു-
മുണ്ടായതില്ലീശനശേഷമീഷൽ
തനിക്കതാൻ നായകനാകവേവാൾക്കു
സമാധിവിഘ്നങ്ങൾ ഭവിപ്പതുണ്ടോ?

(എം. ആർ. തമ്പുരാൻ)

ശത്രുപ്രയുക്തമായുള്ള
നിന്ദാക്ഷേപാദി ദൂഷണം
മരിച്ചാലും പൊറുക്കാത്ത
'തേജസ്സെ'ന്നോതിടുന്നതാം. ൬൭

വാഗ്വേഷങ്ങളിൽ മധുരത
'ലലിതം' ശൃംഗാരചേഷ്ടിതം തന്നൽ
നന്മൊഴിചൊല്ലിട്ടാനം
മിത്രാരികളിൽ സമത്വ'മൌദാര്യം'. ൬൮

ഇവയ്ക്കെല്ലാം ഉദാഹരണങ്ങളെ ഊഹിച്ചറിഞ്ഞുകൊൾക.

---

ഇനി നായികാഭേദങ്ങളെ പറയുന്നു.

നായകസാമാന്യഗുണം
നായികമാക്കൊത്തവണ്ണമുള്ളവരായ്
സ്വാ,ന്യാ,സാധാരണയെ-
ന്നിങ്ങനെമൂന്നാണു നായികാഭേദം. ൬൯

നായിക, നായകന്റെ സാമാന്യഗുണങ്ങളിൽ നായികക്കു യോഗ്യങ്ങളായ ത്യാഗാദിഗുണങ്ങളോടുകൂടിയവളാകുന്നു. സ്വസ്ത്രീ,

പരസ്ത്രീ, സാധാരണസ്ത്രീ എന്നു നായികമാർ മൂന്നു വിധത്തിലാകുന്നു.

അതിൽ സ്വസ്ത്രീ—

വിനയമൃജുത്വം തൊട്ടവ,
ഗൃഹകർമ്മത്തിങ്കലേററവും ശ്രദ്ധ,
പാതിവ്രത്യത്തിലുറ-
പ്പെ,ന്നിവയുണ്ടാം, സ്വകീയനായികയിൽ.

ഉദാഹരണം:—

ലജ്ജാപജ്ജത്തപസാ-
ഹണാഇം പരഭത്തിണിപ്പിവാസാഇം
അവിണഅദുമ്മേധാഇം
ധണ്ണാണഘരേ കളത്താഇം.
ലജ്ജാപര്യ്യാപ്തപ്രസാ-
ധനാനി പരഭർത്തൃനിഷ്പിപാസാനി
അവിനയദുർമ്മേധാനി
ധന്യാനാം ഗൃഹേ കളത്രാണി. (ഛായാ)

ലജ്ജകൊണ്ടുടലണിഞ്ഞൊരുത്തമം
ക്ഷുൽപിപാസകളണച്ചിടാതെയും
ദുർവ്വിദഗ്ദ്ധതയറിഞ്ഞിടാതെയും
ധന്യഗേഹമതിലുണ്ടു ഭാര്യമാർ.
(സ്വ)

മുഗ്ദ്ധയഥ മദ്ധ്യ പിന്നെ
പ്രഗത്ഭയെന്നിസ്വകീയനായികതാൻ
തത്തദവസ്ഥാഭേദാൽ
നിർദ്ദേശിക്കപ്പെടുന്നു മൂന്നുവിധം. (൩൭)

അതില്‍—

യൌവനമദനവികാരം
　　മുളച്ചു, രതിസക്തിയധികമില്ലാതെ,
നാണം കുണുങ്ങി, മാനം
　　മങ്ങിക്കാണുന്നതേവളവള്‍ 'മുഗ്ദ്ധാ.' ന്യവ

അതില്‍ ആരബ്ധയൌവനയായ നായികയ്ക്കുദാഹരണം:—

'മധ്യസ്യ പ്രഥിമാനമേതി ജഘനം
　　വക്ഷോജയോര്‍മ്മന്ദതാ
ദൂരം യാത്യുദരം ച രോമലതികാ
　　നേത്രാര്‍ജ്ജവം ധാവതി
കന്ദര്‍പ്പം പരിവീക്ഷ്യ നൂതനമനോ-
　　രാജ്യാഭിഷിക്തം ക്ഷണാ-
ദംഗാനീവ പരസ്പരം വിദധതേ
　　നിര്‍ല്ലുണ്ഠനം സുഭ്രുവഃ.'

മധ്യത്തിന്റെ വലിപ്പമാര്‍ന്നു ജഘനം,
　　വക്ഷോജകാര്‍ശ്യം തഥാ
കുക്ഷിക്കായ്, നയനാര്‍ജ്ജവത്തെ വശമാ-
　　ക്കീടുന്നു രോമാളിയും,
കാമന്‍ നൂതനപട്ടമേററിതു മനോ-
　　രാജ്യത്തിലെന്നോര്‍ത്തുടന്‍
വാമാക്ഷിക്കെഴുമംഗസംഹതി ഗുണം
　　കൈമാറിയോ തങ്ങളില്‍.

(സ്വ)

കാമവികാരം ആരംഭിച്ച നായികയ്ക്കുദാഹരണം:—

'ദത്തേ സാലസമന്ഥരം ഭുവി പദം,
നിർയ്യാതി നാന്തഃപുരാ-
ന്നോദ്ദാമം ഹസതി, ക്ഷണാൽ കലയതേ
ഹ്രീയന്ത്രണാം കാമപി
കിഞ്ചിൽ ഭാവവികാരവക്രിമലവ
സ്പൃഷ്ടം മനാഗ് ഭാഷതേ
സഭ്രൂഭംഗമുദീക്ഷതേ പ്രിയകഥാ-
മുല്ലാപയന്തീം സഖീം.'

മന്ദം ഭംഗിയിൽവയ്ക്കുമായവൾ പദം,
മച്ചിന്നകം വിട്ടിറ-
ങ്ങില്ലേറെച്ചിരിയില്ല, ലജ്ജ പെരുതാം
സങ്കോചമുണ്ടെപ്പൊഴും,
അല്പം ചിത്തവികാരസൂചനയൊടും
തെല്ലൊന്നു ചൊല്ലും വള-
ച്ചൊന്നച്ചില്ലി ചുളിച്ചു കാന്തകഥ ചൊ-
ല്ലും തോഴിയേ നോക്കിടും.

(സ-പ)

രതിവാമയായ നായികയ്ക്കുദാഹരണം:—

'ദൃഷ്ടാ ദൃഷ്ടിമധോ ദദാതി, കുരുതേ
നാലാപമാഭാഷിതാ,
ശയ്യായാം പരിവൃത്യ തിഷ്ഠതി, ബലാ-
ദാലിംഗിതാ വേപതേ,
നിർയ്യാന്തീഷു സഖീഷു വാസഭവനാ-
ന്നിർഗ്ഗന്തുമേവേഹതേ
ജാതാ വാമതയൈവ സമ്പ്രതി മമ
പ്രീത്യൈ നവോഢാ പ്രിയാ.'

ഞാൻ നോക്കീടിൽ നിലത്തുനോക്കു, മുരിയാ-
ടില്ലെന്നു ചോദിക്കിലും,
പിൻനോക്കീട്ടു കിടക്കു,മൊന്നു ബലമായ്
പൂണ്ടാൽ വിറയ്ക്കും തുലോം,
പിന്നെത്തോഴികൾ പോകിൽ വാസഭവനം
വിട്ടീടുവാൻ നോക്കു,മൊ-
ട്ടെന്നാൽവാമതകൊണ്ടുതന്നെ സുഖമേ
കുന്നു നവോഢപ്രിയാ.

(സ.)

പ്രണയകലഹത്തിനു ദാർഢ്യമില്ലാത്ത നായികയ്ക്കുദാഹരണം:—

'സാ പത്യുഃ പ്രഥമാപരാധസമയേ
സഖ്യോപദേശം വിനാ
നോ ജാനാതി സവിഭ്രമാംഗവലനാ
വക്രോക്തി സംസൂചനം
സ്വച്ഛൈരച്ഛകപോലമൂലഗളിതൈഃ
പര്യസ്തനേത്രോല്പലാ
ബാലാ കേവലമേവ രോദിതി ലുഠ-
ല്ലോലാളകൈരശ്രുഭിഃ.'

മുൻകാന്തൻ പിഴചെയ്യുവാറു സഖിതൻ
ശുദ്ധോപദേശം വിനാ
വൻകോപം പ്രകടിച്ചുമുള്ളുപറവാൻ
തോന്നായ്കയാൽ കേവലം,
തൻകണ്ണാച്ചെറുപെണ്ണിളക്കിയളകം
വ്യാകീർണ്ണമാകുംവിധം
വെൺകണ്ണീരുകവിൾത്തടങ്ങളിലൊഴു-
ക്കിക്കൊണ്ടു കേഴുന്നപോൾ.

(സ. 1)

ലജ്ജ അധികമായിട്ടുള്ള നായികക്കുദാഹരണം:—
'മന്ദം ഭംഗിയിൽ—' എന്നിത്യാദി ശ്ലോകം തന്നെ.

ഇവിടെ ലജ്ജ അധികമായിട്ടുള്ളവൾക്കു രതിവാമതയുണ്ടെന്നു ലബ്ധമായിരിക്കയാൽ വീണ്ടും പറഞ്ഞതിന്റെ പ്രയോജനം വൈചിത്ര്യവിശേഷമാകുന്നു.

ഇനി മധ്യമനായികയെ പറയുന്നു:—

സുരതത്തിങ്കൽ വൈചിത്ര്യം
സ്മരയൌവനദാർഢ്യവും
തെല്ലുവാക്പ്രൌഢിയും നാണ-
മിവയുള്ളവൾ മധ്യമാ. ന്നൻ

സുരതവൈചിത്ര്യമുള്ളവൾക്കുദാഹരണം:—

'കാന്തേ തഥാ കഥമപി പ്രഥിതം മൃഗാക്ഷ്യാ
ചാതുര്യമുദ്ധതമനോഭവയാ രതേഷു
തത്കൂജിതാന്യനുവദദ്ഭിരനേകവാരം
ശിഷ്യായിതം ഗൃഹകപോതശതൈര്യഥാസ്യാഃ'

കാമം തഴച്ചൊരു മൃഗാക്ഷി രതിപ്രയോഗ-
സാമർത്ഥ്യമത്ര വരനിൽ പ്രകടീകരിച്ചു
തൽക്കൂജിതങ്ങളതുപോലുരവിട്ടവൾക്കു
ശിഷ്യത്വമഗ്ഗൃഹകപോതഗണം വഹിച്ചു.

(സ.ചു)

കാമദാർഢ്യമുള്ള നായികയ്ക്കും ഉദാഹരണം ഇതുതന്നെ.

യൌവനദാർഢ്യമുള്ളവൾക്കുദാഹരണം:—

'നേത്രേ ഖഞ്ജനഗഞ്ജനേ സരസിജ-
പ്രത്യർത്ഥി പാണിദ്വയം
വക്ഷോജൌ കരികുംഭവിഭ്രമകരീ-
മത്യുന്നതിം ഗച്ഛതഃ
കാന്തിഃ കാഞ്ചനചമ്പകപ്രതിനിധി-
ർവ്വാണീ സുധാസ്യന്ദിനീ
സ്മേരേന്ദീവരദാമസോദരവപു-
സ്തസ്യാഃ കടാക്ഷച്ഛടാ.'

തോല്പിക്കും ഖഞ്ജനത്തെക്കരിമിഴി, കരതാർ
പങ്കജത്തോടെതിർക്കും,
ചൊല്ലോങ്ങും കുംഭികുംഭത്തൊടു പടപൊരുതും
പോർമുലക്കുന്നു രണ്ടും,
നല്ലൊന്നാം ചമ്പകപ്പൂനിറ, മമൃതൊഴുകും
വാണി, യത്തന്വിയാൾതൻ
കെല്പേറീടും കടാക്ഷാവലി കുവലയദാ-
മത്തിനോടൊത്തതത്രേ.

(സ്വ)

ഇങ്ങനെ മററുള്ളവറ്റും ഉദാഹരണങ്ങളെ ഊഹിച്ചുകൊൾക.

ഇനി പ്രഗല്ഭനായികാലക്ഷണം പറയുന്നു:—

കാമത്താലന്ധയായിട്ടു
പൂർണ്ണയൌവനയുക്തയായ്
രതികർമ്മത്തിലൊക്കെയു-
മതിസാമർത്ഥ്യമുള്ളവൾ ൬൦

പ്രകൃഷ്ടഭാവയായ് നാണ-
മല്പമായിട്ടിരിപ്പവൾ
'പ്രഗല്ഭനായികാ', നായ-
കങ്കൽ മേൽക്കൈ നടത്തുവോൾ. ൧൫

കാമാന്ധയായ നായികയ്ക്കു് ഉദാഹരണം:—

'ധന്യാസി, യാ കഥയസി പ്രിയസംഗമേഽപി
വിസ്രബ്ധചാടുകശതാനി രതാന്തരേഷു
നീവീം പ്രതി പ്രണിഹിതേ തു കരേ പ്രിയേണ
സഖ്യശ്ശപാമി യദി കിഞ്ചിദപി സ്മരാമി.'

പാരം നീ ധന്യയത്രേ സഖി!, കണവനു-
മൊന്നിച്ചു മന്ദിച്ചിടാതെ-
ങ്ങാരോ മാരോത്സവക്കെ തുടരുമിടയിലും
ചാടുവാക്കോതിടുന്നു
ആരാൽ വന്നിങ്ങു കാന്തൻ രഹസി മമ കണ-
ക്കെത്തു കൈകൊണ്ടു തൊട്ടാൽ
'നേരായിട്ടാണയിട്ടോതുവ'നൊരുകഥയും
പിന്നെയൊന്നോർപ്പതില്ല.

(സ.പ)

പൂർണ്ണയൌവനയുക്തയായ നായികയ്ക്കുദാഹരണം:—

'അത്യുന്നതസ്തനമുരോ, നയനേ സുദീർഘേ,
വക്രേ ഭ്രുവാവതിതരാം, വചനം തതോഽപി,
മദ്ധ്യോഽധികം തനു,രനൂനഗുരുർന്നിതംബോ,
മന്ദാ ഗതിഃ കിമപി ചാദ്ഭുതയൌവനായാഃ.'

മാർ തിങ്ങിപ്പൊങ്ങിവന്നു മുലകൾ, മിഴിയുഗം
നീണ്ടിടംപെട്ടിതേററം,

ഭ്രൂയുഗ്മം വക്രമായീ, മൊഴികളതിലുമൊ-
ട്ടേറെ വക്രങ്ങളായീ,
മധ്യം പാരം ചുരുങ്ങീ, കടിതടമധികം
കട്ടിയായിട്ടുതീർന്നു,
സഞ്ചാരം മന്ദമായീ, തരുണതയുടെ ത-
ള്ളിച്ച പാരം വിചിത്രം.

(സ-പ)

രതികർമ്മസാമർത്ഥ്യമുള്ളവൾക്കുദാഹരണം:—

'ക്വചിത്താംബൂലാക്തഃ ക്വചിദഗരുപങ്കാങ്കമലിനഃ
ക്വചിച്ചൂർണ്ണോദ്ഗാരീ ക്വചിദപി ച സാലക്തകപദഃ
വലീഭംഗാഭോഗൈരളകപതിതൈശ്ശീർണ്ണകുസുമൈഃ
സ്ത്രിയാസ്സർവ്വാവസ്ഥം കഥയതി രതം പ്രച്ഛദപടഃ.'

വീടിച്ചെഞ്ചോരചേർന്നിട്ടൊരിടമഗരുപ-
ങ്കാങ്കമാർന്നിട്ടൊരേടം
ചൂടിച്ചൂർണ്ണങ്ങളിൽക്കുളിട്ടൊരിടമരുണമാം
ചേവടിപ്പാടൊരേടം
വാടിശ്ശീർണ്ണങ്ങളാം പൂക്കളൊട്ടുമിടയിലേ-
റെച്ചുളുക്കോട്ടുമിന്നി-
ക്കോടിശ്ശയ്യാസ്തരം പെൺകൊടിയുടെ രതഭേ-
ദങ്ങളെക്കാട്ടിടുന്നു.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

പ്രവൃദ്ധഭാവയായ നായികയ്ക്കുദാഹരണം:—

'മധുരവചനൈസ്സഭ്രൂഭംഗൈഃ കൃതാംഗുലിതർജ്ജനൈ
രഭസരചിതൈരംഗന്യാസൈർമ്മഹോത്സവബന്ധുഭിഃ
അസകൃദസകൃൽസ്ഫാരസ്ഫാരൈരപാംഗവിലോകിതൈ-
സ്ത്രിഭുവനജയേ സാ പഞ്ചേഷോഃ കരോതി സഹായതാം.'

തേൻപെയ്യുന്നോരുവാക്കും, ഭ്രൂഹിചലനമൊട-
ച്ചില്ലിവില്ലാട്ടു, മുള്ളിൽ
തേമ്പീടും ഹർഷമാന്ദ്യസ്വരസമൃതക-
നംഗവിന്യാസഭേദം,
ചാമ്പിച്ചാമ്പിച്ചുടൻകടമിഴിവഴിനോ-
ട്ടങ്ങ,ളിക്കോപ്പുകൊണ്ടാ-
മാൻപേടക്കണ്ണി മാരനുതവി ചെയ്തു ചെ-
യ്യുന്നു മുപ്പാർ ജയിപ്പാൻ.

(സ്വ)

ലജ്ജ കുറവായിട്ടുള്ള നായികയ്ക്കുദാഹരണം:—
'പാരം നീ ധന്യയത്രേ'— എന്ന പദ്യം തന്നെ.

നായകങ്കൽ മേൽക്കൈ നടത്തുന്ന നായികയ്ക്കുദാഹരണം:—

'സ്വാമിൻ! ഭംഗുരയാളകം, സതിലകം
ഫാലം വിലാസിൻ! കുരു
പ്രാണേശ! ത്രുടിതം പയോധരതടേ
ഹാരം പുനർയ്യോജയ
ഇത്യുക്ത്വാ സുരതാവസാനസമയേ
സമ്പൂർണ്ണചന്ദ്രാനനാ
സ്പൃഷ്ടാ തേന തഥൈവ ജാതപുളകാ
പ്രാപ്താ പുനർമ്മോഹനം.'

നന്നാക്കു ചൂർണ്ണകേശം, തിലകമിടുക ഫാ-
ലത്തി,ലെൻ കാന്ത! ഭംഗ്യാ,
കുന്നാകും കൊങ്കമേൽ ചാർത്തുക മുറിവുകൾ തീ-
ർത്താരവും ചാരുവാക്കി,
എന്നീവണ്ണം രതാന്തേ മുഴുമതിമുഖിതൻ
വാക്കുകേട്ടുപ്രകാരം

ചെന്നായാൽ തൊട്ടനേരത്തവൾ പുളകിതയാ-
യ്ശ്ലാഘനക്കൊക്കെത്തുടങ്ങാൾ.

(സു.)

മദ്ധ്യപ്രഗല്ഭനായികമാരുടെ ഭേദങ്ങളെ പറയുന്നു:-

ധീരാ അധീരയും പിന്നെ
ധീരാധീരയുമിങ്ങനെ
മദ്ധ്യപ്രഗല്ഭമാർ രണ്ടും
പ്രത്യേകം മൂന്നുമട്ടിലാം. ൩൧

അതിൽ—

വക്രോക്തികൊണ്ടധിക്ഷേപി-
ച്ചോതും പ്രിയനെയേററവും
കോപംകൊണ്ടു മറിപ്പിക്കും
ധീരയാം മദ്ധ്യനായികാ. ൩൨

കരഞ്ഞു കരൾ നോവിക്കും
ധീരാധീരയതാമവൾ
ഉള്ളിൽ കൊള്ളുന്ന മുള്ളോതു-
മധീരാ മദ്ധ്യനായികാ ൩൩

മദ്ധ്യയായ ധീരനായികയ്ക്കുദാഹരണം:—

'തദവിതഥമവാദീൎയ്യന്മമ ത്വം പ്രിയേതി
പ്രിയജനപരിഭുക്തം യദ്ദുകൂലം ദധാനഃ
മദധിവസതിമാഗാഃ, കാമിനാം മണ്ഡനശ്രീ-
ൎവ്രജതി ഹി സഫലത്വം വല്ലഭാലോകനേന.'

'പ്രിയദേവതിയെനിക്കെന്നുള്ള നിൻ വാക്കു സത്യം
പ്രിയജനവസനത്തെച്ചാർത്തിയങ്ങെന്നുടക്കൽ
സ്വയമണവസ്തുമൂലം, കാമികൾക്കുള്ളമെയ് ചാ-
ത്തിനു സഫലത കാരണമേണ്ടോർകൾ കാണുമ്പോളല്ലോ.
(സ്വ)

മധ്യയായ ധീരാധീരനായികയ്ക്കുദാഹരണം:—

'ബാലേ!, നാഥ!, വിമുഞ്ച മാനിനി! രുഷം,
രോഷാന്മയാ കിം കൃതം,
ഖേദോഽസ്മാസു, ന മേഽപരാധ്യതി ഭവാൻ
സർവ്വേഽപരാധാ മയി,
തൽ കിം രോദിഷി ഗദ്ഗദേന വചസാ
കസ്യാഗ്രതോ രുദ്യതേ,
നന്വേതന്മമ, കാ തവാസ്മി, ദയിതാ,
നാസ്മീത്യതോ രുദ്യതേ'

കാന്തേ!, നാഥാ!, കയർത്തീടരുതു മയി, കയ-
ർത്തെന്തു ചെയ്യുന്നഹം തേ,
സ്വാന്തേ ദുഃഖം, ഭവാനില്ലൊരു പിഴയുമെനി-
ക്കല്ലയോ കുറ്റമെല്ലാം,
എന്തേ പിന്നീവിധം തേ രുദിത,മെവരുടെ
മുമ്പി,ലെൻ മുമ്പിലത്രേ,
ഹന്തേയം തേസ്മി കാഹം, ദയിതയുമ,യത-
ല്ലെന്നു രോദിച്ചിടുന്നേൻ.
(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

മധ്യയായ അധീരനായികയ്ക്കുദാഹരണം:—

'സാർദ്ധം മനോരഥശതൈസ്തവ ധൂർത്ത! കാന്താ
സൈവ സ്ഥിതാ മനസി കൃത്രിമഹാവരമ്യാ

അസ്മാകമസ്തി നഹി കശ്ചിദിഹാവകാശ-
സ്തസ്മാൽ കൃതം ചരണപാതവിഡംബനാഭിഃ.'

കിതവ! തവ മനസ്സിൽ കാമജാലത്തോടൊത്താ-
ക്കൃതകരുചിരഹാവശ്രീയെഴും കാന്തവാഴ്കെ
അതിലൊരിടമിവൾക്കില്ലെന്നിരിക്കുന്നമൂലം
മതിമതി പരിഹാസം പാദപാതപ്രയുക്തം.

(സ.ു)

പ്രഗല്ഭയാം ധീരയെങ്കിൽ
കോപചിഹ്നം മറച്ചവൾ
പുറത്താദരവും കാട്ടി
രതിവൈമുഖ്യമാർന്നിടും. ൭

ഉദാഹരണം:—

'ഏകത്രാസനസംസ്ഥിതിഃ പരിഹൃതാ
പ്രത്യുദ്ഗമാദ്ദൂരതഃ
താംബൂലാനയനച്ഛലേന രഭസാ-
ശ്ലേഷോ/പി സംവിഘ്നിതഃ
ആലാപോ/പി ന മിശ്രിതഃ പരിജനം
വ്യാപാരയന്ത്യാന്തികേ
കാന്തം പ്രത്യുപചാരതശ്ചതുരയാ
കോപഃ കൃതാർത്ഥീകൃതഃ.'

ദൂരാൽ പ്രത്യുദ്വ്രജന്തീ വസതി പരിഹരി-
ച്ചീടിനാളേകമഞ്ചേ
സ്വൈരാശ്ലേഷായ വീടീപ്രണയനകപട-
ത്താൽ കൊടുത്തില്ല തക്കം

ചേരാതാക്കീടിനാളുക്തികൾ സഖികളോടായ്
കൃത്യമോരോന്നു ചൊല്ലി
ധീരാ സൽക്കാരഭംഗ്യാ ദയിതനൊടു ഗലി-
ച്ചിച്ചു തൽപ്രേമകോപം.
(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

അപ്രിയം പ്രിയമാണെന്നു
തോന്നുമാറുള്ള വാക്കിനാൽ
ഖേദം നായകനുണ്ടാക്കും
ധീരാധീരയതാമവൾ. ൬൫

ഉദാഹരണം:—

'അനലംകൃതോഽപി സുന്ദര!
ഹരസി മനോ മേ യതഃ പ്രസഭം
കിം പുനരലംകൃതസ്ത്വം
സമ്പ്രതി നഖരക്ഷതൈസ്തസ്യാഃ.'
അനലംകൃതനാകിലുമ-
ങ്ങയി സുന്ദര! മന്മനസ്സു കവരുന്നു
അവളുടെ നഖക്ഷതത്താ-
ലലംകൃതൻ പിന്നെയെന്തു ചൊല്ലേണ്ടു.
(സ്വ.)

ശാസിച്ചോത്തുമടിച്ചീടും
പ്രഗല്ഭാധീര കാന്തനെ

ഉദാഹരണം:— 'ആസ്യം കണ്ടു ചുവന്നു—' എന്ന ധൃഷ്ടനായകോദാഹരണം തന്നെ.

നായികാഭേദമിച്ചൊന്ന-
താറുമീരണ്ടു മട്ടിലാം. ൬൬

നായകപ്രണയാധിക്യ-
ന്യൂനതകൾ നിമിത്തമായ്

ഉദാഹരണം:—

'ദൃഷ്ട്വൈകാസനസംസ്ഥിതേ പ്രിയതമേ
പശ്ചാദുപേത്യാദരാ-
ദേകസ്യാ നയനേ പിധായ വിഹിത-
ക്രീഡാനുബന്ധച്ഛലഃ
ഈഷദ്വക്രിതകന്ധരഃ സപുളകഃ
പ്രേമോല്ലസന്മാനസാ-
മന്തർഹാസലസൽകപോലഫലകാം
ധൂർത്തോഽപരാം ചുംബതി.'

കണ്ടിട്ടേകാസനത്തിൽ പ്രിയകളിരുവരെ-
പ്പിന്നിലെത്തി പ്രമോദാൽ
കണ്ടിക്കാർക്കുന്തലാളാമൊരുവൾ മിഴികളെ
മൂടി ലീലാച്ഛലേന
തൊണ്ടിക്കിണ്ടൽകൊടുക്കുന്നധരയപരയെ-
ക്കണ്ണമീഷൽത്തിരിച്ചും
കൊണ്ടിഷ്ടാവാപ്തിഹൃഷ്ടാം കിതവനതിരസം
പൂണ്ടു ചുംബിച്ചിടുന്നു.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

മധ്യാപ്രഗല്ഭകൾക്കേവം
ഭേദം പന്ത്രണ്ടുമാതിരി. ൭

ഒന്നുതാൻ മുഗ്ദ്ധ, പതിമൂ-
ന്നതിനാൽ സ്വീയനാഴിക

പരോഢ, കന്യയെന്നേവം
രണ്ടുണ്ടു പരകീയയിൽ. ൭൯

അതിൽ—

ഉത്സവാദികളിൽ പോവാ-
നുത്സാഹമിയലുന്നവൾ
ലജ്ജയില്ലാതെ കുലട-
യായുള്ളവൾ പരോഢയാം. ൮൦

ഉദാഹരണം:—

'സ്വാമീ നിശ്വസിതേത്യപ്യസൂയതി, മനോ-
ജിഘ്രഃ സപത്നീജനഃ
ശ്വശ്രൂരിംഗിതദൈവതം, നയനയോ-
രീഹാലിഹോ യാതരഃ
തദ്ദൂരാദയമഞ്ജലിഃ, കിമധുനാ
ദൃഗ്ഭംഗിഭാവേന തേ
വൈദഗ്ദ്ധീമധുരപ്രബന്ധരസിക!
വ്യർത്ഥോƒയമത്ര ശ്രമഃ'

നിശ്വാസാൽ കണവൻ ചുണങ്ങും, മുകതാർ
നാററം സപത്നീജനം
ശ്വശ്രൂദൈവതമിംഗിതത്തിൽ, നണയും
യാതാക്കൾ നേത്രാഗ്രഹം,
തത്സ്വാമിൻ! തൊഴുകയ്യിതാ, മധുരമാം
നിൻനോട്ടസ്സം ഭാവവും
സത്സാരസ്യപടുത്വവും സരസ! ഹേ
പററില്ല ചെററെങ്കിലും.

(സ്വ.)

ഇതിൽ, 'എന്നെ വിവാഹം ചെയ്യുവൻ അന്നവസ്ത്രാദികളെ തരുന്നവനാകകൊണ്ട് എന്റെ സ്വാമി തന്നെ; എന്നാൽ വല്ലഭനല്ല. അങ്ങുന്നാകട്ടെ വൈദഗ്ദ്ധീമധുരപ്രബന്ധരസികനാകകൊണ്ട് എന്റെ വല്ലഭനാകുന്നു' എന്നിത്യാദി വ്യംഗ്യാൎത്ഥവശാൽ നായികക്ക് അന്യനായകന്റെ പേരിലുള്ള രതി തോന്നുന്നു.

കല്യാണം കഴിയാതെയും
നവയൌവനയുക്തയായ്
ലജ്ജയുള്ളവളാകുന്ന
കന്യയായുള്ള നായികാ. വൃഫ

ഇവൾ മാതാപിതാക്കന്മാർ മുതലായവൎക്ക് അധീനയാകകൊണ്ടാണു പരകീയയാകുന്നതു്. 'മാലതീമാധവ'ാദികളിലെ മാലതി മുതലായവർ ഉദാഹരണം.

നൃത്തഗീതാദികലയിൽ
വൈദഗ്ദ്ധ്യം, രതിചാതുരി
ഇവയുള്ളൊരു വേശ്യാസ്ത്രീ-
യിഹ സാമാന്യനായികാ. വൃവ

പിണങ്ങില്ല ഗുണന്മാരോ-
ടിണങ്ങില്ല ഗുണാഢ്യരിൽ
പണംമാത്രം നോക്കി രാഗം
നടിച്ചീടും പുറത്തവൾ. വൃന.

ഏററമംഗീകരിച്ചാലും
പണം തീൎന്നവനെ ക്ഷണം

പിന്നെയ്യൊന്നു കുറിച്ചമ്മ-
യേക്കൊണ്ടോട്ടിച്ചയച്ചിടും. ൨൪

ചോരർ, ഷണ്ഡകർ, മൂർഖന്മാർ
യത്നിക്കാതർത്ഥമാർന്നവർ
കള്ളയോഗികൾ കാമത്തെ
മറപ്പോരിവർ മിക്കതും. ൨൫

ഇവൾക്കേററം പ്രിയപ്പെട്ടോ-
രെങ്കിലും കാമബാധയാൽ
ചിലപ്പോൾ ചിലരിൽ പ്രേമം
നേരായിട്ടിവളാർന്നിടും. ൨൬

രാഗമുണ്ടാകിലും പക്ഷേ
തീരെയില്ലാതിരിക്കിലും
രതസംസിദ്ധിയിവളി-
ലതിദുർല്ലഭമാം ദൃഢം. ൨൭

ഷണ്ഡകർ=വാതപാണ്ഡുക്കൾ മുതലായ നപുംസകതുല്യന്മാർ. രാഗഹീനയ്ക്കു്, 'ലടകമേളകാദി'കളിലെ 'മദനമഞ്ജരി' മുതലായവർ ഉദാഹരണങ്ങൾ. അനുരക്തയ്ക്കു്, 'മൃച്ഛകടികാ'ദികളിലെ 'വസന്തസേനാ'ദികൾ ഉദാഹരണങ്ങൾ.

പിന്നെ—

സ്വീയാദി നായികാഭേദം
പതിനാറാപ്പുറഞ്ഞതു്

എട്ടുമട്ടിൽ തിരിഞ്ഞീടു-
മവസ്ഥാഭേദമൂലമായ്. ൮൭

സ്വാധീനഭർത്തൃകാ, ഖണ്ഡി-
താ, പിന്നെ യഭിസാരികാ,
കലഹാന്തരിതാ, വിപ്ര-
ലബ്ധാ, പ്രോഷിതഭർത്തൃകാ. ൮൮

പിന്നെ വാസകസജ്ജാഖ്യാ,
വിരഹോൽകണ്ഠിതാ, തഥാ.

അതിൽ —

രതിചാതുര്യവശനായ്
പതി പാട്ടിൽ കിടപ്പവൾ ൮൯

പലമോടിപ്പകിട്ടുള്ളോൾ
'സ്വാധീനപതികാ'ഖ്യയാം.

ഉദാഹരണം:— "വസ്ത്രങ്ങൾക്കഴകില്ലെനിക്ക്" — ഇത്യാദി.

അന്യസ്ത്രീസംഗചിഹ്നംപൂ-
ണ്ടരികിൽക്കാന്തനെത്താവേ ൯൦

ഈർഷ്യയാർന്നിടയുന്നോൾതാൻ
'ഖണ്ഡിതാ' പണ്ഡിതേരിതാ.

ഉദാഹരണം:— ‘പ്രിയഭവതിയെനിക്ക്’ — ഇത്യാദി.

കാമന്നു വശയായിട്ടു
കാന്തനെത്താൻ വരുത്തുവോൾ ൻവ
അങ്ങോട്ടു താനേ ചെല്ലുന്നോ-
ളിവളാ‘മഭിസാരികാ.’

രണ്ടാം ക്രമത്തിൽ ഉദാഹരണങ്ങൾ:—

‘ന ച മേഽവഗച്ഛതി യഥാ ലഘുതാം
കരുണാം യഥാ ച കുരുതേ സ മയി
നിപുണം തഥൈനമഭിഗമ്യ വദേ-
രഭിദൂതി കാചിദിതി സന്ദിദിശേ.’

എൻ പോരായ്മ വെളിപ്പെടാതെ കഴിവാ-
നെന്താണു വേണ്ടുന്നത-
ങ്ങെൻപേരിൽ കനിവായവന്നു വരുവാൻ
വേണ്ടുന്നതെന്തായതും
മുമ്പേതന്നെ നിനച്ചു വേണ്ടവിധമ-
ദ്ദേഹത്തൊടോതേണമെ-
ന്നാനിൽ ദൂതിയൊടോതിനാളൊരുവൾ തൻ
സന്ദേശരീതിക്രമം.

(സ.ച)

‘ഉൽക്ഷിപ്തം കരകങ്കണദ്വയമിദം,
ബദ്ധാ ദൃഢം മേഖലാ
യത്നേന പ്രതിപാദിതാ മുഖരയോ-
ർമ്മഞ്ജീരയോർമ്മൂകതാ

ആരബ്ധേ രഭസാന്മയാ പ്രിയസഖി!
    ക്രീഡാഭിസാരോത്സവേ
ചണ്ഡാലസ്തിമിരാവഗുണ്ഠനപട-
    ക്ഷേപം വിധത്തേ വിധുഃ.

കൈത്തണ്ടിൽ കേററിവെച്ചേൻ വളകളെ, മുറുകെ
    ക്കെട്ടിനേനിയ്യരിഞ്ഞാ-
ണത്യന്തം ബുദ്ധിമുട്ടിത്തളകളുടെ കിലു-
    ക്കത്തെയും നിർത്തിവെച്ചേൻ,
പ്രത്യേകം തോഴി! ഞാനീയഭിസരണവിനോ-
    ദോത്സവാരംഭകാലേ
ഗാത്രം മൂടും തമസ്സാകിന പുടവയെടു-
    ക്കുന്നു നീചൻ ശശാങ്കൻ.

(സ്ര)

ഭൂഷണങ്ങൾ കിലുക്കാതെ-
യംഗങ്ങളെയൊതുക്കിയും ൱൩

മൂടിപ്പുതച്ചഭിസരി-
ച്ചീടുന്നിതു കുലാംഗനാ.
വേഷപ്പകിട്ടു മിന്നിച്ചും
ചിലമ്പൊലി മുഴക്കിയും ൱൪

തോഷാൽ പുഞ്ചിരി തൂകിപ്പോം
വേശ്യയാമഭിസാരികാ.
മദാൽ മൊഴി പിഴച്ചോതി
മിഴിച്ചു മിഴി, വിഭ്രമാൽ ൱൫

കാലിടറും നടന്നീടും
പ്രേഷ്യയാമഭിസാരികാ.

അതിൽ ആദ്യത്തേതിന്, 'കൈത്തണ്ടിൽ കേററിവച്ചേൻ—' ഇത്യാദി ഉദാഹരണം; മറേറവ രണ്ടിനും ഉദാഹരണങ്ങളെ ഊഹിച്ചുകൊൾക. ഇനി പ്രസംഗവശാൽ അഭിസരിപ്പാനുള്ള സ്ഥാനങ്ങളെ പറയുന്നു:—

വയൽ, തോട്ടം, ജീൎണ്ണദേവാ-
ലയം, ദൂതീഗൃഹം, വനം, ൯൩

മാലാപഞ്ചം, ശ്മശാനം ച,
പുഴവക്കുകളിത്തരം.
അഭിസാരികമാൎക്കുള്ള
വിനോദസ്ഥാനമെട്ടിവ. ൯൪

ഇരുൾകൊണ്ടു മറഞ്ഞുള്ളോ-
രിടമൊന്നിതിലേതുമാം.

---

ഇഷ്ടമോതീടിലും പ്രാണേ-
ശനെ ക്കോപാൽ ത്യജിച്ചവൾ ൯൫

പശ്ചാത്തപിക്കുന്നിതവൾ
'കലഹാന്തരിതാ'ഖ്യയാം.

ഉദാഹരണം:—

'നോ ചാടുശ്രവണം കൃതം, ന ച ദൃശാ
ഹാരോഽന്തികേ വീക്ഷിതഃ,
കാന്തസ്യ പ്രിയഹേതവോ നിജസഖീ-
വാചോഽപി ദൂരീകൃതാഃ

പാദാന്തേ വിനിപത്യ തൽക്ഷണമസൌ
ഗച്ഛന്ത്യാ മൂഢയാ
പാണിഭ്യാമവരുധ്യ ഹന്ത! സഹസാ
കണ്ഠേ കഥം നാപ്പിതഃ.'

കേട്ടീലാ ചാടുവാക്യം, മിഴിയിണകൾ മിഴി-
ച്ചൊന്നു നോക്കീല ഹാരം,
കാന്തനുൾപ്രീതി ചേർക്കും സഖിയുടെ മൊഴി ദൂ-
രത്തു തള്ളിക്കളഞ്ഞു,
കാക്കൽ കുമ്പിട്ടു പോകുംപൊഴുതവനെ ബലാൽ
കൈകളാൽ മാട്ടിനിർത്തി-
ക്കണ്ഠത്തോടേന്തണക്കാഞ്ഞതു ബത! പരമീ-
ഞാനഹോ മൂഢതന്നെ.

(സ.)

സങ്കേതത്തെ കുറിച്ചിട്ടു-
മണയാതരികിൽ പ്രിയൻ ൻൻ
കൃതാവമാനയാസ്സന്നോൾ
'വിപ്രലബ്ധാ'ഖ്യനായികാ.

ഉദാഹരണം:—

'ഉത്തിഷ്ഠ ദൂതി!, യാമോ,
യാമോ യാതസ്തഥാപി നായാതഃ
യാതഃ പരമപി ജീവേ-
ജ്ജീവിതനാഥോ ഭവേത്തസ്യാഃ.'

എഴുനീല്ക്ക ദൂതി! പോവുക,
സമയം പോയിട്ടുമവനണഞ്ഞതില്ല

ജീവിപ്പവളെവളിനിയും,
ജീവേശ്വരനാമവൾക്കവൻ നിയതം.

(സ്വ)

ഓരോ കാര്യവശാൽ കാന്തൻ
ദൂരദേശത്തു പോകയാൽ ൧൦൦

ചിത്തജാർത്തി മുഴുത്തുള്ളോ-
ളത്രേ 'പ്രോഷിതഭർത്തൃക.'

ഉദാഹരണം:—



'താം ജാനീഥാഃ പരിമിതകഥാം ജീവിതം മേ ദ്വിതീയം
ദൂരീഭൂതേ മയി സഹചരേ ചക്രവാകീമിവൈകാം
ഗാഢോൽകണ്ഠാം ഗുരുഷു ദിവസേഷ്വേഷു ഗച്ഛൽസു ബാലാം
ജാതാം മന്യേ ശിശിരമഥിതാം പത്മിനീം വാന്യരൂപാം.'

മിണ്ടാതെകണ്ടിണയകലെയാം കോകിപോലായൊരായെൻ-
രണ്ടാം ജീവൻ സഹചരനിവൻ വിട്ടു മറ്റൊക്കെ മാറി
ഉണ്ടായോരീ നെടിയ വിരഹത്താലെ മഞ്ഞേറ്റു മാഴ്കും
തണ്ടാർപ്പൊയ്ക്കക്കുടയ വടിവാർന്നീടുമെന്നോർത്തിടുന്നേൻ.

(കുണ്ടൂർ നാരായണമേനോൻ.)

കാന്താഗമമറിഞ്ഞിട്ടു
വീട്ടിൽ വേണ്ടുന്നതൊക്കെയും ൧൦൧

ഒരുക്കി മെയ്യണിഞ്ഞീടു-
ന്നവൾ 'വാസകസജ്ജയാം.'

ഉദാഹരണം:—

'വിദൂരേ കേയൂരേ കുരു, കരയുഗേ രത്നവലയൈ-
രലം, ഗുർവ്വീ ഗ്രീവാഭരണലതികേയം കിമനയാ,
നവാമേകാമേകാവലിമയി മയി ത്വം വിരചയേ-
ർന്ന നേപത്ഥ്യം പത്ഥ്യം ബഹുതരമനംഗോത്സവവിധൌ.'

കേയൂരം ദൂരെ മാററൂ, മണിവളകൾ കരം-
രണ്ടിലും വേണ്ട പോട്ടേ,
ഗ്രീവാലങ്കാരമെന്നുള്ളൊരു ചുമടിതുകൊ-
ണ്ടെന്തൊരാവശ്യമുള്ളൂ,
ഒന്നേ താൻ പോരുമേകാവലി പുതിയതെനി-
ക്കായതേ നീ തരേണ്ടൂ,
നന്നല്ലോട്ടേറെയായാലണിയല,മലർബാ-
ണോത്സവമൊക്കെ നടത്താൻ.
(സ്വ)

വരൻ വരാന്നുറച്ചിട്ടും
ദൈവഗത്യാ വരായ്കയാൽ ൧൦൨

പെരികെക്കേണുവാഴുന്നോൾ
'വിരഹോത്കണ്ഠിതാ'ഖ്യയാം.

ഉദാഹരണം:—

'കിം രുദ്ധഃ പ്രിയയാ കയാചി, ദഥവാ
സഖ്യാ മമോദ്വേജിതഃ,
കിം വാ കാരണഗൌരവം കിമപി, യ-
ന്നാദ്യാഗതോ വല്ലഭഃ
ഇത്യാലോച്യ മൃഗീദൃശാ കരതലേ
വിന്യസ്യ വക്ത്രാംബുജം

ദീൎഘം നിശ്വസിതം, ചിരം ച രുദിതം,
ക്ഷിപ്താശ്ച പുഷ്പസ്രജഃ.

രോധിച്ചോ പ്രിയയാമൊരുത്തി, സഖി ചെ-
റുദ്വേഗമുണ്ടാക്കിയോ,
ബാധിച്ചോ വല്ലതായ ഹേതു, ദയിതൻ
വാരാഞ്ഞതെന്തിപ്പൊഴും
ആധിപ്പെട്ടിവയോൎത്തു മാന്മിഴി മുഖം
കൈകൊണ്ടു താങ്ങിക്കരെ-
ഞ്ഞാധിക്യത്തൊടു നിശ്വസിച്ചു മലർമാ-
ല്യത്തെ കളഞ്ഞീടിനാൾ.

(സ്വ)



ഉത്തമമധ്യാധമത്വ-
പത്താലിച്ചൊന്ന നായികാഭേദം ൧൦൩

ഒരു നൂററിരുപത്തെട്ടിഹ,
മുന്നൂറെണ്പത്തുനാലുവിധമാകും.

'ഇവിടെ പരസ്ത്രീകളായ കന്യകയും പരോഢയും സങ്കേതത്തിനു മുമ്പിൽ വിരഹോൽകണ്ഠിതകളായിരിക്കും. പിന്നെ വിദൂഷകാദികളോടുകൂടി അഭിസരിക്കുന്നതുകൊണ്ട് അഭിസാരികമാരാകും. ഏതെങ്കിലും കാരണത്താൽ സങ്കേതസ്ഥാനത്തിൽ നായകൻ എത്താതിരിക്കുമ്പോൾ വിപ്രലബ്ധകളാകും. ഇവൎക്ക് ഇത്രമാത്രമേ അവസ്ഥാഭേദം വരികയുള്ളു. പ്രിയൻ സ്വാധീനനല്ലാത്തതുകൊണ്ടു മറ്റുള്ള അവസ്ഥകൾ സംഭവിപ്പാൻ തരമില്ല' എന്ന് ഒരാചാൎയ്യൻ പറയുന്നു.

ഇവയ്ക്കന്യോന്യസാങ്കൎയ്യം
കാണ്മൂ ലക്ഷ്യങ്ങളിൽ ക്വചിൽ ൧൦൪

ഉദാഹരണം: —

* (1) ന ഖലു വയമമുഷ്യ ദാനയോഗ്യാഃ
പിബതി ച പാതി ച യാസകൌ രഹസ്ത്വാം
വിട! വിടപമമും ദദസ്വ തസ്യൈ
ഭവതി യതഃ സദൃശോശ്ചിരായ യോഗഃ.

(2) തവ കിതവ! കിമാഹിതൈർവൃഥാ നഃ
ക്ഷിതിരുഹപല്ലവപുഷ്പകർണ്ണപൂരൈഃ
നനു ജനവിദിതൈർഭവദ്വ്യലീകൈ-
ശ്ചിരപരിപൂരിതമേവ കർണ്ണയുഗ്മം.

(3) മുഖരമുപഹസിതാമിവാളിനാദൈ-
ർവ്വിതരസി നഃ കലികാം കിമർത്ഥമേനാം
വസതിമുപഗതേന ധാമ്നി തസ്യാഃ
ശഠ! കലിരേഷ മഹാംസ്ത്വയാദ്യ ദത്തഃ.

---

* (1) ഹേ വിട! ഈ വിടപത്തിന്റെ ദാനത്തിന ഞാൻ യോഗ്യയല്ല. യാതൊരുത്തി (വിടനായ) നിന്നെ മറ്റാരും അറിയാതെ പാനം ചെയ്കയും പാലിക്കുകയും ചെയ്യുന്നുവോ അവൾക്ക കൊടുക്കുക; എന്നാൽ അനുരൂപങ്ങളായ രണ്ടു വസ്തുക്കളുടെ യോഗമുണ്ടാകും.

(2) ഹേ ധൂർത്ത! വൃക്ഷങ്ങളുടെ തളിരുകളെക്കൊണ്ടും പുഷ്പങ്ങളെക്കൊണ്ടും ഭവാൻ ഉണ്ടാക്കിത്തരുന്ന കർണ്ണപൂരങ്ങളെക്കൊണ്ട് എനിക്കെന്തു പ്രയോജനമാണുണ്ടാകുന്നത്? അവ വെറുതേ തന്നെ. സർവ്വജനവിദിതങ്ങളായ അങ്ങയുടെ അപ്രിയവചനങ്ങളെക്കൊണ്ട് എന്റെ കർണ്ണങ്ങൾ രണ്ടും പൂരിതങ്ങളായിരിക്കുന്നുണ്ടല്ലോ.

(3) ഹേ ശഠ! വണ്ടുകളുടെ ശബ്ദങ്ങളെക്കൊണ്ട് എന്നെ പരിഹസിക്കുന്നതുപോലെയിരിക്കുന്ന ഈ കലികയെ (ചെറിയ പൂമൊട്ടിനെ) എനിക്ക് എന്തിന തരുന്നു? അവളുടെ (അങ്ങേക്കു പ്രിയപ്പെട്ട അന്യനായികയുടെ) ഗൃഹത്തിൽ വാസംചെയ്യുന്ന അങ്ങുന്ന് എനിക്ക വലുതായ കലിയെ (കലഹത്തെ) തരുന്നുണ്ടല്ലോ.

(4) ഇതി ഗദിതവതീ രുഷാ ജഘാന
സ്ഫുരിതമനോരമപക്ഷ്മകേസരേണ
ശ്രവണനിയമിതേന കാന്തമന്യാ
സമമസിതാംബുരുഹേണ ചക്ഷുഷാ ച.

ഇവൾ, വക്രോക്തികൊണ്ടും പരുഷഭാഷണംകൊണ്ടും കണ്ണോൽപലതാഡനംകൊണ്ടും ധീരമദ്ധ്യത, അധീരമദ്ധ്യത, ധീരപ്രഗല്ഭത എന്ന മൂന്നു ലക്ഷണങ്ങളും കൂടിക്കലൎന്നവളാകുന്നു. ഇങ്ങനെ മറ്റുള്ളവയിലും ഊഹിച്ചുകൊൾക.

പലതുണ്ടിനിയും; ചൊല്ലീ-
ലവ വിസ്തരഭീതിയാൽ.

അവ = നായികാഭേദങ്ങൾ.

അനന്തരം ഈ നായികമാരുടെ അലങ്കാരങ്ങളെ പറയുന്നു:-

യൌവനത്തിൽ സത്വജങ്ങ-
ളായവക്കുരുവാൎന്നതാം ൮൪

ഇരുപത്തെട്ടലങ്കാര-
മതിൽ മൂന്നംഗജങ്ങളാം.
ഭാവം, ഹാവം, ഹേല പിന്നെ-
യേഴയത്നോത്ഭവങ്ങളാം ൮൫

---

(4) ഇങ്ങനെ പറഞ്ഞുകൊണ്ടു കോപത്താൽ സ്ഫുരിക്കുന്നവയും മനോഹരങ്ങളുമായ പക്ഷ്മ (നേത്രരോമ) ങ്ങളുള്ളതും കൎണ്ണങ്ങളിൽ നിബദ്ധവുമായ നീലോല്പലംകൊണ്ടും നേത്രംകൊണ്ടും ഒരേ സമയത്തുതന്നെ ഒരുത്തി കാന്തനെ താഡിച്ചു.

ശോഭയും, കാന്തിയും, ദീപ്തി,
മാധുര്യം, ച പ്രഗത്ഭതാ,
ഔദാര്യം, ധൈര്യമിവയു-
മിനിച്ചൊല്ലാം സ്വഭാവജം ൧൦൭

ലീലാ, വിലാസം, വിച്ഛിത്തി,
വിബ്ബോകം, കിലികിഞ്ചിതം.
മോട്ടായിതം, കുട്ടമിതം,
വിഭ്രമം, ലളിതം, മദം, ൧൦൮

വിഹൃതം, തപനം, മൌഗ്ദ്ധ്യം,
വിക്ഷേപം, ച കുതൂഹലം,
ഹസിതം, ചകിതം, കേളി,
പതിനെട്ടെണ്ണമിങ്ങനെ ൧൦൯

ഭാവാദിയായ പത്തെണ്ണം
പുമാന്മാൎക്കും ഭവിപ്പതാം.

ആദ്യം പറഞ്ഞവയായ 'ഭാവം' മുതൽ 'ധൈര്യം'വരെയുള്ള പത്തലങ്കാരങ്ങൾ നായകന്മാൎക്കും ഉണ്ടാകുന്നവയാണു്. എന്നാൽ ഇവയെല്ലാം നായികമാരിലുണ്ടായാൽ മാത്രമേ ശോഭാവിശേഷത്തെ വൎദ്ധിപ്പിക്കുകയുള്ളൂ.

അതിൽ ഭാവം:—

'ഭാവം' ചിത്തത്തിലൊന്നാമ-
തുണ്ടാകുന്ന വികാരമാം. ൧൧൦

ജനനം മുതൽ നിർവ്വികാരമായ മനസ്സിൽ ഉൽബുദ്ധമാത്രമായ വികാരമാകുന്ന ഭാവം.

ഉദാഹരണം:—

'സ ഏവ സുരഭിഃ കാലഃ
സ ഏവ മലയാനിലഃ
സൈവേയമബലാ കിന്തു
മനോഽന്യദിവ ദൃശ്യതേ.'

വസന്തകാലമതുതാ—
നതുതാൻ മലയാനിലൻ
ഇപ്പെണ്ണുമവൾതാനെന്നാൽ
മനം മറ്റൊന്നുപോലെയായ്.

(സ. ദ.)



ഹാവം:—

ഭ്രൂനേത്രാദി വികാരത്താൽ
സംഭോഗേച്ഛാപ്രകാശകം
വികാരമല്പം കാണിക്കും
ഭാവംതാൻ 'ഹാവ'സംജ്ഞിതം. ൧൧൧

ഉദാഹരണം:—

'വിവൃണ്വതീ ശൈലസുതാപി ഭാവ-
മംഗൈഃ സ്ഫുരദ്ബാലകദംബകല്പൈഃ
സാചീകൃതാ ചാരുതരേണ തസ്ഥൗ
മുഖേന പര്യസ്തവിലോചനേന.'

മൊട്ടിട്ടു നിൽക്കുന്നൊരിളംകടമ്പിൻ
മട്ടൊത്ത മെയ്യാലുമ ഗൗരിതാനും

ചട്ടറ്റൊരാസ്യത്തെ മറിച്ചു നോക്കി
പ്പൊട്ടുന്ന ഭാവം വെളിവാക്കി നിന്നാൾ.

(സ്വ)

ഹേലാ:—

വികാരമേററം തെളിവാം
ഭാവംതാൻ 'ഹേല'യായത്.

ഉദാഹരണം:—

'തഹ സേ ഝത്തി പഉത്താ
വഹൂഏ സവ്വംഗവിബ്ഭമാ സഅലാ
സംസഇഅമുദ്ധഭാവാ
ഹോഇ ചിരം ജഹ സഹീണം പി.'

തഥാ തസ്യാ ഝടിതി പ്രവൃത്താ
വധ്വാഃ സർവ്വാംഗവിഭ്രമാഃ സകലാഃ
സംശയിതമുഗ്ദ്ധഭാവാ ഭവന്തി
ചിരം യഥാ സഖീനാമപി. (ഛായാ)

സർവ്വാംഗവിഭ്രമമവൾ-
ക്കവ്വണ്ണം ഝടിതി ജാതമായെല്ലാം
എവ്വണ്ണം സഖികൾക്കും
പൊരെപ്പൊട്ട ബാല്യത്തിൽ വന്നു സന്ദേഹം.

(സ്വ)

ശോഭാ:—

സൌന്ദര്യം, യൌവനം, സൌകു-
മാര്യം, മാല്യാനുലേപനം

ഇത്യാദിദേഹാലങ്കാരം
'ശോഭ'യെന്നു ബുധോദിതം. ൧൧൨

അതിൽ യൌവനശോഭയ്ക്കുദാഹരണം:—

'അസംഭൃതം മണ്ഡനമംഗയഷ്ടേ-
രനാസവാഖ്യം കരണം മദസ്യ
കാമസ്യ പുഷ്പവ്യതിരിക്തമസ്ത്രം
ബാല്യാൽ പരം സാഥ വയഃ പ്രപേദേ.'

അംഗത്തിനെങ്ങുമണിയാത്തൊരു ഭൂഷണം താൻ
മദ്യാഖ്യയെന്നിയെ മദത്തിനൊരൌഷധം താൻ
കാമന്നു പൂമലരൊഴിച്ചൊരു സായകം താൻ
ബാല്യംകഴിഞ്ഞൊരു വയസ്സവളാശ്രയിച്ചാൾ.

(എ. ആർ. കോയിത്തമ്പുരാൻ)

ഇങ്ങനെ മററുള്ളവയ്ക്കും കണ്ടുകൊൾക.

കാന്തി:—

കാമപ്രസരണാൽ ദീപ്തി
കൂടീടും ശോഭ 'കാന്തി'യാം

കാമാവേശംകൊണ്ട് ഒരു നിരോട്ടമുള്ളതുപോലെ തോന്നുന്ന ശോഭതന്നെ കാന്തിയെന്നു പറയപ്പെടുന്നു.

ഉദാഹരണം:—

'തോല്പിക്കും ഖഞ്ജനത്തെ—' ഇത്യാദി.

ദീപ്തി:—

വ്യാപ്തി വർദ്ധിച്ചതാം കാന്തി
'ദീപ്തി'യെന്നാപ്തസമ്മതം. ൧൧൩

ഉദാഹരണം:—

'ചന്ദ്രകലാ' എന്ന നാടികയിൽ ചന്ദ്രകലാവർണ്ണനം—

'താരുണ്യസ്യ വിലാസഃ
സമധികലാവണ്യസമ്പദോ ഹാസഃ
ധരണിതലസ്യാഭരണം
യുവജനമനസോ വശീകരണം.'
താരുണ്യഗുണവിലാസം
ചേരും ലാവണ്യലക്ഷ്മിതൻ ഹാസം
പാരിതിനൊരലങ്കരണം
പാരാതെ യുവാക്കൾതൻ വശീകരണം.

(സ്വ)

മാധുര്യം:—

'മാധുര്യം', രമണീയത്വം
സർവ്വാവസ്ഥാന്തരത്തിലും

ഉദാഹരണം:—

'സരസിജമനുവിദ്ധം ശൈവലേനാപി രമ്യം
മലിനമപി ഹിമാംശോർല്ലക്ഷ്മ ലക്ഷ്മീം തനോതി
ഇയമധികമനോജ്ഞാ വല്കലേനാപി തന്വീ
കിമിവ ഹി മധുരാണാം മണ്ഡനം നാകൃതീനാം.'

ഫുല്ലാബ്ജത്തിന്നു രമ്യതയ്ക്കു കുറവോ
ചുറ്റും കരിഞ്ചണ്ടിയാൽ
ചൊല്ലാർന്നോരഴകല്ലയോ പനിമതി-
യ്ക്കങ്കം കറുത്തെങ്കിലും
മല്ലാക്ഷീമണിയാൾക്കു വല്കലമിതും
ഭൂയിഷ്ഠശോഭാവഹം

നല്ലാകാരമതിന്നലങ്കരണമാ-
മെല്ലാപ്പദാർത്ഥങ്ങളും.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

പ്രഗല്ഭതാ:—

സാധ്വസം തീരെയില്ലായ്ക-
യെന്നത്രേ 'പ്രഗല്ഭതാ'. ൧൧൮

ഉദാഹരണം:—

'സമാശ്ലിഷ്ടാസ്സമാശ്ലേഷൈ-
ശ്ചുംബിതാശ്ചുംബിതൈരപി
ദഷ്ടാശ്ച ദംശനൈഃ കാന്തം
ദാസീകുർവ്വന്തി യോഷിതഃ'.

ആശ്ലേഷിക്കുകിലാശ്ലേഷാൽ
ചുംബിച്ചാൽ ചുംബനങ്ങളാൽ
ദംശിക്കിൽ ദംശനാൽ സ്ത്രീകൾ
ദാസനാക്കുന്നു കാന്തനെ.

(സ.)

ഔദാര്യം:—

എപ്പൊഴും നല്ല വിനയ-
'മൌദാര്യം' സാധുസമ്മതം

ഉദാഹരണം:—

'ന ബ്രൂതേ പരുഷാം ഗിരം, വിതനുതേ
ന ഭ്രൂയുഗം ഭംഗുരം
നോത്തംസം ക്ഷിപതി ക്ഷിതൌ ശ്രവണതഃ,
സാ മേ സ്ഫുടേഽപ്യാഗസി

കാന്താ ഗർഭഗൃഹേ ഗവാക്ഷവിവര-
വ്യാപാരിതാക്ഷ്യാ ബഹിഃ
സഖ്യാ വക്ത്രമഭി പ്രയച്ഛതി പരം
പര്യശ്രുണീ ലോചനേ.'

മുള്ളോത്തുന്നതുമില്ല, ചില്ലികൾ ചുളി-
ച്ചീടാ, ചെവിപ്പൂക്കളെ
തള്ളുന്നില്ല നിലത്തു തെറ്റെ തെളിവാ-
യെൻപേരിലെന്നാകിലും
പുള്ളിപ്പേടമൃഗാക്ഷിയാളറയിൽ വാ-
ണജ്ജാലമാർഗ്ഗേണ ക-
ണ്ണാളിൽ ചെന്നൊരു തോഴിതന്നഭിമുഖം
നോക്കുന്നു കണ്ണീരൊടും.

(സു)

ധൈര്യം:—

'ധൈര്യം', മനസ്സുറപ്പൊട്ടു-
മാത്മശ്ലാഘനമെന്നിയേ ൧൧൭

ഉദാഹരണം:—

'ജ്വലതു ഗഗനേ രാത്രൗ രാത്രാ-
വഖണ്ഡകലഃ ശശീ
ദഹതു മദനഃ, കിം വാ മൃത്യോഃ
പരേണ വിധാസ്യതി
മമ തു ദയിതഃ ശ്ലാഘ്യസ്താതോ
ജനന്യമലാന്വയാ
കുലമമലിനം ന ത്വേവായം
ജനോ ന ച ജീവിതം.'

ജ്വലിക്കട്ടെ സോമൻ സകലക-
ലനായ് ദ്യോവിലിരവിൽ
ദഹിക്കട്ടെ കാമൻ, മൃതിയില-
തിയായെന്തു കഴിയും,
തുലോം യോഗ്യന്മാർ മേ വരജന-
കർ, മാതാ സുകലജാ,
കുലം ശുദ്ധം, കൊള്ളില്ലിവളമി-
വൾതൻ ജീവിതമിതും.

(സ. പ)

ലീലാ:—

വേഷഭൂഷണസപ്രേമ-
ഭാഷണാംഗക്രിയാദിയാൽ
പ്രിയാനുകരണം പ്രീതി
കൊണ്ടു ചെയ്വതു 'ലീല'യാം ൧൧൩

ഉദാഹരണം:—

'മൃണാളവ്യാളവലയാ വേണീബന്ധകപർദ്ദിനീ
ഹരാനുകാരിണീ പാതു ലീലയാ പാർവ്വതീ ജഗൽ.'

മൃണാളമാകും ഫണികങ്കണങ്ങളും,
ഗുണാഢ്യവേണീജടയും, കല്പിച്ചുതാൻ
ഇണക്കിയീശാകൃതി പൂണ്ട പാർവ്വതീ
തുണച്ചു രക്ഷിക്കുക ലോകമെപ്പോഴും.

(സ. പ)

വിലാസം:—

നടപ്പു, നില്പിരിപ്പാസ്യ-
നേത്രാദിക്രിയയെന്നതിൽ

ഇഷ്ടസന്ദർശനാലുണ്ടാം
വിശേഷം താൻ 'വിലാസ'മാം ൧൧൬

ഉദാഹരണം:—

'അത്രാന്തരേ കിമപി വാഗ്വിഭവാതിവൃത്ത-
വൈചിത്ര്യമുല്ലസിതവിഭ്രമമായതാക്ഷ്യാഃ
തൽഭൂരിസാത്ത്വികവികാരമപാസ്തധൈര്യ-
മാചാര്യകം വിജയി മാന്മഥമാവിരാസീൽ.'

ചൊല്ലിയാലറുതി വന്നിടാത്തവിധമറ്റു-
മായതവിലോചന-
യ്ക്കുല്ലസിച്ചു പുതുവിഭ്രമം ബഹുവിചിത്ര-
മെങ്ങിനെ പുകഴ്ത്തിടാം
നല്ലസാത്ത്വികവികാരമൊത്തതല്ലു, ധൈര്യ-
ലോപകരമായ്ത്തദാ
മുല്ലബാണവിജയത്തിനുള്ളൊരുപദേശ-
മാശ്ശുരിലസിച്ചുതേ.

(സ്വ)

വിച്ഛിത്തി:—

'വിച്ഛിത്തി',യല്പമാം വേഷ-
മഴകേറ്റം വരുത്തുകിൽ

ഉദാഹരണം:—

'സ്വച്ഛാംഭസ്സ്നപനവിധൗതമംഗ,മോഷ്ഠ-
സ്താംബൂലദ്യുതിവിശദോ വിലാസിനീനാം
വാസസ്തു പ്രതനു വിവിക്തമസ്ത്വിതീയാ-
നാകല്പോ യദി കുസുമേഷുണാ ന ശൂന്യഃ.'

നൈർമ്മല്യം കലരും ജലത്തിൽ മുഴുകി-
സ്സംശുദ്ധമാം ഗാത്രവും,
താംബൂലദ്യുതികൊണ്ടു രാഗമധികം
ചേരുന്ന ബിംബോഷ്ഠവും,
നന്മേനിപ്പുതുവെള്ളവസ്ത്രവു,മിതു-
ണ്ടായീടിലാശ്ലേഷമ-
പ്പെണ്മാൻനേർമിഴിമാർക്ക്,ടുത്തലർശരൻ
മാറാതമന്നീടുകിൽ.

(സ.പ)

വിബ്ബോകം:—

ഇഷ്ടവസ്തുവിലും പുച്ഛം
'വിബ്ബോക'മതിഗർവ്വിനാൽ. ഫ.ഫ.വ്വ



ഉദാഹരം:—

'യാസാം സത്യപി സൽഗുണാനുസരണേ
ദോഷാനുവൃത്തിഃ പരാ
യാഃ പ്രാണാൻ വരമർപ്പയന്തി, ന പുനഃ
സമ്പൂർണ്ണദൃഷ്ടിം പ്രിയേ
അത്യന്താഭിമതേഽപി വസ്തുനി വിധി-
ര്യാസാം നിഷേധാത്മക-
സ്താസ്ത്രൈലോക്യവിലക്ഷണപ്രകൃതയോ
വാമാഃ പ്രസീദന്തു തേ.'

നേരായ് സൽഗുണമോതിയാലുമതിനെ-
ദ്ദോഷോക്തിയെന്നോർത്തിടും
തീരെ പ്രാണനെ നൽകിലും മിഴി തുറ-
ന്നീക്ഷിച്ചിടാ കാന്തനെ
പാരാതിഷ്ടവുമൊട്ടനിഷ്ടനിലയിൽ
ചെയ്തീടു,മാവാമമാർ

പാരിൽത്തീരെ വിലക്ഷണപ്രകൃതിമാ-
രങ്ങസ്സിണങ്ങേണമേ.

(സ. ൧)

കിലകിഞ്ചിതം:—

സ്മിതരുദിതഹർഷശോക-
ത്രാസക്രോധാദിമിശ്രഭാവം താൻ
'കിലകിഞ്ചിത'മഭിമതസം-
ഗമാദിഹർഷം നിമിത്തമുളവാകിൽ. ൧൧൯

ഉദാഹരണം:—

'പാണിരോധമവിരോധിതവാഞ്ഛം
ഭർത്സനാശ്ച മധുരസ്മിതഗർഭാഃ
കാമിനഃ സ്മ കുരുതേ കരഭോരു-
ഹാരിശുഷ്കരുദിതം ച സുഖേഽപി'

വിരോധമിച്ഛുക്ക വരാതെ കാമിതൻ
കരം തടുത്താൾ കരഭോരു, ഭംഗിയിൽ
ചിരിച്ചു ഭർത്സിച്ചു, സുഖത്തിലും മനം
ഹരിച്ചിടുംമാറു കരഞ്ഞു ശുഷ്കമായ്.

(സ. ൨)

മോട്ടായിതം:—

കരളിൽ കാന്തനെക്കാൺകെ-
ത്തൽകഥാദികൾ കേൾക്കവേ
കർണ്ണകണ്ഡൂയനാദ്യം താൻ
'മോട്ടായിത'മിതി സ്മൃതം. ൧൨൦

ഉദാഹരണം:—

'സുഭഗേ! ത്വൽകഥാരംഭേ കർണ്ണകണ്ഡൂതിലാലസാ
ഉജ്ജൃംഭവദനാംഭോജാ ഭിനത്ത്യംഗാനി സാംഗനാ.'
ആരെങ്കിലും സുഭഗ! നിൻകഥ ചൊല്ലുവാനാ-
യാരംഭമാർന്നിടുകിലായവളാദരത്താൽ
സ്വൈരം ചൊറിഞ്ഞു ചെവി, വായ്മലരം വിടുർത്തി-
ച്ചാരാതെ തന്നുടൽ ഞെരിച്ചു കുടഞ്ഞിടുന്നു.

(സ്വ)

കുട്ടമിതം:—

ഹർഷമുണ്ടെങ്കിലും കേശ-
സ്തനാദികൾ പിടിക്കവേ
സംഭ്രമാൽ കരശീർഷാദി-
കമ്പം 'കുട്ടമിതാ'ഹ്വയം — ഭാ.ഭൂ

ഉദാഹരണം:—

'പല്ലവോപമിതി സാമ്യസപക്ഷം
ദഷ്ടവത്യധരബിംബമഭീഷ്ടേ
പർയ്യകൂജി സരുജേവ തരുണ്യാ-
സ്തരലോലവലയേന കരേണ.'

തളിരൊടുപമകോലും മൂലമായ്ത്തന്റെ സഖ്യം
കലരുമധരബിംബം കാമുകൻ താൻ കടിക്കേ
വളകളിളകി വാച്ചോരുച്ചനാദാൽ കരഞ്ഞു
കിളിമൊഴിയുടെ കൈത്താരാർത്തിചീർത്തെന്നപോലേ.

(സ്വ)

വിഭ്രമം:—

ഹർഷരാഗാദിയാൽ കാന്താ-
ഗമാദിത്വരമൂലമായ്
തിലകാദികളസ്ഥാന-
ത്തിങ്കൽ ചേർപ്പതു 'വിഭ്രമം'. ഫവ.വ

ഉദാഹരണം:—

'ശ്രുത്വായാന്തം ബഹിഃ കാന്തമസമാപ്യവിഭൂഷയാ
ഫാലേഽഞ്ജനം, ദൃശോർല്ലാക്ഷാ കപോലേ തിലകഃ കൃതഃ'

കററക്കരിങ്കുഴലി മെയ്യണിയുന്ന മദ്ധ്യേ
മുററത്തു കാമുകനണഞ്ഞതറിഞ്ഞു വേഗം
നെററിക്കു ചേർത്തു മഷി, ലാക്ഷ മിഴിക്കണിഞ്ഞു,
മുററും കവിൾത്തടമതിൽ തിലകം ധരിച്ചു.

(സ.1)

ലലിതം:—

ഭംഗിയായ് ചെയ്വതാമംഗ-
വിന്യാസം 'ലലിതാ'ഹ്വയം

ഉദാഹരണം:—

'ഗുരുതരകളനൂപുരാനുനാദം
സലലിതനർത്തിതവാമപാദപത്മാ
ഇതരദനതിലോലമാദധാനാ
പദമഥ മന്മഥമന്ഥരം ജഗാമ.'

ചേലിൽ കിലുങ്ങിന ചിലമ്പൊലിയൊത്തിടത്തു
കാലെത്രയും ലളിതരീതിയിൽ വിന്യസിച്ച്
സാലസ്യമന്യപദവും മൃദുവായിവച്ചു
ലോലാംഗിയാൾ മദനമന്ഥരമായ് ഗമിച്ചാൾ.

(സ ൧)

മദം:—

'മദം', യൌവനസൌഭാഗ്യാ-
ദ്യവലേപവികാരമാം. ഫവന

ഉദാഹരണം:—

'മാ ഗർവ്വമുദ്വഹ കപോലതലേ ചകാസ്തി
കാന്തസ്വഹസ്തലിഖിതാ മമ മഞ്ജരീതി
അന്യാപി കിം ന ഖലു ഭാജനമീദൃശീനാം
വൈരീ ന ചേൽ ഭവതി വേപഥുരന്തരായഃ.'

കാന്തന്റെ കൈപ്പടയിലെൻ കവിളത്തു പൂങ്കൊ-
ത്തെന്തുന്നുവെന്ന നിനവാൽ ഞെളിയേണ്ടടോ നീ
എന്തിത്തരത്തിനിതരാംഗന പാത്രമല്ലേ
ചിന്തിക്ക വേപഥുവിരോധിതയുത്തിടാഞ്ഞാൽ.

(സ ൧)

വിഹൃതം:—

നാണംകൊണ്ടുരിയാടാത്ത
'വിഹൃതം' വേണ്ടപോതിലും

ഉദാഹരണം:—

'ദൂരാഗതേന കുശലം
പൃഷ്ടാ നോവാച സാ മയാ കിഞ്ചിൽ

പര്യശ്രുണീ തു നയനേ
തസ്യാഃ കഥയാംബഭൂവതുഃ സർവ്വം.'
അകലന്നാഗതനാം ഞാൻ
കുശലം ചോദിച്ചതവൾ പറഞ്ഞീലാ
സലിലം നിറഞ്ഞ കണ്ണുകൾ
സകലമവൾക്കുള്ളവസ്ഥയുരചെയ്തു.

(സ്വ.)

തപനം:—

'തപനം' വിരഹത്തിങ്കൽ
മദനോദ്വേഗചേഷ്ടിതം. ഫവ്



ഉദാഹരണം:—

ശ്വാസാൻ മുഞ്ചതി ഭൂതലേ വിലുഠതി
ത്വന്മാർഗ്ഗമാലോകതേ
ദീർഘം രോദിതി വിക്ഷിപത്യത ഇതഃ
ക്ഷാമാം ഭുജാവല്ലരീം
കിഞ്ച പ്രാണസമാന! കാംക്ഷിതവതീ
സ്വപ്നേഽപി തേ സംഗമം
നിദ്രാം വാഞ്ഛതി ന പ്രയച്ഛതി പുന-
ർദ്ദഗ്ദ്ധോ വിധിസ്താമപി.'

വീർക്കുന്നു ദീർഘമായ് ഭൂതലമതിലുരുള-
ന്നു ഭവാൻ പോയമാർഗ്ഗം
നോക്കുന്നു കേണിടുന്നു പുനരവിടവിടെ-
ക്കൈകളാൽ തച്ചിടുന്നു
ഓർക്കുന്നു നിദ്രയെജ്ജീവിതസദൃശ! ഭവ-
ത്സംഗമം സ്വപ്നകാലേ

പാൎശ്വത്തുണ്ടാകുവാനായ്, ഹതവിധിയതു നൽ-
കുന്നതൊട്ടില്ലതാനും.

(സ്വ)

മൌഗ്ദ്ധ്യം:—

അറിയുന്ന പദാൎത്ഥത്തെ-
യറിയാത്തതുപോലവേ
പ്രിയന്റെ മുമ്പിൽ വച്ചിട്ടു
ചോദിക്കുന്നതു 'മൌഗ്ദ്ധ്യ'മാം. ൧൨൭

ഉദാഹരണം:—

'കേ ദ്രുമാസ്തേ ക്വ വാ ഗ്രാമേ
സന്തി കേന പ്രരോപിതാഃ
നാഥ! മൽകങ്കണന്യസ്തം
യേഷാം മുക്താഫലം ഫലം.'

ആമരമേതു വളരും
ഗ്രാമമതെവിടത്തിലാരു വളൎത്തും
ഹേ മൽപ്രിയ! കങ്കണമിതി-
ലീമുക്താഫലമെവയ്ക്കെഴും ഫലമോ?

(സ്വ)

വിക്ഷേപം:—

പാതി ചാൎത്തുക പണ്ടങ്ങൾ,
ചുററും പാഴായി നോക്കുക,
രഹസ്യം പ്രിയനോടൊപ്പം
ചൊൽക, 'വിക്ഷേപ'മാമതു്. ൧൨൮

ഉദാഹരണം:—

'ധമ്മില്ലമംസമുക്തം
    കലയതി, തിലകം തഥാസകലം
കിഞ്ചിദ്വദതി രഹസ്യം
    ചകിതം വിഷ്വഗ്വിലോകതേ തന്വീ.'

കെട്ടഴിച്ചു ചികുരം പകുതിക്കു-
ങ്ങിട്ടു, പൊട്ടുമവളൊട്ടു കുറിച്ചു
ഒട്ടുരച്ചിതു രഹസ്യമിടക്കു-
ദൃഷ്ടി ഭീതിയോടു ചുററുമയച്ചു.

(സ്വ)

കുതൂഹലം:—

രമ്യവസ്തുക്കളോരോന്നു
കാണ്മാൻ മോഹം 'കുതൂഹലം'

ഉദാഹരണം:—

'പ്രസാധികാലംബിതമഗ്രപാദ-
മാക്ഷിപ്യ കാചിദ്ദ്രവരാഗമേവ
ഉൽസൃഷ്ടലീലാഗതിരാ ഗവാക്ഷാ-
ദലക്തകാങ്കാം പദവീം തതാന.'

ഒരുത്തി, ചെഞ്ചായമുഴിഞ്ഞിടുമ്പൊഴേ
വലിച്ചെടുത്തുള്ള പദാംബുജങ്ങളാൽ
ജനാലയോളം വഴിനീളെ യാവകം
നിലത്തൊലിപ്പിച്ചു കുതിച്ചുമണ്ടിനാൾ.

(ഏ. ആർ. കോയിത്തമ്പുരാൻ.)

ഹസിതം.—

താരുണ്യത്തള്ളലാൽ പാഴ്പ്പു-
ഞ്ചിരിയാം 'ഹസിതാ'ഭിധം. ൱൨൧

ഉദാഹരണം:—

'അകസ്മാദേവ തന്വംഗീ
ജഹാസ യദിയം പുനഃ
നൂനം പ്രസൂനബാണോ/സ്യാം
സ്വാരാജ്യമധിതിഷ്ഠതി.'
കാരണം ചെറ്റുമില്ലാതി-
ച്ചാരുഗാത്രി ചിരിക്കയാൽ
മാരനിന്നിവളിൽ കേറി
സ്വാരാജ്യം വാണിരിക്കയാം.

(സ്വ.)

ചകിതം:—

'ചകിതം' ദയിതന്മുമ്പി-
ലെന്തോ പേടിപ്പരുങ്ങൽതാൻ

ഉദാഹരണം:—

'ത്രസ്യന്തീ ചലശഫരീവിഘട്ടിതോരു-
ർവ്വാമോരുരതിശയമാപ വിഭ്രമസ്യ
ക്ഷുഭ്യന്തി പ്രസഭമഹോ വിനാപിഹേതോർ-
ല്ലീലാഭിഃ കിമു സതി കാരണേ തരുണ്യഃ.'
ഓടുന്നാ മത്സ്യം തുടമേലടിക്കെ-
പ്പേടിച്ചുരണ്ടാൾ പൃഥുരോമനേത്രാ

തേടും ഭയം സ്ത്രീകളഹേതുവാം, സ്ത്രീ-
ന്നീടെന്തഹോ കാരണമുത്ഭവിച്ചാൽ.

(സ-൧)

കേളി:—

കാന്തനൊത്തു രമിക്കുമ്പോൾ
കളിക്കുന്നതു 'കേളി'യാം. ൧൨-൨൨

ഉദാഹരണം:—

'വ്യപോഹിതും ലോചനതോ മുഖാനിലൈ-
രപാരയന്തം കില പുഷ്പജം രജഃ
പയോധരേണോരസി കാചിദുന്മനാഃ
പ്രിയം ജഘാനോന്നതപീവരസ്തനീ.'
തൻനേത്രമാണ്ടൊരു മലർപ്പൊടിയൂതി നീക്കാൻ
നന്നേ കുഴങ്ങിയുഴലും പതി തന്റെ മാറിൽ
കുന്നൊത്തിടും കുചമെഴുന്നവളുന്മനസ്സാ-
യുന്നത്തിനൊത്തു മുലകൊണ്ടൊരു കുത്തുകുത്തി.

(൧൮-൧)

---

അനന്തരം മുഗ്ദ്ധാകന്യകമാരുടെ അനുരാഗചേഷ്ടിതങ്ങളെ പറയുന്നു:—

നാണം കുണുങ്ങും കാണുമ്പോൾ
നേരിട്ടിങ്ങോട്ടു നോക്കിടാ
പ്രിയൻ കടന്നു പോയീടി-
ലൊളിവായിട്ടു നോക്കിടും. ൧൨൯

പല ചോദ്യങ്ങൾ ചോദിച്ചാൽ
മുഖം താഴ്ത്തിപ്പതുക്കവേ
ഒച്ചയ്ക്കിടർച്ചയോടൊട്ടൊ-
ട്ടായി പ്രിയനൊടോതിടും. ൧൩൦

അന്യർ തൽക്കഥ ചൊല്ലുമ്പോ-
ളന്യത്ര മിഴിവച്ചുതാൻ
ശ്രദ്ധിച്ചതെല്ലാം കേട്ടിടും
ബാലപ്പെണ്ണനുരാഗിണി. ൧൩൧

---



ഇനി എല്ലാ നായികമാരുടെയും അനുരാഗചേഷ്ടിതങ്ങളെ പറയുന്നു:—

പ്രിയനൊത്തെപ്പൊഴും പാർപ്പാൻ
പ്രിയമേററവുമാർന്നിടും
അവൻ കാണുന്നിടത്തെങ്ങും
മോടി കൂട്ടാതെ ചെന്നിടാ. ൧൩൨

തലകെട്ടൽ, പുതപ്പെന്ന
കളവാൽ കക്ഷദേശവും,
മുലയും നാഭിയും വ്യക്ത-
മായ്ത്തുറന്നങ്ങു കാട്ടിടും. ൧൩൩

പ്രിയന്റെ പററിലുള്ളോരെ
വാഗാഢ്യത്താൽ മയക്കിടും

തന്മിത്രങ്ങളിൽ വിശ്വാസ-
ബഹുമാനങ്ങളുന്നിടും. ൧൩൪

തൽഗുണം തോഴിമാരോടു
ചൊല്ലും സ്വധനമേകിടും
ഉറങ്ങിയേ താനുറങ്ങൂ
സുഖദുഃഖങ്ങൾ പങ്കിടും. ൧൩൫

പ്രിയൻെറ ദൃഷ്ടിമാർഗ്ഗത്തിൽ
നിൽക്കും ദൂരത്തിലെപ്പൊഴും
തോഴിമാരുടെ മുമ്പാകേ
കാമബാധയുരച്ചിടും. ൧൩൬

വല്ല വസ്തുക്കളും കണ്ടാൽ
വെറുതേ താൻ ചിരിച്ചിടും
ചൊറിയും ചെകിടവ്വണ്ണ-
മഴിക്കും തല, കെട്ടിടും. ൧൩൭

കോട്ടായിടും മെയ്ഞെരിക്കും
പുൽകിച്ചുംബിക്കുമുണ്ണിയെ
തരമൊത്തൊരു തോഴിക്കു
കുത്തിക്കും പൊട്ടു നെററിയിൽ. ൧൩൮

പാദാംഗുഷ്ഠത്താൽ വരക്കു-
മോട്ടക്കണ്ണിട്ടു നോക്കിടും
കടിക്കും ചുണ്ടു, കീഴ്പ്പെട്ടു
നോക്കി പ്രിയനൊടോതിടും. ൧൩൯

എവിടെ പ്രിയനെക്കാണു-
മവിടം വിട്ടു പോയിടാ
കാൎയ്യത്തിനെന്നു കള്ളവാൽ
തൽഗൃഹത്തിലണഞ്ഞിടും. ൧൪൦

കാന്തൻ കൊടുപ്പതും വാങ്ങി
ധരിക്കും ചേൎത്തു നോക്കിടും
തദ്യോഗത്തിൽ തെളിഞ്ഞീടും
പിരിഞ്ഞാൽ മങ്ങിമാഴ്കിടും. ൧൪൧

തച്ഛീലത്തെ പ്രശംസിക്കും
തൽപ്രിയം പ്രിയമാക്കിടും
നിസ്സാരവസ്തു യാചിക്കു-
മുറക്കത്തിലണഞ്ഞിടാ. ൧൪൨

സാത്വികാദ്യവികാരങ്ങൾ
തേടുകില്ല തദന്തികേ
സ്വവൃത്തം തോഴിയോടോതു-
മനുരാഗമെഴുന്നവൾ ൧൪൩

ഇച്ചേഷ്ടിതങ്ങൾ നാണത്തിൽ
മൂടിക്കാണും നവോഢയിൽ
നാണത്തോടൊപ്പം മദ്ധ്യക്കും
നാണം താണവാധത്തിലായ്. ൧൪൪

അന്യസ്ത്രീക്കും പ്രഗല്ഭക്കും
വേശ്യക്കും കാണുമങ്ങനെ.

ഏതാനും ചിലതിന് ഉദാഹരണം:—

'അന്തികഗതമപി മാമിയ-
മലോകയന്തീവ ഹന്ത ദൃഷ്ട്വാപി
സരസനഖക്ഷതലക്ഷിത-
മാവിഷ്കുരുതേ ഭുജാമൂലം.'

അരികിലണഞ്ഞിതു ഞാനെ-
ന്നറികിലുമറിയാത്ത മട്ടിലിവളിതഹോ!
അരിയ നഖക്ഷതമേററൊരു
കരമൂലത്തെ തുറന്നു കാട്ടുന്നു.

(സ. ശ.)



കത്തയച്ചും കടാക്ഷിച്ചും
നല്ല വാക്കുകൾ ചൊല്ലിയും
ദൂതീമുഖേനയും ഭാവം
വെളിവാക്കുന്നു നാരിമാർ. ൧൪൬

ദൂതികളെ പറയുന്നു:—

സഖിയും, നടിയും, ദാസി,
ധാത്രേയി, യയൽവാസിനി,
പെൺകിടാവു, പലേടത്തും
സഞ്ചാരം ചെയ്തിടുന്നവൾ. ൧൪൭

കാരുസ്ത്രീകളു,മവ്വണ്ണം
ശില്പിന്യാദികളും, തഥാ
ദൂതിമാരാവുതും; താനും
ചിലപ്പോളുപ്രകാരമാം. ൧൪൮

കാരുസ്ത്രീകൾ, അലക്കുകാരത്തി മുതലായവർ, ശില്പിനി, ചിത്രകാരാദിസ്ത്രീ, ആദിശബ്ദംകൊണ്ടു വെററില തെരുക്കുന്നവൾ, കറിക്കൂട്ടുണ്ടാക്കുന്നവൾ മുതലായവരെ ഗ്രഹിച്ചുകൊൾക.

അതിൽ സഖി ദൂതിയായിട്ടുള്ളതിന് ഉദാഹരണം:—

'വീക്ഷന്തു ദീർഗ്ഘമായ്'—ഇത്യാദി.

താൻ തന്നെ ദൂതിയായിട്ടുള്ളതിന്:—

'പന്ഥിഅ പിആസിഓ വിഅ
    ലച്ഛീഅസി ജാസി താ കിമണ്ണത്തോ
ണ മണം വി വാരഓ ഇധ
    അത്ഥി ഘരേ ഘണരസം പിഅന്താണം.'
പാന്ഥ! പിപാസിത ഇവ
    ലക്ഷ്യസേ യാസി തൽ കിമന്യത്ര
ന മനാഗപി വാരക ഇഹാ—
    സ്തി ഗേഹേ ഘനരസം പിബതാം.

(ഛായാ)

പാന്ഥ! പിപാസിതനെപ്പോൽ
    തോന്നുന്നിതു, പോവതെന്തിനന്യത്ര?
ഒട്ടും തടവില്ലെന്നുടെ
    വീട്ടിൽ ഘനരസമശിച്ചിടാമല്ലോ.

(ഭാഷ)

ഇവർ തന്നെ നായികമാരുടെ അടുക്കലേയ്ക്കു നായകന്മാരുടേയും ദൂതികളായിരിക്കാവുന്നതാണ്.

ഇനി ദൂതികളുടെ ഗുണങ്ങളെ പറയുന്നു:—

കലാനൈപുണ്യ,മുത്സാഹം,
ഭക്തി, ചിത്തജ്ഞത, സ്മൃതി,
മാധുൎയ്യം, നൎമ്മവിജ്ഞാനം,
വാഗ്മിതാദിയിവ തൽഗുണം. ൧൪൮

ഉത്തമാധമമദ്ധ്യതയാൽ
മൂന്നായിത്തരഭേദവും
ഇച്ചൊന്ന ദൂതിമാൎക്കെല്ലാ-
മൌചിത്യംപോലെ വന്നിടും. ൧൪൯



ഇനി പ്രതിനായകനെ പറയുന്നു:—

പാപം ചെയ്യുന്നവൻ സൎവ്വ-
വ്യസനാധീനനായവൻ
ധീരോദ്ധതനുമാകുന്നു
പ്രതിനായകനായവൻ. ൧൫൦

ഉദാഹരണം:— രാമനു രാവണൻ.

അനന്തരം ഉദ്ദീപനവിഭാവങ്ങളെ പറയുന്നു:—

രസത്തെ പുഷ്ടമാക്കുന്ന-
തുദ്ദീപനവിഭാവമാം

അവയെന്തെന്നാൽ:—

ആലംബനത്തിൻ ചേഷ്ടാദി,
ദേശകാലാദിയെന്നിവ. ൧൭൨

'ചേഷ്ടാദി' എന്നതിലെ ആദിശബ്ദംകൊണ്ട് ആകാരം സംഭാഷണം മുതലായതും, 'കാലാദി' എന്നതിലെ ആദിശബ്ദംകൊണ്ടു ചന്ദ്രൻ, ചന്ദനം, കുയിൽനാദം, വണ്ടുകളുടെ ഝങ്കാരം മുതലായതും ഗ്രാഹ്യമാകുന്നു.

ചന്ദ്രോദയത്തിന് ഉദാഹരണം:—

'കർമുദയമഹീധരസ്തനാഗ്ര
ഗളിതതമഃപടലാംശുകേ നിവേശ്യ
വികസിതകുമുദേക്ഷണം വിചുംബ-
ത്യയമമരേശദിശോ മുഖം സുധാംശുഃ.'

കരമുദയഗിരിസ്തനാഗ്രഭാഗ-
ത്തിരുൾവസനത്തെയകററിവച്ചു, മന്ദം
കുമുദമിഴി വിടന്നൊഴുന്നൊരൈന്ദ്രീ-
മുഖമമൃതാംശുവിതാ മുകർന്നിടുന്നു.

(സ്വ.)

ഓരോ രസത്തിന്റെ ഉദ്ദീപനവിഭാവങ്ങളെ അതാതു രസത്തിന്റെ സ്വരൂപവർണ്ണനത്തിൽ പറയുന്നതാണ്.

ഇനി അനുഭാവങ്ങളെ പറയുന്നു:—

അതതിൻ കാരണാലുള്ളി-
ലുദിക്കും ഭാവമൊക്കയും

പുറമേ കാൎയ്യരൂപത്തിൽ
കാട്ടുന്നതനുഭാവമാം. ൱൰൨

ലോകത്തിലെന്നപോലേ താൻ
കാവ്യനാട്യങ്ങൾ രണ്ടിലും

ലോകത്തിൽ, സീതാദികളായ ആലംബനകാരണങ്ങളെക്കൊണ്ടും ചന്ദ്രാദികളായ ഉദ്ദീപനകാരണങ്ങളെക്കൊണ്ടും രാമാദികളുടെ ഉള്ളിൽ ഉദിക്കുന്ന രത്യാദിഭാവങ്ങളെ പുറമേ പ്രകാശിപ്പിക്കുന്നതായ യാതൊന്നിനെ കാൎയ്യമെന്നു പറയുന്നുവോ, അതിനെത്തന്നെയാണു കാവ്യനാട്യങ്ങളിൽ അനുഭാവമെന്നു പറയുന്നതു്.



അതേതെന്നു പറയുന്നു:—

സ്ത്രീകൾക്കുള്ളൊരലങ്കാരം
ചൊല്ലിനോനംഗജങ്ങളും
സ്വഭാവജങ്ങളും രണ്ടാ-
യനുഭാവങ്ങളാമവ. ൱൰൩

പിന്നെസ്സാത്വികഭാവങ്ങൾ
വേറേ ചേഷ്ടകളും തഥാ

'തഥാ' എന്നാൽ അനുഭാവങ്ങൾ എന്നൎത്ഥം. അതിൽ അതാതു രസത്തിന്റെ അനുഭാവത്തെ ആ രസത്തിന്റെ സ്വരൂപവൎണ്ണനത്തിൽ പറയുന്നതാകുന്നു.

ഇനി സാത്വികങ്ങളെ പറയുന്നു:—

സത്വോത്ഭൂതവികാരങ്ങൾ
സാത്വികാഖ്യങ്ങളായവ. ൱൰൪

സത്വമെന്നതു തന്റെ ചിത്തവൃത്തികളായ വികാരങ്ങളെ (രസാദികളെ) പ്രകാശിപ്പിക്കുന്ന ഒരു മാനസികധമ്മമാകുന്നു.

സത്വമാത്രോത്ഭവത്വത്താ-
ലവ ഭിന്നങ്ങളാകിലും,
അനുഭാവത്വമവയിൽ
ഗോബലീവദ്ദനീതിയിൽ. ൧൦൨

അവയെ പറയുന്നു:—

സ്തംഭം, സ്വേദം, ച രോമാഞ്ചം,
വൈസ്വര്യം, പിന്നെ വേപഥു
വൈവർണ്യ,മശ്രു, പ്രലയം,
സാത്വികങ്ങളിതെട്ടു താൻ ൧൦൩

അവയുടെ സ്വരൂപത്തെ വിവരിക്കുന്നു:—

'സ്തംഭം' നിശ്ചേഷ്ടതാ; ഭീതി-
ഹഷശോകാദിമൂലമായ്;
ദേഹം വിയക്കയാം 'സ്വേദം'
രതിഘമ്മശ്രമാദിയാൽ. ൧൦൪

'രോമാഞ്ചം' കോൾമയിർക്കൊൾക
ഹഷാത്ഭുതഭയാദിയാൽ
വാക്കിന്നിടച്ചു 'വൈസ്വയ്യം'
പീഡാമോദമദാദിയാൽ. ൧൦൫

രാഗദ്വേഷശ്രമാദ്യത്താൽ
മെയ് വിറയ്ക്കുക 'വേപഥു'

നിറം മാറുക 'വൈവർണ്ണ്യം'
ഭയവിഷാദമദാദിയാൽ. ൧൭൯

'അശ്രു' കണ്ണീർ, ശോകരോഷ-
ഹർഷാദികൾ നിമിത്തമായ്;
'പ്രളയം', സുഖദുഃഖങ്ങ-
ളാൽ ചേഷ്ടാജ്ഞാനഹാനിയാം. ൧൮൦

ഉദാഹരണം:—

'തനൗസ്സ്വേദസ്യാ ദരമുകുളിതേ ഹന്ത നയനേ
സമുദ്യദ്രോമാഞ്ചം വ്രജതി ജഡതാമംഗമഖിലം
കപോലൌ ഘർമ്മാർദ്രൌ ധ്രുവമുപരതാശേഷവിഷയം
മനസ്സാന്ദ്രാനന്ദം സ്പൃശതി ഝടിതി ബ്രഹ്മ പരമം.'

ചിമ്മീടുന്നിതു കണ്ണുരണ്ടുമിവളേ-
സ്സ്വശ്ശിച്ചവാറല്പമായ്
നന്മെയ് കോൾമയിർക്കോരിയാസകലവും
തേടുന്നു ജാഡ്യം പരം
ഘർമ്മത്താൽ കവിളാർദ്രമായ്, ഝടിതി സാ-
ന്ദ്രാനന്ദമാകും പര-
ബ്രഹ്മത്തോടണയുന്നിതന്യവിഷ-
യജ്ഞാനം വിനാ മാനസം.

(സ്വ)

ഇങ്ങനെ മറ്റുള്ളവയും കണ്ടുകൊൾക.
ഇനി വ്യഭിചാരികളെ പറയുന്നു:—

വിശേഷിച്ചാഭിമുഖ്യേന
ചരിപ്പൂ വ്യഭിചാരികൾ

മുങ്ങിയും പൊങ്ങിയും സ്ഥായി-
തന്നിൽ മുപ്പത്തുമൂന്നിവ. ൧൱൧

സ്ഥിരമായി നിൽക്കുന്ന രത്യാദികളിൽ നിർവ്വേദാദികൾ അതതു രസങ്ങൾക്ക് അഭിമുഖ (അനുഗുണ) മാകുംവണ്ണം ഒളിഞ്ഞും തെളിഞ്ഞും സഞ്ചരിക്കുന്നതിനാൽ അവയെ വ്യഭിചാരികളെന്നു പറയുന്നു.

അവ ഏതെല്ലാമെന്നു പറയുന്നു:—

നിർവ്വേദം, പുനരാവേഗം,
ദൈന്യവും, ശ്രമവും, മദം,
ജഡത്വ,മൗഗ്ര്യവും, മോഹം,
വിബോധം, സ്വപ്നവും തഥാ. ൧൱൨

അപസ്മാരം, തഥാ ഗർവ്വം,
മരണം, ചാലസത്വവും,
അമർഷം, നിദ്ര,യവഹി-
ത്ഥയു,മൗൽസുക്യ,വും പുനഃ. ൧൱൩

ഉന്മാദ,ശങ്കാ, സ്മൃതികൾ,
മതി,വ്യാധികളും, തഥാ
സന്ത്രാസം, ലജ്ജയും, ഹർഷ,-
മസൂയാ, ച വിഷാദവും. ൧൱൪

ധൃതി, ചാപല്യവും പിന്നെ
ഗ്ലാനി, ചിന്ത, വിതർക്കവും
വ്യഭിചാരികളീവണ്ണ-
മെണ്ണം മുപ്പത്തുമൂന്നുതാൻ. ൧൱൫

അതിൽ നിർവ്വേദം:—

തത്വബോധം വിപത്തീർഷ്യ-
യിത്യാദികൾ നിമിത്തമായ്
ആത്മാവമാനനം ചെയ്യു-
ന്നതു 'നിർവ്വേദ'മെന്നതാം. ൱൩൩

ദൈന്യവും ചിന്തയും കണ്ണീർ
നെടുവീർപ്പു വിവർണ്ണതാ
ഇടയ്ക്കിടയ്ക്കുച്ഛ്വസിക്ക-
യിത്യാദിയുളവാമതിൽ. ൱൩൪

തത്വജ്ഞാനംകൊണ്ടുള്ള നിർവ്വേദത്തിനുദാഹരണം:—

'മൃൽകുംഭവാലുകാരന്ധ്രപിധാനരചനാർത്ഥിനാ
ദക്ഷിണാവർത്തശംഖോഽയം ഹന്ത ചൂർണ്ണീകൃതോ മയാ.'
മൺകുടത്തിൻ മണൽദ്വാരമടപ്പാനായ്മുതിന്നു ഞാൻ
വലമ്പിരിശ്ശംഖിതയ്യോ കഷ്ടമേ പൊടിയാക്കിനേൻ.

(സ്വ)

ആവേഗം:—

ആവേഗം സംഭ്രമം ഹർഷാ-
ലംഗസങ്കോച,മായതിൽ
ഉൽപാതജേ മെയ്തളച്ചു
ആഗ്നേയേ പുകയേൽക്കയാൽ. ൱൩൫

രാജാക്രമാദിയാൽ വാഹ-
നായുധാദിയൊരുക്കുക

ഗജാദിഭീതിയാൽ സ്തംഭ-
കമ്പാദികൾ ഭവിച്ചിടും. ൱൰൯

കൊടുങ്കാററാൽ പൊടികളാൽ
പാരവശ്യം; പ്രഹൃഷ്ടതാ
ഇഷ്ടാൽ; ദുഃഖമനിഷ്ടത്താൽ
മറെറല്ലാം കാൺകിതേവിധം. ൱൨൰

**അതിൽ ശത്രുഭയം നിമിത്തമുള്ള ആവേഗത്തിനുദാഹരണം:—**

'അഗ്ര്യമഗ്ര്യമിതി വാദിനം നൃപം
സോഽനപേക്ഷ്യ ഭരതാഗ്രജോ യതഃ
ക്ഷത്രകോപദഹനാർച്ചിഷം തതഃ
സന്ദധേ ദൃശമുദഗ്രതാരകാം.'

അഗ്ര്യമഗ്ര്യമിതി ചൊല്ലിടും നൃപനെ ലക്ഷ്യ-
മാക്കരുതിടാതെ നൽ-
ക്ഷത്രജാതിയൊടെഴുന്ന കോപമയവഹ്നി-
കത്തിയെരിയുംവിധം
ഉഗ്രനാമവനുദഗ്രതാരകളൊടൊത്ത
കണ്ണു ഭരതാഗ്രജൻ
നിർപ്പുതങ്ങെവിടെയസ്ഥലത്തിനുടെ നേർക്കു
ലാക്കിനു തൊടുത്തുതേ.

(സ-)

ഇങ്ങനെ മററുള്ളവയേയും ഊഹിച്ചുകൊൾക.

ദൈന്യം:—

'ദൈന്യം' ദാരിദ്ര്യാദിമൂല-
മോജസ്സററൊരവസ്ഥതാൻ

മാലിന്യാദികളാം ദോഷ-
മതിനാലുളവാസ്സ്യതും. ൱൬൮

ഉദാഹരണം:—

'വൃദ്ധോ/ന്ധഃ പതിരേഷ മഞ്ചകഗതഃ
സ്ഥൂണാവശേഷം ഗൃഹം,
കാലോ/ഭ്യർണ്ണജലാഗമഃ, കുശലിനീ
വത്സസ്യ വാർത്താപി നോ,
യത്നാൽ സഞ്ചിതതൈലബിന്ദുഘടികാ
ഭഗ്നേതി പര്യാകുലാ
ദൃഷ്ട്വാ ഗർഭഭരാലസാം നിജവധൂം
ശ്വശ്രൂശ്ചിരം രോദിതി.'

കാലേ കട്ടിലിലായി വൃദ്ധപതിയന്ധൻ,
നാലു തൂണായ് ഗൃഹം,
കാലം വർഷമടുത്തു, വത്സചരിതം
പോലും ശ്രവിപ്പീലഹോ,
മാലുററാണൊരു തൈലകുംഭവുമുട-
ഞ്ഞെന്നാർത്തയാം ശ്വശ്രൂ,ഗ-
ർഭാലസ്യത്തൊടു കണ്ടുതൻ വധുവിനെ,
വാവിട്ടു കേഴുന്നിതാ.
(സ്വ)

ശ്രമം:—

രതിയാത്രാദികൊണ്ടുണ്ടാം
ഖേദം താൻ 'ശ്രമ'മെന്നതു്
കിതപ്പുറക്കമിത്യാദി-
യതിനാലുളവാസ്സ്യതും. ൱൬൯

ഉദാഹരണം:—

'സദ്യഃ പുരീപരിസരേഽപി ശിരീഷമൃദ്വീ
സീതാ ജവാൽ ത്രിചതുരാണി പദാനി ഗത്വാ
ഗന്തവ്യമദ്യ കിയദിത്യസകൃൽ ബ്രുവാണാ
രാമാശ്രുണഃ കൃതവതീ പ്രഥമാവതാരം.'

അന്നശ്ശിരീഷമൃദുഗാത്രി, പുരീസമീപേ
മൂന്നാലു ചോട്ടടികളാശു നടന്നശേഷം
'ഇന്നെത്രപോണമിനി'യെന്നു തുടന്നു ചോദി-
ച്ചന്നാദ്യമായതളി രാമനു സീത കണ്ണീർ.

(സ്വ)



മദം:—

സമ്മോഹാനന്ദങ്ങളുടെ
സമ്മിശ്രാവസ്ഥയാം മദം
അതുണ്ടാം മദ്യപാനത്താൽ
ത്രിവിധം പ്രകൃതിക്രമാൽ. ൱൨൭

ഉറങ്ങുമുത്തമൻ, പാടും
ചിരിക്കും മധ്യമൻ തുലോം,
അധമപ്രകൃതിക്കാരൻ
ചീത്തയോതും കരഞ്ഞിടും. ൱൨൮

ഉദാഹരണം:—

'പ്രാതിഭം ത്രിസരകേണ ഗതാനാം
വക്രവാക്യരചനാരമണീയഃ

ഗൂഢസൂചിതരഹസ്യസഹാസഃ
സുഭ്രുവാം പ്രവവൃതേ പരിഹാസഃ'.

മദ്യപാനമദമത്തകളായ്, വ-
ക്രോക്തിഭംഗിരമണീയകളായി
ഗൂഢസൂച്യവുമുരച്ചു ചിരിച്ചു
പ്രൌഢനാരികൾ രമിച്ചുതുടങ്ങി.

(സു)

ജഡതാ:—

ഇഷ്ടാനിഷ്ടങ്ങളോരോന്നു
കണ്ടും കേട്ടുമിരിക്കയാൽ
വേണ്ടതെന്തെന്നറിയാതെ
കുഴക്കം 'ജഡതാ'ഹ്വയം. ൫൭

മിഴിച്ചകണ്ണിമയ്ക്കാതെ
നോക്കിക്കൊണ്ടു വസിക്കുക,
ഒന്നും താനറിയാതായ്ക-
യെന്നിത്യാദികളാമതിൽ. ൫൮

ഉദാഹരണം:—

'ണവരി അ തം ജുഅജുഅലം
അണ്ണോണ്ണം ണിഹിദസജലമന്ഥരദിട്ഠിം
ആലേക്ഖഓ പിഅം വിഅ
ഖണമേത്തം തഹ സംട്ഠിഅം മുഅസണ്ണം.'

കേവലം തദ്ദ്വയയുഗളം
അന്യോന്യം നിഹിതസജലമന്ഥരദൃഷ്ടി

ആലേഖ്യാർപ്പിതമിവ ക്ഷണ-
മാത്രം തത്ര സംസ്ഥിതം മുക്തസംഗം.

(ഛായാ)

കണ്ണീർ നിറഞ്ഞൊരു മനോജ്ഞനേത്ര-
മന്യോന്യമർപ്പിച്ചു കുറച്ചുനേരം
അന്യാർത്ഥസംഗം കലരാതെ നിന്നു
ചിത്രം കണക്കായുവയുഗ്മമപ്പോൾ.

(സ്വ)

ഔഗ്ര്യം:—

ശൌര്യാപരാധാദികളാ-
ലേറെക്കോപിപ്പ'തൌഗ്ര്യ'മാം
തർജ്ജനം താഡനം സ്വേദം
ശിരഃകമ്പാദിയാമതിൽ. ഫൈ

ഉദാഹരണം:—

'പ്രണയിസഖീസലീലപരിഹാസരസാധിഗതൈർ-
ല്ലലിതശിരീഷപുഷ്പഹനനൈരപി താമ്യതി യൽ
വപുഷി വധായ തത്ര തവ ശസ്ത്രമുപക്ഷിപതഃ
പതതു ശിരസ്യകാലയമദണ്ഡ ഇവൈഷ ഭുജഃ.'

നേരംപോക്കായ് ചിലപ്പോൾ പ്രിയസഖികൾ കളി-
ച്ചാശു നെന്മേനിവാക-
ത്താരിൻ ചെണ്ടാലടിച്ചീടിലുമധികതരം
വാട്ടമീ മെയ്യിലയ്യോ
ക്രൂരത്വം കൂടീട്ടും വാളുദയമിഹ പതി-
പ്പിച്ചിട്ടും നിൻ ശിരസ്സിൽ

പാരാതിബ്ബാഹുദണ്ഡം യമനുടെ കുടദ-
ണ്ഡം കണക്കെപ്പതിക്കും.

(കൊട്ടാരത്തിൽ ശങ്കുണ്ണി)

മോഹം:—

'മോഹം' തന്റേടമില്ലായ്ക
ശോകാവേശഭയങ്ങളാൽ
കണ്ണു കാണായ്ക ബോധക്കേ-
ടുണ്ടാം തലതിരിച്ചിലും. ൧൬

ഉദാഹരണം:—

'തീവ്രാഭിഷംഗപ്രഭവേണ വൃത്തിം
മോഹേന സംസ്തംഭയതേന്ദ്രിയാണാം
അജ്ഞാതഭർത്തൃവ്യസനാ മുഹൂർത്തം
കൃതോപകാരേവ രതിർബ്ബഭൂവ.'

സർവ്വേന്ദ്രിയം മൂടിയടിച്ചുപെട്ടെ-
ന്നുദിച്ചതാം ദാരുണമൂർച്ഛയപ്പോൾ
വൈധവ്യദുഃഖത്തെയൊളിക്കമൂലം
ക്ഷണം രതിക്കൊട്ടുപകാരമായി.

(എ. ആർ. കോയിത്തമ്പുരാൻ.)

വിബോധം:—

'വിബോധം' വെളിവുണ്ടാക
നിദ്ര നീക്കുന്ന കാരണാൽ

കോട്ടുവായ്മൂരിനിവിര-
ലുണ്ടാം കണ്ണുതിരുമ്മലും. ഫലൻ

ഉദാഹരണം:—

'ചിരരതിപരിഖേദപ്രാപ്തനിദ്രാസുഖാനാം
ചരമമപി ശയിത്വാ പൂർവ്വമേവ പ്രബുദ്ധാഃ
അപരിചലിതഗാത്രാഃ കുർവ്വതേ ന പ്രിയാണാ-
മശിഥിലഭുജചക്രാശ്ലേഷഭേദം തരുണ്യഃ.'

പിറകിലുടനുറങ്ങീട്ടൊട്ടു മുമ്പിട്ടുണന്നു-
തരുണികൾ നിജദേഹം ചെററനങ്ങാതവണ്ണം
ചിരരതിപരിഖേദാൽ സൌഖ്യമാർന്നുറങ്ങും
വരരുടെ കരബന്ധം വേർപെടുത്തുന്നതില്ല.

(സ്വ)

സ്വപ്നം:—

'സ്വപ്ന'മെന്നുറങ്ങുമ്പോ-
ഴുണ്ടാകും വിഷയാപ്തിയാം
സുഖദുഃഖഭയക്രോധ-
ഗ്ലാന്ത്യാവേഗാദി തോന്നിടും. ഫല്ലം

ഉദാഹരണം:—

'മാമാകാശപ്രണിഹിതഭുജം
നിർദ്ദയാശ്ലേഷഹേതോർ-
ല്ലബ്ധായാസ്തേ കഥമപി മയാ
സ്വപ്നസന്ദർശനേന

പശ്യന്തീനാം ന ഖലു ബഹുശോ
　　ന സ്ഥലീദേവതാനാം
മുക്താസ്ഥൂലാസ്തരുകിസലയേ-
　　ഷ്വശ്രുലേശാഃ പതന്തി.'

നിന്നെക്കണ്ടു കിനാവിലമ്പൊട്ടടനേ
　　മാറത്തണപ്പാൻ കൊതി-
ച്ചാകാശത്തിലിരണ്ടുകയ്യുമിഹ ഞാ-
　　നാഞ്ഞാഞ്ഞു വീശും വിധൌ
ഒട്ടല്ലേ വനദേവിമാരരികെ നി-
　　ന്നാലോലനേത്രങ്ങളാൽ
തൂകുന്നൂ തളിർപാളിയിൽ തുടമെഴും
　　നീർത്തുള്ളി നറുമുത്തുപോൽ.

(എ. ആർ. കോയിത്തമ്പുരാൻ)

അപസ്മാരം:—

'അപസ്മാരം' സ്മൃതിഭ്രംശം
ഭൂതാവേശാദിജന്യമായ്
നിലത്തു വീഴ്ക കൈകാലി-
ട്ടടിക്കനുര തുപ്പുക　　　　ഫ്ലപ്ഫ

കണ്ണുരുട്ടി മിഴിച്ചംഗം
വിയർക്കയിവയാമതിൽ.

ഉദാഹരണം:—

'ആശ്ലിഷ്ടഭൂമിം രസിതാരമുച്ചൈർ-
ല്ലോലത്ഭുജാകാരബൃഹത്തരംഗം
ഫേനായമാനം പതിമാപഗാനാ-
മസാവപസ്മാരിണമാശശങ്കേ.'

നിലത്തുരുണ്ടുച്ചമിരച്ചിളക്കിടും
പെരുന്തിരക്കൈകളെഴും നദീശനെ
നുരപ്പുരപ്പത്തൊടു കണ്ടവാറവ-
നുരത്തപസ്മാരിയിതെന്നു ശങ്കയായ്.

(സ.പ)

ഗർവ്വം:—

'ഗർവ്വം' സമ്പൽപ്രഭുതാഭി-
ജാത്യവിദ്യാദിജം മദം
സ്വോൽക്കർഷാഭിനയാവജ്ഞാ-
വിലാസാദികളാമതിൽ. ഹവ്വ

ഉദാഹരണം:—

'ധൃതായുധോ യാവദഹം താവദന്യൈഃ കിമായുധൈഃ
യദ്വാ ന സിദ്ധമസ്ത്രേണ മമ തൽ കേന സാധ്യതാം.'

അസ്ത്രം ധരിച്ചത്ര വസിക്കവേ നാ-
മസ്ത്രങ്ങളിന്നെന്തിനു മററതെല്ലാം
അല്ലെങ്കി,ലെന്തെൻ കണകൾക്കസാധ്യ-
മായൊന്ന,താരിന്നു സുസിദ്ധമാക്കും.

(സ.പ)

മരണം: —

‘മരണം’ ശരഖഡ്ഗാദി-
യേററുണ്ടാം പ്രാണഹാനിയാം
ശരീരപാതമൂർച്ഛാദി-
യതിനാലുള്ളവസ്ഥകം. ഫവൃന

ഉദാഹരണം: —

‘രാമമന്മഥശരേണ താഡിതാ
ദുസ്സഹേന ഹൃദയേ നിശാചരീ
ഗന്ധവദ്രുധിരചന്ദനോക്ഷിതാ
ജീവിതേശവസതിം ജഗാമ സ.’

നിശിചരിയവൾ രാമമന്മഥൻതൻ
നിശിതശരം ഹൃദയത്തിലേററു മാഴ്കി
മണമിയലിന രക്തചന്ദനം തേ-
ച്ചുഴകൊടണഞ്ഞിതു ജീവിതേശഗേഹം.

(സ.പ)

ആലസ്യം: —

‘ആലസ്യം’ ഗർഭമധിക-
ക്ഷീണമിത്ര്യാദി മൂലമായ്
തളർച്ച, കോട്ടുവായ്, വശ്ശാ-
തിരിപ്പി,ത്ര്യാദിയാമതിൽ. ഫവൃർ

ഉദാഹരണം:—

ന തഥാ ഭൂഷയത്യംഗം ന തഥാ ഭാഷതേ സഖീം
ജൃംഭതേ മുഹുരാസീനാ ബാലാ ഗർഭാലസാ.'

ചേലായ് മുമ്പണിയുംപടിയ്ക്കുടലണി-
ഞ്ഞീടുന്നതില്ലൊട്ടുമ-
ങ്ങാലാപിപ്പതുമില്ല തോഴിയൊടു ചേ-
ർന്നോരോ വെടിക്കൈകളെ
ബാലപ്പെണ്ണണി ഗർഭാരവഹനാൽ
ക്ഷീണിച്ചോരേടത്തിരു-
ന്നാലസ്യത്തൊടു കോട്ടുവായിടുകയേ
ചെയ്യുന്നതുള്ളൂ സദാ.




(സ്വ)

അമർഷം:—

നിന്ദാക്ഷേപാപമാനാദി
കൊണ്ടുൾക്കോപ'മമർഷ'മാം
കൺ ചുമപ്പിക്ക തർജ്ജിക്ക
ഭ്രൂഭംഗാദികളാമതിൽ. ഹവൃ8

ഉദാഹരണം:—

'പ്രായശ്ചിത്തം ചരിഷ്യാമി
പൂജ്യാനാം വോ വ്യതിക്രമാൽ
ന ത്വേവ ദൂഷയിഷ്യാമി
ശസ്ത്രഗ്രഹമഹാവ്രതം.'

പ്രതിക്രിയയ്ക്കു വഴിയേ നടത്തിടാം
വ്യതിക്രമത്തിന്നതിപൂജ്യർ നിങ്ങളിൽ.
ശരിക്കു ശസ്ത്രഗ്രഹമാം വ്രതത്തിനി-
ന്നൊരിക്കലും തെറ്റു വരുത്തുകില്ല ഞാൻ.

(സ.)

നിദ്രാ:—

ചിത്തസമ്മീലനം 'നിദ്രാ'-
ശ്രമക്ലമമദാദിയാൽ
ജൃംഭോച്ഛ്വാസാംഗഭംഗാക്ഷി-
മീലനാദികളാമതിൽ. ഫവൃന്ദ

ഉദാഹരണം:—

'സാർത്ഥകാനർത്ഥകപദം
ബ്രുവതീ മന്ദരാക്ഷരം
നിദ്രാർദ്ധമീലിതാക്ഷീ സാ
ലിഖിതേവാസ്തി മേ ഹൃദി.'

മൊഴി ചിലതുരചെയ്യും സാർത്ഥമായിട്ടിടയ്ക്ക-
ങ്ങഴകൊടു പൊരുളില്ലാതെയുമോരോന്നു ചൊല്ലും
മിഴി പകുതിയടയ്ക്കും നിദ്രയാലേവമപ്പെ-
ണ്ണെഴുതിയൊരു പടംപോലെന്മനസ്സിൽ കിടപ്പൂ.

(സ.)

അവഹിത്ഥാ:—

ഭയലജ്ജാദികൾ മൂലം
ഹർഷാദ്യാകാരഗുപ്തി'യവഹിത്ഥാ'
മറെറാന്നുരയ്ക്കു, ചെയ്യുക,
മറെറാരിടത്തേയ്ക്കു നോക്കുകിവ ചിഹ്നം.

ഉദാഹരണം:—

'ഏവം വാദിനി ദേവർഷൌ
പാർശ്വേ പിതുരധോമുഖീ
ലീലാകമലപത്രാണി
ഗണയാമാസ പാർവ്വതീ.'

ഇത്തരം മുനികുലോത്തമനോതും
നേരമച്ഛനരികത്തു കുമാരി
ഗൌരി നിന്നു തലതാഴ്ത്തിയൊരോന്നായ്
കേളിപങ്കജദളങ്ങളെയെണ്ണി.

(ഏ. ആർ. കോയിത്തമ്പുരാൻ)

ഔൽസുക്യം:—

'ഔൽസുക്യ'മിഷ്ടസിദ്ധിക്കു
വൈകിയെന്നുള്ള ചിന്തനം
താപസ്വേദത്വരാദീർഘ-
ശ്വാസാദിയുള്ളവാമതിൽ

ഉദ്യ

ഉദാഹരണം:—

'എൻ കൌമാരം ഹരിച്ചോൻ വരൻ'— എന്നിത്യാദി ശ്ലോകം.

ഇതിൽ 'കാവ്യപ്രകാശകാരൻ' രസപ്രാധാന്യം പറഞ്ഞിരിക്കുന്നു. എന്നാൽ രസിപ്പിക്കുക എന്ന ധൎമ്മമുള്ളതുകൊണ്ടു വ്യഭിചാരിശബ്ദത്തിനും രസശബ്ദവാച്യതയുമുള്ളതിനാൽ അതും സിദ്ധാൎത്ഥമായിരിക്കുന്നു എന്നു ധരിക്കേണ്ടതാകുന്നു.

ഉന്മാദം:—

'ഉന്മാദം' ചിത്തസമ്മോഹം
കാമശോകഭയാദിയാൽ
പാഴിൽ ചിരിക്കും, കരയും,
പേയോതും, പാടുമായതിൽ. ഫ്ലവൻ

ഉദാഹരണം:—

'ഭ്രാതൎദ്ദ്വിരേഫ! ഭവതാ ഭ്രമതാ സമന്താൽ
പ്രാണാധികാ പ്രിയതമാ മമ വീക്ഷിതാ കിം?

(ഝങ്കാരമനുഭൂയ സാനന്ദം)

ബ്രൂഷേ കിമോമിതി സഖേ! കഥയാശു തന്മേ
കിം കിം വ്യവസ്യതി കുതോഽസ്തി ച കീദൃശീയം.'

വണ്ടേ! സോദര! നീ പറനു പലദേ-
ശത്തും നടക്കും വിധൌ

വണ്ടാർകേശിനിയാകുമെൻ ദയിതയേ
വല്ലേടവും കണ്ടിതോ?
(മൂളൽ കേട്ടതായി നടിച്ചു സന്തോഷത്തോടേ)
'ഓ'മെന്നോ പറയുന്നു തോഴി!, പറകെ-
ന്നാലാശു നീയായതെ-
ന്നോമൽപ്രേയസി ചെയ്തതെന്തെ,വിടെയു-
ണ്ടെന്മട്ടിലെന്നുള്ളതും.

(സ്വ)

ശങ്കാ:—

അനർത്ഥാശങ്കയാം 'ശങ്ക'
പരക്രൌര്യ്യാദി മൂലമായ്
വൈവർണ്ണ്യം, വിറ, വൈസ്വര്യ്യം,
പാർശ്വാലോകാദിയാമതിൽ. ൧൯൦

ഉദാഹരണം:—

'പ്രാണേശന പ്രഹിതനഖരേ-
ഷ്വംഗകേഷു ക്ഷപാന്തേ
ജാതാതങ്കാ രചയതി ചിരം
ചന്ദനാലേപനാനി
ധത്തേ ലാക്ഷാമസകൃദധരേ
ദത്തദന്താവഘാതേ
ക്ഷാമാംഗീയം ചകിതമഭിത-
ശ്ചക്ഷുഷീ വിക്ഷിപന്തീ.'

കാന്തൻ ചേർത്ത നഖവ്രണങ്ങളിയല്ല-
ന്നംഗങ്ങളിൽ ചന്ദനം

താൻ തന്നേ പുലർകാലമായളവണി-
ഞ്ഞീടുന്നു ശങ്കിച്ചഹോ
എന്തോ പേടി പിടിച്ചു നാലു പുറവും
നോക്കീട്ടു തന്വംഗിയാൾ
ദന്താഘാതമെഴുന്ന ചുണ്ടിലതിയായ്
തേയ്ക്കുന്നു ലാക്ഷാരസം.

(സ്വ)

സ്മൃതി:—

സംബന്ധിസദൃശജ്ഞാന-
സംസ്കാരാദി നിമിത്തമായ്
പൂർവ്വാനുഭൂതകാര്യത്തെ-
യോർക്ക താൻ 'സ്മൃതി'യെന്നതു്. ൧൱൧

ദൃഷ്ടിയൊന്നിങ്കലർപ്പിക്ക,
മുഖം കൈകൊണ്ടു താങ്ങുക;
പുരികം പൊക്കുകിത്യാദി-
യതിൻ ചിഹ്നങ്ങളായ്‌വരും. ൧൱൨

ഉദാഹരണം:—

'മയി സകപടം കിഞ്ചിൽ ക്വാപി
പ്രണീതവിലോചനേ
കിമപി നയനം പ്രാപ്യേ തിര്യ-
ഗ്വിജൃംഭിതതാരകം

സ്മിതമുപഗതാമാളീം ദൃഷ്ട്വാ
സലജ്ജമവാഞ്ചിതം
കുവലയദൃശഃ സ്മേരം സ്മേരം
സ്മരാമി തദാനനം.'

നേരംപോക്കായൊരോരോടത്തൊളിവൊട്ടു മിഴിതെ-
ല്ലൊന്നു ഞാനങ്ങയക്കെ
സ്വൈരം നേത്രം തിരിച്ചിട്ടവളിവനെയുമൊ-
ന്നക്ഷിലക്ഷീകരിക്കെ
നേരേ നോക്കിച്ചിരിക്കുന്നൊരു സഖിയെ നിരീ-
ക്ഷിച്ചു നാണിച്ചു കുമ്പി-
ട്ടാരാൽ സുസ്മേരമാമത്തരുണിയുടെ മുഖം
ചേർത്തുമിന്നോർത്തിടുന്നേൻ.

(സ്വ)

മതി:—

നീതിശാസ്ത്രാദിയോർത്തർത്ഥ-
നിർദ്ധാരണമതാം 'മതി.'
സ്മിതസന്തോഷധൈര്യാത്മ-
ബഹുമാനാദിതൽഭവം. ഫൻബ

'അസംശയം ക്ഷത്രപരിഗ്രഹക്ഷമാ
യദാര്യമസ്യാമഭിലാഷി മേ മനഃ
സതാം ഹി സന്ദേഹപദേഷു വസ്തുഷു
പ്രമാണമന്തഃകരണപ്രവൃത്തയഃ.'

ക്ഷത്രയോഗ്യയിവളാര്യമാം മന-
സ്സത്രമേ സമനുരക്തമാകയാൽ.
സത്തുകൾക്കു വിചികിത്സിതങ്ങളിൽ
ചിത്തവൃത്തിയതുതാൻ പ്രമാണമാം.

(കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ)

വ്യാധി:—

വ്യാധി വാതാദികോപത്താൽ
സംഭവിക്കും ജ്വരാദിയാം
വിയൎപ്പ്, ചൂട്, വിറയൽ,
കിടപ്പിത്യാദിയാമതിൽ ൧൯൪

ഇവിടെ ജ്വരം ദാഹാദിയാണെങ്കിൽ നിവൎന്നു കിടക്കുക മുതലായതും, ശീതാദിയാണെങ്കിൽ വിറയൽ മുതലായതും ഉണ്ടാകുമെന്നറിഞ്ഞുകൊൾക. ഉദാഹരണം സ്പഷ്ടം.

ത്രാസം:—

'ത്രാസം', നിൎഘാതഭൂകമ്പ-
വിദ്യുദുൽകാദിമൂലമായ്
ഉണ്ടാകും ചിത്തവിക്ഷോഭം,
ദേഹകമ്പാദിയായതിൽ. ൧൯൫

ഉദാഹരണം:—

'പരിസ്ഫുരന്മീനവിഘട്ടിതോരവഃ
സുരാംഗനാസ്ത്രാസവിലോലദൃഷ്ടയഃ
ഉപായയുഃ കമ്പിതപാണിപല്ലവാഃ
സഖീജനസ്യാപി വിലോകനീയതാം.’

ഓടുന്ന മത്സ്യങ്ങൾ തുടയ്ക്കടിക്കയാൽ
പേടിച്ചു കൈ വീശി മിഴിച്ചു നോക്കിയും
ആടൽപ്പെട്ടും ദേവവധുക്കൾ തോഴിമാർ
കൂടെക്കൊതിക്കുന്നൊരു കാന്തിയേന്തിനാർ.

(സ-)

വ്രീഡാ:—

പ്രൗഢിക്കുറവുതാൻ 'വ്രീഡ'
ദുരാചാരാദി മൂലമായ്
അധോമുഖത്വം, വൈവർണ്ണ്യ-
മിത്യാദിയുളവാമതിൽ. എന്നു

ഉദാഹരണം:—

'നേരംപോക്കായൊരേടത്തു —' ഇത്യാദിയായ സ്മൃതിയുടെ ഉദാഹരണം തന്നെ.

ഹർഷം:—

ഇഷ്ടം സിദ്ധിക്കുകയാ-
ലുണ്ടാമുൾത്തെളിവു 'ഹർഷ'മാകുന്നു

ആസ്യവികാസം, ഗദ്ഗദ,-
മശ്രുപ്രസരാദിയായതിന്നുണ്ടാം.

ഉദാഹരണം:—

'സമീക്ഷ്യ പുത്രസ്യ ചിരാൽ പിതാ മുഖം
നിധാനകുംഭസ്യ യഥൈവ ദുർഗ്ഗതഃ
മുദാ ശരീരേ പ്രബഭൂവ നാത്മനഃ
പയോധിരിന്ദൂദയമൂർച്ഛിതോ യഥാ.'

നിധികുംഭമുഖേക്ഷണാൽ ദരിദ്രൻ-
വിധമച്ഛൻ തനയാസ്യദർശനത്താൽ
അതിമോദഭരാലുലഞ്ഞു, ചന്ദ്രോ-
ദയമേറ്റേറ്റമെഴുന്നൊരാഴിപോലെ.

(സു)

അസൂയാ:—

'അസൂയാ', ന്യഗുണോൽകർഷ-
ത്തിങ്കലേററമസഹ്യതാ
ദോഷോദ്ഘാടന, നിന്ദാഭ്രൂ-
ഭംഗ, കോപാദിയാമതിൽ. ൧൪൭

ഉദാഹരണം:—

'അഥ തത്ര പാണ്ഡുതനയേന
സദസി വിഹിതം മധുദ്വിഷഃ
മാനമസഹത ന ചേദിപതിഃ
പരവൃദ്ധിമത്സരി മനോ ഹി മാനിനാം.'

മുരരിപുവിനു പാണ്ഡവൻ സദസ്സിൽ
പരമിഹ ചെയ്യൊരു പൂജ ചേദിരാജൻ
കരളിലഥ സഹിച്ചതില്ല; മാനം
പെരിയവനന്യഗുണാസഹിഷ്ണുവല്ലോ.

(സ-)

വിഷാദം:—

ഉപായമില്ലാഞ്ഞുള്ളുക്ക
നശിപ്പതു 'വിഷാദ'മാം
ഉണ്ടാം നിശ്വാസ,മുൾത്താപ,-
സഹായാന്വേഷണാദിയായതിൽ. ൧൯൨

ഉദാഹരണം:—

എസാ കുഡിലഘണേണ
ചിഉരകഡപ്പേണ തുഹ ണിബദ്ധാ വേണീ
മഹ സഹി ദാരഇ ഡംസഇ
ആഅസജട്ഠിവ്വ കാലഉരഇവ്വ ഹിഅഅം
ഏഷാ കുടിലഘനേന
ചികുരകലാപേന തവ നിബദ്ധാ വേണീ
മമ സഖി! ദാരയതി ദശ-
ത്യായസയഷ്ടിരിവ കാളോരഗീവ ഹൃദയം.

(ഛായാ)

നീണ്ടിരുണ്ടിഴ ചുരുണ്ട നിൻ കചം
കൊണ്ടു കെട്ടിയൊരു വേണിയീവിധം

കാരിരുമ്പുവടി കാളസർപ്പവും
പോലെ തോഴി! കരൾ കീറിടുന്നു മേ.

ധൃതി:—

'ധൃതി', യാഗ്രഹസമ്പൂർത്തി
ജ്ഞാനാഭീഷ്ടാഗമാദിയാൽ
തൃപ്തി, വാഗ്ഭംഗി, യുല്ലാസ,-
മന്ദഹാസാദിയാമതിൽ. ഛന്ദൻ

ഉദാഹരണം:—

'കൃത്വാ ദീനനിപീഡനാം നിജജനേ
ബധ്വാ വചോ വിഗ്രഹം
നൈവാലോച്യ ഗരീയസീരപി ചിരാ-
ദാമുഷ്മികീർയ്യാതനാഃ
ദ്രവ്യൗഘാഃ പരിസഞ്ചിതാഃ ഖലു മയാ
യസ്യാഃ കൃതേ സാമ്പ്രതം
നീവാരാഞ്ജലിനാപി കേവലമഹോ
സേയം കൃതാർത്ഥാ തനുഃ.'

ദീനന്മാരെ വലച്ചും സ്വജനതതിയിൽ വാ-
ഗ്വാദ വാഗ്വാരടിച്ചും
നാനാദുഃഖങ്ങൾ ലോകാന്തരമതിലതിയാ-
യുള്ളതോരാതകണ്ടും
ഞാനേതിനായ് സമാർജ്ജിച്ചിതു പെരിയധനം,
പാക്കിലാദ്ദേഹമിപ്പോൾ
താനേ തൃപ്തിപ്പെടുന്നുണ്ടൊരുപിടി വരി കി-
ട്ടീടിലും തുഷ്ടിയോടേ.

([illegible])

ചാപല്യം:—

'ചാപല്യം' നിലപൊല്ലാക
രാഗദ്വേഷാദി മൂലമായ്
പാരുഷ്യ, നിന്ദാ, സ്വച്ഛന്ദാ-
ചരണാദികളാമതിൽ. ൨൦൦

ഉദാഹരണം:—

'അന്യാസു താവദുപമർദ്ദസഹാസു ഭൃംഗ!
ലോലം വിനോദയ മനഃ സുമനോലതാസു
മുഗ്ദ്ധാമജാതരജസം കലികാമകാലേ
വ്യർത്ഥം കദർത്ഥയസി കിം നവമാലികായാഃ.'

ചേലിൽ ക്ഷമൽപരിമർദ്ദനത്തിന്നുതകും
പൂവല്ലി മറ്റൊന്നിൽ നീ
ലോലത്വം കലരും മനസ്സിനെ വിനോ-
ദിപ്പിക്കെടോ ഭൃംഗമേ!
നാളെത്താതെ രജസ്സു ചൊരുമുള്ളവാ-
യീടാതെ മൌഗ്ദ്ധ്യം വിടാ-
താളീടും നവമാലികാകലികയേ-
പ്പീഡിപ്പതെന്തേ വൃഥാ.

(സു.)

ഗ്ലാനി:—

രത്യായാസക്ഷുൽപിപാസാ-
ദിയാൽ 'ഗ്ലാനി' ഭവിച്ചിടും

കാർശ്യ,ദൌർബ്ബല്യ,കമ്പാനു-
ത്സാഹാദിയുളവാമതിൽ. ൧൦൯

ഉദാഹരണം:—

"കിസലയമിവ മുഗ്ദ്ധം ബന്ധനാദ്വിപ്രലൂനം
ഹൃദയകുസുമശോഷീ ദാരുണോ ദീർഘശോകഃ
ഗ്ലപയതി പരിപാണ്ഡുക്ഷാമമസ്യാഃ ശരീരം
ശരദിജ ഇവ ഘർമ്മഃ കേതകീഗർഭപത്രം."

ഞെട്ടററിളന്തളിരുപോലെ വിളർത്തു നേർമ്മ
തട്ടുന്നതാകുമിവൾതൻ മൃദുമേനി പാരം
പെട്ടെന്നു ഹൃൽക്കസുമശോഷണദീർഘശോകം
വാട്ടുന്നു, കന്നിവെയിൽ കൈതയിലക്കു തുല്യം.

(സ്വ.)

ചിന്താ:—

താനിച്ഛിച്ചതു കിട്ടാഞ്ഞുള്ള-
ധ്യാനം താൻ 'ചിന്ത'യായതു്
സന്താപ,ദീർഘശ്വാസങ്ങ-
ളുണ്ടാക്കും ശൂന്യഭാവവും. ൧൧൦

ഉദാഹരണം:—

കമലേന വികസിതേന
സംയോജയന്തീ വിരോധിനം ശശിബിംബം
കരതലപത്മസ്ഥമുഖീ
കിം ചിന്തയസി സുമുഖി അന്തരാഹിതഹൃദയാ.

കമലേന വികസിതേന
സംയോജയന്തീ വിരോധിനം ശശിബിംബം
കരതലപത്മസ്ഥമുഖീ
കിം ചിന്തയസി സുമുഖി അന്തരാഹിതഹൃദയാ.

(ഛായാ)

വിരോധിയാകും വിധുവിന്റെ മണ്ഡലം
വിടർന്ന പത്മത്തൊടു ചേർത്തുകൊണ്ടയേ!
പതിച്ചു കൈത്തട്ടിൽ മുഖം, ശുഭാനനേ!
നിനപ്പതെന്തുള്ളിൽ മനസ്സു വച്ചു നീ.

(സ്വ.)

വിതർക്കം:—

സന്ദേഹം മൂലമായുണ്ടാം
വിചാരം താൻ 'വിതർക്ക'മാം
ഭ്രൂശിരോംഗുലിസഞ്ചാല-
നാദിയുണ്ടാകുമായതിൽ. ൨൦൩

ഉദാഹരണം:—

'രോധിച്ചാ പ്രിയയാമൊരുത്തി –' ഇത്യാദി.

ഇങ്ങനെ വ്യഭിചാരിഭാവങ്ങൾ മുപ്പത്തുമൂന്നാണെന്നു പറഞ്ഞിട്ടുള്ളതു് ഉപലക്ഷണമായിട്ടാണെന്നു പറയുന്നു:—

രസത്തിൽ സ്ഥായിയല്ലാതെ
വരുന്നേടത്തു കേവലം
വ്യഭിചാരികളായ്ത്തീരും
രത്യാദികളുമിങ്ങനെ. ൨൦൪

എങ്ങനെയെന്നാൽ— ശൃംഗാരത്തിൽ ഇടമുറിയാതെ (സ്ഥായിയായി) നിൽക്കുന്നതിനാൽ രതിതന്നെ സ്ഥായിയാകുന്നു. ഹാസം പിന്നെയുണ്ടാകുന്നതിനാൽ, വ്യഭിചാരിലക്ഷണമുള്ളതുകൊണ്ടു വ്യഭിചാരി തന്നെ. അതു പറയപ്പെട്ടിട്ടുണ്ടു്.

'രസത്തിലൂന്നിത്താൻ നിൽക്കും ഭാവം സ്ഥായിതപമാർന്നിടും' എന്നു്. അതിനാൽ ഏതു സ്ഥായിക്കു് ഏതു രസത്തിൽ സഞ്ചാരിതയുമുണ്ടാകുമെന്നു പറയുന്നു:—

ശൃംഗാരത്തിങ്കലും വീര-
ത്തിങ്കലും ഹാസമങ്ങനെ
ക്രോധം വീരത്തിലും പിന്നെ-
ശ്ശാന്തത്തിങ്കൽ ജുഗുപ്സയും. ൨൦൫

വ്യഭിചാരികളാണെന്നു
പറയുന്നിതു പണ്ഡിതർ
മററുള്ളവയുമൂഹിക്ക
ബുദ്ധിമാന്മാരിതേവിധം. ൨൦൬

ഇനി സ്ഥായിഭാവത്തെ പറയുന്നു:—

അവിരുദ്ധവിരുദ്ധങ്ങ-
ളാൽ മറയ്ക്കാനശക്യമായ്
രസത്തിൻെറ കിഴങ്ങായ
ഭാവമാം സ്ഥായിയെന്നതു്. വ. ൧൭

അങ്ങനെ പറയപ്പെട്ടിട്ടുമുണ്ട്—

'അന്യഭാവങ്ങളുടേയും മാലയിൽ ചരടിൻപടി.
മറയാതവയാൽ പോഷിപ്പുള്ളതാൻ സ്ഥായിയായതു്'
എന്നു്.



ഇനി അവയുടെ ഭേദങ്ങളെ പറയുന്നു:—

രതിയും, ഹാസവും, ശോകം,
ക്രോധ,മുത്സാഹവും, ഭയം,
ജുഗുപ്സ, വിസ്മയവു,മെ-
ന്നെട്ടേ,വം ശമ,മെന്നതും. വ. ൧൮

അതിൽ,

ചിത്തത്തിനിഷ്ടമാം വസ്തു-
വിങ്കലാസക്തിയാം 'രതി'
വാഗാദിവൈകൃതാൽ ചേതോ-
വികാസം 'ഹാസ'മായതു്. വ. ൧൯

ഇഷ്ടനാശാദിയാൽ ചിത്ത-
വൈക്ലബ്യം 'ശോക'സംജ്ഞിതം.
വിരോധി ക്രൗര്യമൂലം ചി-
ത്തൗജ്ജ്വല്യം 'ക്രോധ'മായതു്. ൨൭൦

'ഉത്സാഹം' സ്ഥിരമാം കാര്യാ-
രംഭസംരംഭമാസ്ഥരം.
രൗദ്രശക്തികളാൽ ചിത്ത-
വൈക്ലബ്യപ്രദമാം 'ഭയം.' ൨൭൧

നിന്ദ്യമായതു കണ്ടിടാം
വെറുപ്പിനെ 'ജുഗുപ്സ'യാം.
സാമാന്യത്തിൽ കവിഞ്ഞുള്ള
വസ്തുവോരോന്നു കാൺകയാൽ. ൨൭൨

മനസ്സിനുളവാകുന്ന
വിസ്താരം 'വിസ്മയാ'ഭിധം.
നിസ്പൃഹത്വത്തിനാലാത്മ-
വിശ്രാന്തിസുഖമാം 'ശമം.' ൨൭൩

ഉദാഹരണം:— 'മാലതീമാധവ'ത്തിൽ രതിയും, 'ലടകമേളക'ത്തിൽ ഹാസവും, രാമായണത്തിൽ ശോകവും, മഹാഭാരതത്തിൽ ശമവും ആകുന്നു. ഇങ്ങനെ മററുള്ളവയിലും കണ്ടുകൊൾക. ഈ രത്യാദിഭാവങ്ങളാകട്ടെ ഇടയ്ക്കിടയ്ക്കുണ്ടാകുന്ന വിരുദ്ധങ്ങളും അവിരുദ്ധങ്ങളുമായ ഭാവങ്ങളെക്കൊണ്ടു തിരോഹിതങ്ങളാകാതെ എന്നല്ല, നേരേമറിച്ചു പരിപുഷ്ടങ്ങളായിട്ടുതന്നെ സഹൃദയന്മാൎക്കു് അനുഭവസിദ്ധങ്ങളായി ഭവിക്കുന്നു.

എന്നു മാത്രമല്ല,—

നാനാപ്രകാരാഭിനയത്തിലൊക്കും
രസങ്ങളേ ഭാവന ചെയ്കമൂലം
സ്ഥായ്യാദിയായുള്ളിവ മൂന്നിനേയും
ഭാവങ്ങളെന്നോതി പുരാതനന്മാർ. ൱൭൪

അങ്ങനെ പ്രാമാണികവചനവുമുണ്ട്:—

'സുഖദുഃഖാദിചിത്തോത്ഥ-
വികാരങ്ങളെയൊക്കയും,
താദാത്മ്യംകൊണ്ടു രസമായ്
ഭവിപ്പിപ്പതു ഭാവമാം.' എന്ന്.

അനന്തരം രസത്തിന്റെ ഭേദങ്ങളെ പറയുന്നു:—

ശൃംഗാരം, ഹാസ്യവും, പിന്നെ
കരുണം, രൌദ്രവും, തഥാ
വീരം, ഭയാനകം, ബീഭ-
ത്സാ,ദ്ഭുതങ്ങളുമിങ്ങനെ. ൱൭൫

രസമെട്ടുതുപോലേ താൻ
സമ്മതം 'ശാന്ത',മെന്നതും

അതിൽ ശൃംഗാരം:—

കാമോദ്ഭേദമതാം ശൃംഗ-
മതിൽനിന്നുള്ളവാകയാൽ,

ആ രസത്തിനു ശൃംഗാര-
മെന്നുണ്ടായിതു നാമവും. ൨൱൫

ഉത്തമപ്രകൃതിക്കാരി-
ലതുണ്ടാകുന്നു മിക്കതും,
പരോഢ, വേശ്യ, നീരാഗ-
യെന്യേ നായികമാർകളും, ൨൱൬

നായകന്മാർ ദക്ഷിണാദ്യ-
ന്മാരുമാലംബനങ്ങളാം.
ഉദ്ദീപനങ്ങളാം, ചന്ദ-
നേന്ദുഭൃംഗരുതാദികൾ. ൨൱൭

ഭ്രൂവിക്ഷേപകടാക്ഷാദി-
യനുഭാവങ്ങളാമുരം
ഔഗ്ര്യം, മരണ,മാലസ്യം,
ജുഗുപ്സയിവയെന്നിയേ. ൨൱൮

വ്യഭിചാരികളാകുന്നു.
സ്ഥായിഭാവമതാം 'രതി'
ശ്യാമമാം വർണ്ണമിതിനു
വിഷ്ണുവാകുന്നു ദേവതാ. ൨൨൦

ഉദാഹരണം:— 'ശൂന്യം വാസാലയം— ഇത്യാദി. (11-ാം ഭാഗം)

ഇതിൽ പറയപ്പെട്ട പ്രകാരത്തിലുള്ള 'പതി'യും 'ബാല'യും ആലംബനവിഭാവങ്ങളും, ശൂന്യമായ വാസഗൃഹം ഉദ്ദീപനവിഭാവ

വും, ചുംബനം അനുഭാവവും, ലജ്ജയും മന്ദഹാസവും വ്യഭിചാരികളുമാകുന്നു. ഇവയാൽ അഭിവ്യക്ത (പ്രകാശിത) മായി സഹൃദയവിഷയമായ രതിഭാവം ശൃംഗാരരസരൂപമായിച്ചമയുന്നു.

ഇനി അതിന്റെ ഭേദങ്ങളെ പറയുന്നു:—

ഇതു രണ്ടുവിധം, 'വിപ്ര-
ലംഭം', 'സംഭോഗ'മിങ്ങനെ.

അതിൽ,

പ്രകൃഷ്ടരതി യാതൊന്നി-
ലഭീഷ്ടപ്രാപ്തിയെന്നിയേ ൧൧൭

ഉണ്ടാകുന്നിതവിടെ-
ശൃംഗാരം വിപ്രലംഭമാം
'പൂർവ്വരാഗം', തഥാ 'മാന'-
'പ്രവാസ' 'കരുണ'ങ്ങളും. ൧൧൮

ഈവണ്ണമാംവിപ്രലംഭം
നാലുരൂപത്തിലാകുന്നു.

അതിൽ,

കേട്ടോ കണ്ടോ രണ്ടുപേർക്കും
രാഗമുണ്ടായുറക്കവേ ൧൧൯

യോഗസിദ്ധി വരാതുള്ള
ദശതാൻ 'പൂൎവ്വരാഗ'മാം.
ശ്രവണം ദൂതവന്ദ്യാദി-
യായോർ ചൊല്ലീട്ടു കേൾക്കയാം. ൨൨൪

ദൎശനം കാൺക നേരിട്ടു
ചിത്രസ്വപ്നാദി മൂലവും.

അഭിലാഷം, ചിന്താ, സ്മൃതി,-
ഗുണകഥനോ,ദ്വേഗ,സമ്പ്രലാപങ്ങൾ,
ഉന്മാദ,രോഗ,ജാഡ്യ-
ങ്ങളും, മൃതിയു,മത്ര പത്തു കാമദശ. ൨൨൫

'അഭിലാഷ'മാഗ്രഹം താൻ
'ചിന്ത' ലഭിപ്പാനുപായമോൎക്കയാം
ചേതന, മചേതനമിതെ-
ന്നറിവില്ലാതായ്ഭവിക്ക'യുന്മാദം.' ൨൨൬

പേച്ചൊല്ലുതാൻ 'പ്രലാപം'
ചിത്തഭ്രമമധികമായ് ഭവിക്കുകയാൽ
നെടുവീൎപ്പുമുടൽ വിളൎപ്പും
ചടപ്പുമിത്യാദി പലതരം 'രോഗം.' ൨൨൭

'ജാഡ്യം' നിശ്ചേഷ്ടത്വം
കരചരണാദിക്കുമാമനസ്സിനും.

ശേഷം സ്പഷ്ടം.

അവയുടെ ഉദാഹരണങ്ങളെ ക്രമത്തിൽ പറയുന്നു:—

'പ്രേമാർദ്രാഃ പ്രണയസ്പൃശഃ പരിചയാ-
ദുദ്ഗാഢരാഗോദയാ-
സ്താസ്താ മുഗ്ദ്ധദൃശോ നിസർഗ്ഗമധുരാ-
ശ്ചേഷ്ടാ ഭവേയുർമ്മയി
യാസ്വന്തഃകരണസ്യ ബാഹ്യകരണ-
വ്യാപാരരോധീ ക്ഷണാ-
ദാശംസാപരികല്പിതാസ്വപി ഭവ-
ത്യാനന്ദസാന്ദ്രോ ലയഃ.'

പ്രേമം പരം പ്രണയമീട്ടുറ്റതായ് പരിച-
യാലുള്ള രാഗമിവ ചേ-
ർന്നാമഞ്ജുനേത്രയുടെ ജാത്യാ മനോജ്ഞതര-
മാം ചേഷ്ടകൾക്കു ബത ഞാൻ
പാത്രീഭവിക്കണമനല്പാശയോടുമവ-
യോർത്താലുമുൾത്തടമുടൻ
പേർത്തൊന്നിലും ചെറുതു ചേരാതെ സാന്ദ്രപര-
മാനന്ദസത്തിൽ മുഴുകും.

(കൊട്ടാരത്തിൽ ശങ്കുണ്ണി)

ഇവിടെ മാലതിയെ നേരിട്ടു കണ്ടിട്ടു് അവളിൽ രൂഢാനുരാഗനായ മാധവന്റെ അഭിലാഷമാകുന്നു.

'കഥമീക്ഷേ കുരംഗാക്ഷീം സാക്ഷാല്ലക്ഷ്മീം മനോഭുവഃ
ഇതി ചിന്താകുലഃ കാന്താം നിദ്രാം നൈതി നിശീഥിനീം.'

സ്മരലക്ഷ്മിയായ്വിലസുമാമൃഗാക്ഷിയാൾ
പരമക്ഷികൾക്കിവനു ലക്ഷ്യമാകുമോ?

ഇരവൊക്കെയിങ്ങനെ നിനച്ചു കാന്തന-
ങ്ങൊരുമാത്ര കണ്ണുകളടച്ചതില്ലഹോ.

(സ.)

ഇവിടെ ഇന്ദ്രജാലത്തിൽ കണ്ട ഒരു നായികയിൽ അനുരക്തനായ നായകന്റെ ചിന്തയാകുന്നു; 'നേരംപോക്കായൊരോരോ തൊഴിലിവളുടെ—' ഇത്യാദി ശ്ലോകത്തിൽ നായകന്റെ സ്മൃതിയും, 'തോല്പിക്കും ചെങ്കുവളത്തെ മിഴികൾ—' എന്നിത്യാദി ശ്ലോകത്തിൽ ഗുണകഥനവും, 'വീർക്കുന്നു ദീർഘമായ്—' എന്നിത്യാദിയിൽ ഉദ്വേഗവുമാകുന്നു.

'ത്രിഭാഗശേഷാസു നിശാസു ച ക്ഷണം
നിമീല്യ നേത്രേ സഹസാ വ്യബുധ്യത
ക്വ നീലകണ്ഠ! വ്രജസീത്യലക്ഷ്യവാ-
ഗസത്യകണ്ഠാർപ്പിതബാഹുബന്ധനാ'.

മൂന്നൊന്നു രാവുള്ളളവല്പനേരം
കണ്ണൊട്ടു ചിമ്മീട്ടയി നീലകണ്ഠ!
പോകുന്നതെങ്ങെന്നരചെയ്തു കൈകൾ
മിഥ്യാഗളത്തിങ്കലണച്ചുണർന്നാൾ.

(സ.)

ഇതിൽ പ്രലാപം.

'വ[illegible]ട! സോദര!—' എന്നതിൽ ഉന്മാദം.

'പാണ്ഡുക്ഷാമം വദനം
ഹൃദയം സരസം തവാലസം ച വപുഃ
ആവേദയതി നിതാന്തം
ക്ഷേത്രിയരോഗം സഖി! ഹൃദന്തഃ'.

വിളറി മെലിഞ്ഞൊരു വദനം,
തളരും തനു, സരസഹൃദയമെന്നിവ തേ
കളമൊഴി! മാനസരുജയൊ-
ന്നുളവാരുണ്ടെന്നു തെളിവു നൽകുന്നു.

(സ.പ)

ഇതിൽ വ്യാധി:—

'ഭിസിണീഅലസഅണിഏ
നിഹിഅം സവ്വം സുണിച്ചലം അംഗം
ദീഹോ ണീസാസഹരോ
ഏസോ സാഹേഇ ജീഅഇത്തി പരം.'

വിസിനീദലശയനീയേ
നിഹിതം സർവ്വം സുനിശ്ചലമംഗം
ദീർഘോ നിശ്വാസഭര
ഏഷ സാധയതി ജീവതീതി പരം.

(ഛായ)

സാമയനിശ്ചലദേഹം
താമരയിലമെത്തമേൽ കിടപ്പിതഹോ
കേവലനിശ്വാസഭരം
ജീവിച്ചീടുന്നുവെന്നു കാട്ടുന്നു.

(സ.പ)

ഇതിൽ ജാഡ്യം:—

വണ്ണിക്കാറില്ല മരണം
രസവിച്ഛേദമൂലമായ്
ചത്തപോലായി; ചാവാനാ-
യുറച്ചെന്നൊക്കെയോതിടും. ഛ.ഛ.പ്പ

വീണ്ടും ജീവിക്കയുടനേ-
യുണ്ടെന്നാൽ പറയാം മൃതി.

അതിൽ ആദ്യത്തേതിന് ഉദാഹരണം:—

‘ശേഫാലികാം വിദലിതാമവലോക്യ തന്വി
പ്രാണാൻ കഥഞ്ചിദപി ധാരയിതും പ്രഭൂതാ
ആകർണ്ണ്യ സമ്പ്രതി രുതം ചരണായുധാനാം
കിം വാ ഭവിഷ്യതി ന വേദ്മി, തപസ്വിനീ സാ.’

‘ചേണാർന്ന നൊച്ചിമലരങ്ങു വിടർന്നു കാൺകെ
പ്രാണൻ ധരിപ്പതിനു തന്വി ഞെരുങ്ങിയോളാം
പൂങ്കോഴി കൂകുവതുമിപ്പൊഴുതിൽ ശ്രവിച്ചോ-
ളെന്തോ വരുന്നതറിവില്ല,വൾ പാവമല്ലേ?

(സ. ൧)

രണ്ടാമത്തേതിന് —

‘രോലംബാഃ പരിപൂരയന്തു ഹരിതോ
ഝങ്കാരകോലാഹലൈ-
ർമ്മന്ദം മന്ദമുപൈതു ചന്ദനവനീ-
ജാതോ നഭസ്വാനപി
മാദ്യന്തഃ കലയന്തു ചൂതശിഖരേ
കേളീപികാഃ പഞ്ചമം
പ്രാണാസ്സത്വരമശ്മസാരകഠിനാ
ഗച്ഛന്തു ഗച്ഛന്ത്യമീ.’

തിങ്ങും ഭൃംഗൌഘഝങ്കാരമതഖിലദിഗ-
ന്തത്തിലും പൊങ്ങിടട്ടേ
മങ്ങാതേ മന്ദമന്ദം മലയവനജനാം
വായുവും വീയിടട്ടേ

പൊങ്ങും തേന്മാവുതോറും കുയിലുകൾ സമദം
പഞ്ചമം കൂകിടട്ടെ
തങ്ങാതെ കാരിരിമ്പിൻ കഠിനതയെ പെട്ടുമി—
പ്രാണനും പോട്ടെപോകട്ടെ.

([illegible])

മൂന്നാമത്തേതിന്— കാദംബരിയിൽ മഹാശ്വേതാപുണ്ഡരീകന്മാരുടെ കഥ ഉദാഹരണം. ഈ മൂന്നാമത്തായി പ്രാചീനപ്രകാരം, കരുണ വിപ്രലംഭവിഷയമാണെന്ന് ഇനിപ്പറയും.

വേറെ ചിലർ:—

'ചക്ഷുഃപ്രീതി, മനസ്സംഗം, സങ്കല്പം, ജാഗരം, പുനഃ
കാർശ്യം, വിഷയവൈരാഗ്യം, ലജ്ജയില്ലാതെയാവുക,
ഉന്മാദം, മൂർച്ഛയും, പിന്നെ മരണാവസ്ഥയാം മൃതി.
ഈവണ്ണം പത്തുതാനത്രേ കാമത്താലുള്ളവസ്ഥകൾ.'

എന്നു പറയുന്നു.

അതിൽ:—

സ്ത്രീരാഗവർണ്ണനം മുമ്പിൽ
തച്ചേഷ്ടകൾവഴിക്കതാൻ
പിന്നെപ്പുമാന്റെ രാഗത്തെ
വർണ്ണിച്ചീടേണ്ടതിങ്ങനെ ഉ.വ.ൻ

ചേഷ്ടകൾ മുമ്പേ പറയപ്പെട്ടിട്ടുണ്ട്. ഉദാഹരണം:— രത്നാവലിയിൽ സാഗരികാവത്സരാജന്മാരുടെ രാഗവർണ്ണനത്തിൽ; ആദ്യം അനുരാഗം സംഭവിച്ചതു പുരുഷനാണെങ്കിലും സ്ത്രീയുടെ അനുരാഗത്തെ മുമ്പേ വർണ്ണിക്കുന്നതു് അധികം ഹൃദയംഗമമായിരിക്കും.

നീലീ, കുസുംഭം, മഞ്ജിഷ്ഠാ,
മൂന്നേവം പൂർവ്വരാഗവും.

അതിൽ:—

പ്രേമമേറെ പ്രകാശിക്കാ
മാഞ്ഞുപോകാ മനോഗതം
നീലീരാഗമതാം; സീതാ-
രാമപ്രേമം നിദർശനം. ൨൩൦

കുസുംഭരാഗം മാഞ്ഞിട്ടും
തെളിഞ്ഞിട്ടും വിളങ്ങിടും.
മായാതേററം വിളങ്ങിടു-
ന്നതു മാഞ്ജിഷ്ഠരാഗമാം. ൨൩൧

ഇനി മാനത്തെ പറയുന്നു:—

മാനമെന്നതു കോപം താൻ
പ്രണയേർഷ്യോത്ഭവം, ദ്വിധാ
പ്രണയോത്ഭവമാം മാനം
രണ്ടാൾക്കുമുളവായ്വരും. ൨൩൨

പ്രേമം പെരുത്തിരുന്നാലും
നേർവഴിക്കല്ലതെങ്കിലോ
കാരണം ചെററുമില്ലാതെ-
യുണ്ടാകും കോപമാമതു്. ൨൩൩

രണ്ടാൾക്കും എന്നാൽ നായകനോ നായികക്കോ രണ്ടാൾക്കും കൂടിയോ പ്രണയമാനം വർണ്ണിക്കപ്പെടാവുന്നതാണ്.

അതിൽ നായകന്റേതിന് ഉദാഹരണം:—

'അലിഅപസുത്തഅണിമീ-
ലിഅച്ഛ ദേസു സുഹഅ മജ്ഝ ഓആസം
ഗണ്ഡപരിഉംബണാപുല-
ഇഅംഗ ണ പുണോ ചിരാഇസ്സം.'

അലീകപ്രസുപ്തകനിമീലിതാക്ഷ ദേഹി സുഭ-
ഗ മഹ്യമവകാശം
ഗണ്ഡപരിചുംബനപുളകിതാംഗ ന
പുനശ്ചിരയിഷ്യാമി.

(ഛായാ)

പരിചിൽ മിഴികൾ ചിമ്മിക്കള്ളുറക്കം നടിക്കു-
ന്നോരു സുഭഗ! നമുക്കും തെല്ലിടം നൽകിടേണം
കവിളിണമുകരുമ്പോൾ കോൾമയിർക്കൊള്ളുവോനേ!
ധ്രുവമിവളിനിമേലിൽ താമസിക്കുന്നതല്ല.

(സ.)

നായികയുടെ പ്രണയകലഹത്തിനു കുമാരസംഭവത്തിൽ (എട്ടാം സർഗ്ഗത്തിൽ) സന്ധ്യാവർണ്ണനത്തിൽ—'മുഞ്ച കോപമനിമിത്തകോപനേ—' ഇത്യാദി.

രണ്ടുപേർക്കുമുള്ളതിന്:—

'പണഅകുവിആണം ദോഹ്ണവി
അലിഅപസുത്താണം മാണഇല്ലാണം
ണിച്ചലണിരുദ്ധണീസാ-
സദിണ്ണഅണ്ണാണം കോമല്ലോ.'

പ്രണയകുപിതയോർദ്വയോരപ്യളീക-
സുപ്തയോർമ്മാനവതോഃ
നിശ്ചലനിരുദ്ധനിശ്വാസദ-
ത്തകർണ്ണയോഃ കോ മല്ലഃ.

(ഛായാ)

ഇരുവരുമൊരുമട്ടിൽ പ്രേമകോപേന മാനം
പെരുകിയനൃതനിദ്രാമുദ്രയോടങ്ങുമിങ്ങും
പരിചൊടു ചെവിയോർത്തുശ്വാസമെല്ലാമടക്കി-
ട്ടരികിലിഹ കിടപ്പുണ്ടാരിതിപ്പോരിൽ വീരൻ?

(സ്വ)



ഈ മാനം, അനുനയംവരെ നിലനിൽക്കാതെ ഇടയിൽവച്ചുതന്നെ അവസാനിക്കുന്നതാണെങ്കിൽ അതു വിപ്രലംഭമാകുന്നതല്ല; എന്നാൽ സംഭോഗസഞ്ചാരിഭാവം— അസൂയാ— മാത്രമേ ആകയുള്ളൂ.

ഉദാഹരണം:—

'ഭ്രൂഭംഗേ രചിതേഽപി ദൃഷ്ടിരധികം
സോൽകണ്ഠമുദ്വീക്ഷതേ
രുദ്ധായാമപി വാചി സസ്മിതമിദം
ദഗ്ദ്ധാനനം ജായതേ
കാർക്കശ്യം ഗമിതേഽപി ചേതസി തനൂ
രോമാഞ്ചമാലംബതേ
ദൃഷ്ടേ നിർവ്വഹണം ഭവിഷ്യതി കഥം
മാനസ്യ തസ്മിൻ ജനേ.'

വല്ലാതാക്കിച്ചുളുക്കാം പുരികമപി തു ക-
ണ്ണാസ്ഥയാ നോക്കിടുന്നു
സല്ലാപത്തെത്തടുക്കാം തദപി ഹസിതമിദം
ദന്തുരമാകുന്നു വക്ത്രം
ഇല്ലാതാക്കാം മൃദുത്വം ഹൃദി പുളകിതമാ-
കുന്നിതെന്നാലുമംഗം
ചൊല്ലാമായാളിനെക്കാണുകിലതിവിഷമമ
തന്നെ മാനം നടിപ്പാൻ.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

വേറെയും ഉദാഹരണം:—

'ഏകസ്മിഞ്ശയനേ പരാങ്മുഖതയാ
വീതോത്തരം താമ്യതോ-
രന്യോന്യസ്യ ഹൃദി സ്ഥിതേഽപ്യനുനയേ
സംരക്ഷതോർഗൌരവം
ദമ്പത്യോശ്ശനകൈരപാംഗവലനാ-
ന്മിശ്രീഭവച്ചക്ഷുഷോ-
ർഭഗ്നോ മാനകലിസ്സഹാസരഭസ-
വ്യാസക്തകണ്ഠഗ്രഹഃ'

ഉൾത്താപത്തോടൊരേ മെത്തയിലനഭിമുഖം
തമ്മിൽ മിണ്ടാതെ ഭാര്യാ-
ഭർത്താക്കന്മാരു തൻഗൌരവമതിനെ വിടാ-
തേ പണിപ്പെട്ടിരിക്കെ
ചിത്താസംഗേന മന്ദം മിഴികളിടകല-
ർന്നോരുനേരം ക്ഷണത്താ-
ലുൾത്താരിൽ തീർന്നു കേളീകലഹ,മിരുവരും
ചേർന്നു കെട്ടിപ്പുണർന്നാർ.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

കാന്തനന്യപ്രിയാസംഗം
ചെയ്തതായനുമിക്കയോ
കാൺകയോ കേൾക്കയോ ചെയ്താൽ
സ്ത്രീകൾ മാനം നടിച്ചിടും. ൨൩൮

സംഭോഗലക്ഷണം, തന്റെ
പേരു തെററി വിളിക്കുക;
ഗാഢനിദ്രയുമിമ്മൂന്നു-
മനുമാനനിമിത്തമാം. ൨൩൯

അതിൽ കണ്ടിട്ടുള്ളതിനുദാഹരണം:—

'വിനയതി സുദൃശോ ദൃശോഃ പരാഗം
പ്രണയിനി കൗസുമമാനനാനിലേന
തദഹിതയുവതേരഭീക്ഷ്ണമക്ഷ്ണോ-
ർദ്വയമപി രോഷരജോഭിരാപുപൂരേ.'

പ്രണയമെഴുമൊരാളൊരുത്തിതൻ ക-
ണ്ണിണയിലണഞ്ഞ പരാഗമൂതിടുമ്പോൾ
പുണപെരിയ സപത്നി മറ്റവൾക്കീ-
ക്ഷണയുഗളത്തിൽ നിറഞ്ഞു കോപരാഗം.

(സ.പ)

സംഭോഗചിഹ്നംകൊണ്ടു പരസ്ത്രീസംഗം അനുമിക്കപ്പെട്ടിട്ടുണ്ടാകുന്നതിന് ഉദാഹരണം:—

'നവനഖപദമംഗം ഗോപയസ്യംശുകേന
സ്ഥഗയസി പുനരോഷ്ഠം പാണിനാ ദന്തദഷ്ടം

പ്രതിദിശമപരസ്ത്രീസംഗശംസീ വിസർപ്പ-
ന്നവപരിമളഗന്ധഃ കേന ശക്യോ വരീതും.”

പുതുനഖപദമേന്തും മേനി മുണ്ടിട്ടു മൂടാം
രദനമുറിപെടും നൽച്ചുണ്ടിൽ വാക്കെ പുതയ്ക്കാം
പ്രതിദിശമിതരസ്ത്രീസംഗമം ചൊല്ലിയാടും
പുതുമണമിതു മൂടാൻ കൂട്ടുമോ വല്ലപാടും.

(സ-)

ഇങ്ങനെ മററുള്ളതും കണ്ടുകൊൾക.

സാമവും, ഭേദവും, ദാനം,
നമനോ,പേക്ഷണങ്ങളും;
രസാന്തരമതും, മാനം
പോക്കുവാൻ പതി ചെയ്യണം. ൨൩൬

‘സാമം’ പ്രിയോക്തിതാൻ, ‘ഭേദം’
തോഴിയെക്കൊണ്ടിണക്കുക
ഉപായത്തിൽ ഭൂഷണാദി
നൽകീടുന്നതു ‘ദാന’മാം. ൨൩൭

അപരാധം പൊറുപ്പാനായ്
‘നമനം’ കാക്കൽ വീഴ്കയാം
സാമാദികൊണ്ടുമാവാഞ്ഞാൽ
ധിക്കരിപ്പ‘തുപേക്ഷ’യാം. ൨൩൮

പെട്ടന്നു ഭയഹർഷാദി-
യുണ്ടാക്കുന്നതുമൂലമായ്

മാനഭംഗം വരുത്തീട്ടു
കോപം തീൎക്ക 'രസാന്തരം.' ൧൩൯

ഉദാഹരണം:—

'കേട്ടീലാ ചാടുവാക്യം—' എന്നിത്യാദി.

ഇതിൽ സാമാദികളായ അഞ്ചെണ്ണം സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. രസാന്തരത്തിനുദാഹരണം ഊഹിച്ചുകൊൾക.

ഇനി പ്രവാസം:—

'പ്രവാസം' ദൂരവാസം താൻ
കാൎയ്യശാപാദിമൂലമായ്
മുഷിഞ്ഞ മെയ്യാടകളും
ചെട കെട്ടിയ കുന്തലും. ൧൪൦

തേങ്ങിക്കരച്ചലും മണ്ണിൽ
വീഴ്ചയും വരുമായതിൽ

അത്രയല്ല,

അംഗാസൌഷ്ഠവവും, താപം,
വിളൎപ്പു, രുചി, കാൎശ്യവും. ൧൪൧

ധൃത്യഭാവ, മനാലംബം,
തന്മയോന്മാദ, മൂൎച്ഛകൾ
മൃതിയും, മദനാവസ്ഥ
പത്തിങ്ങനെ വരും ക്രമാൽ. ൧൪൨

'അസൌഷ്ഠവം' മലിനത
'താപം' വിരഹജജ്വരം
ഒന്നും വേണ്ടാസ്ഥ'യരുചി'
'ധൃത്യഭാവ'മരാഗിതാ. ൨൪൩

'ശൂന്യധീത്വ'മനാലംബ,'-
മുള്ളിലും പുറമേയുമേ
തത്സ്വരൂപപ്രകാശം താൻ
'തന്മയത്വ'മതായത്. ൨൪൪

ശേഷം സ്പഷ്ടം.

ഏതാനും ചിലതിനുദാഹരണം:—

'ചിന്താഭിസ്തിമിതം മനഃ, കരതലേ
ലീനാ കപോലസ്ഥലീ
പ്രത്യൂഷക്ഷണദേശപാണ്ഡു വദനം,
ശ്വാസൈകഖിന്നോഽധരഃ
അംഗേഷ്വീകരപത്മിനീകിസലയൈ-
ർന്നാപൈതി താപശ്ശമഃ
കോഽസ്യാഃ പ്രാർത്ഥിതദുർല്ലഭോഽസ്തി സഹതേ
ദീനാം ദശാമീദൃശീം.'

ചിത്തം ചിന്തകളാൽ പരം സ്തിമിതമായ്,
കൈത്തട്ടിലായ് ഗണ്ഡവും,
പ്രത്യൂഷേന്ദുവിപാണ്ഡുവായ് മുഖ,മുണ-
ങ്ങീ ശ്വാസത്താലോഷ്ഠവും;

നീർത്താരിൻ തളിർകൊണ്ടുമില്ല ശമനം
    താപത്തി,നാരീവിധം
പ്രാർത്ഥിച്ചാലുമിവൾക്കലഭ്യ,നഴകീ-
    മട്ടിൽ സഹിക്കുന്നുവോ?

(൯൨)

ഉണ്ടായതു,ള്ളതു,ണ്ടാവാൻ
ഭാവിച്ചീടുന്നതി,ങ്ങനെ
കാര്യം നിമിത്തമുണ്ടാകും
പ്രവാസം മൂന്നു ജാതിയാം. ൨൮൩

കാര്യം ബുദ്ധിപൂർവ്വകമാകയാൽ അതിനു ത്രിവിധത്വമുണ്ടാകുന്നു. അതിൽ ഭാവിക്കുദാഹരണം:—

'യാമസ്സുന്ദരി! യാഹി പാന്ഥ! ദയിതേ!
    ശോകം വൃഥാ മാ കൃഥാഃ
ശോകസ്തേ ഗമനേ കുതോ മമ തതോ
    ബാഷ്പം കഥം മുഞ്ചസി
ശീഘ്രം ന വ്രജസീതി മാം ഗമയിതും
    കസ്മാദിയം തേ ത്വരാ
ഭൂയാനസ്യ സഹ ത്വയാ ജിഗമിഷോ-
    ർജ്ജീവസ്യ മേ സംഭ്രമഃ.'

പോട്ടേ സുന്ദരി!, പോക പാന്ഥ!, ദയിതേ!
    വ്യർത്ഥം വിഷാദിക്കൊലാ,
ശോകം നിൻഗമനത്തിലെങ്ങനെയെനി-
    ക്കെന്തേ കരഞ്ഞീടുവാൻ;

വേഗം നീ ഗമിയായ്കയാ,ലതിൽ നിന്ന-
ക്കെന്തിത്ര ബദ്ധപ്പെടാൻ,
നിന്നോടൊത്തു പുറപ്പെടാൻ തുടങ്ങുമി-
ജ്ജീവൻ ത്വരിപ്പിപ്പതാം.

(സ.1)

വർത്തമാനത്തിനുദാഹരണം:—

'പ്രസ്ഥാനം വലയൈഃ കൃതം പ്രിയസഖൈ-
രസ്രൈരജസ്രം ഗതം
ധൃത്യാ ന ക്ഷണമാസിതം വ്യവസിതം
ചിത്തേന ഗന്തും പുരഃ
യാതും നിശ്ചിതചേതസി പ്രിയതമേ
സർവ്വേ സമം പ്രസ്ഥിതാ
ഗന്തവ്യേ സതി ജീവിത പ്രിയസുഹൃ-
ത്സാർത്ഥഃ കിമു ത്യജ്യതേ.'

സ്ഥൈര്യം വിട്ടുംപോയീ വളകളിടവിടാ-
തശ്രു നിർഗ്ഗതമായി
ധൈര്യം നിന്നില്ല തെല്ലും മനമനുഗമനം
നിശ്ചയിച്ചൂ നടേതാൻ
പോകാൻ ഭർത്താവുറച്ചോരളവതിലൊരുമി-
ച്ചേവരും നിർഗ്ഗമിച്ചൂ
പോകേണ്ടുംനേരമെൻ ജീവിത! ബത! വെടിയു-
ന്നെന്തു ചങ്ങാതിമാരേ?

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

ഭൂതത്തിനുദാഹരണം:—

'ചിത്തം ചിന്തകളാൽ—' എന്നിത്യാദി.

ശാപം നിമിത്തമുള്ള പ്രവാസത്തിനുദാഹരണം:—

'മിണ്ടാതെ കണ്ടിണയകലെയാം—' എന്നിത്യാദി.

സംഭ്രമം:— ഇടിമിന്നൽ, കൊള്ളിമീൻ, ഭൂകമ്പം മുതലായി ദിവ്യങ്ങളും ഭൌമങ്ങളുമായ ഉൽപാതാദികളാലുണ്ടാകുന്ന പരിഭ്രമം തന്നെ. ഉദാഹരണം:— വിക്രമോൎവ്വശീനാടകത്തിൽ ഉൎവ്വശീപുരൂരവസ്സുകൾക്കുണ്ടായതു്.

ഇതിൽ, പൂൎവ്വരാഗത്തിൽ പറയപ്പെട്ടിട്ടുള്ള അഭിലാഷാദികളും, ഇവിടെ പറയപ്പെട്ടിട്ടുള്ള അംഗമാലിന്യാദികളുമായ രണ്ടു ദശകളും രണ്ടേടത്തും സംഭവിക്കുന്നതാണെങ്കിലും പണ്ടേയുള്ള പ്രസിദ്ധിനിമിത്തമാണു വെവ്വേറെ പ്രതിപാദിച്ചതു്.

---

ഇനി കരുണവിപ്രലംഭത്തെ പറയുന്നു:—

ദമ്പതിമാരിലൊരാളിനി-
യലഭ്യനായന്യലോകമണയുകയാൽ
മറ്റുള്ളാൾ ദുഃഖം പൂ-
ണ്ടിരിക്കുകിൽ കരുണവിപ്രലംഭമതാം. ൨൮൩

ഉദാഹരണം:—

കാദംബരിയിൽ പുണ്ഡരീകമഹാശ്വേതാവൃത്താന്തം, മേ

ഷിൽ ലഭിക്കാതിരിക്കുകയോ, ലഭിക്കുകയാണെങ്കിൽ ശരീരം മറ്റൊന്നായിട്ടു തീരുകയോ ചെയ്യുന്നതാണെങ്കിൽ കരുണരസംതന്നെ. വിപ്രലംഭമല്ല.

'ഇവിടെ ആകാശഭാഷിതമുണ്ടായതിനു ശേഷം മാത്രം, പുനസ്സംഗമത്തെക്കുറിച്ചുള്ള പ്രത്യാശകൊണ്ടു രതിയുണ്ടാകുന്നതിനാൽ ശൃംഗാരമാകുന്നു. ആദ്യത്തിൽ കരുണംതന്നെ' എന്നുകൂടി അഭിയുക്തന്മാർ അഭിപ്രായപ്പെടുന്നു. ഇവിടെ—'സംഗമം വീണ്ടുമുണ്ടാകുമെന്നുള്ള പ്രത്യാശ ജനിച്ചതിനു ശേഷമുള്ളതു പ്രവാസമെന്ന വിപ്രലംഭശൃംഗാരഭേദം തന്നെയാണ്'—എന്നു ചിലർ പറയുന്നതു്, അങ്ങനെയല്ല—'മരണമെന്ന വിശേഷസംഭവം ഹേതുവായിട്ടു് അതു വേറെ ഒന്നു തന്നെയാണ്' എന്നു മററു ചിലരും അഭിപ്രായപ്പെടുന്നു.

ഇനി സംഭോഗത്തെ പറയുന്നു:—

അന്യോന്യരാഗമുള്ളോരു
വിലാസികൾ പരസ്പരം,
ദർശനസ്പർശനാദ്യങ്ങൾ
ചെയ്ക സംഭോഗമായതു. ൨൪൧

ആദ്യശബ്ദംകൊണ്ടു അധരപാനചുംബനാദികളെ ഗ്രഹിച്ചുകൊൾക.

ഉദാഹരണം:—

'ശൂന്യം വാസാലയം—' ഇത്യാദി.

എണ്ണാനരുതാത്തതിനാൽ
ചുംബനപരിരംഭണാദിഭേദവശാൽ

ധീരരിതൊന്നായത്തന്നൊ
ചൊന്നാർ സംഭോഗശൃംഗാരം. ൨൪൭

ഋതുവാര്യ്ക്കൻ, ചന്ദ്രന്,-
മുദയാ,സ്തമയങ്ങൾ, തോയ,വനലീലാ
മധുപാനം, രാത്രി,യുഷ,-
സ്സനുലേപന, ഭൂഷണാദിയായവയും. ൨൪൯

ശുചിയും മേധ്യവുമായി-
ട്ടിനിയും പലതുവർണ്ണനംചെയ്യാം

അങ്ങനെ ഭരതാചാര്യവചനമുണ്ട്.—'യൽ കിഞ്ചിൽ ലോകേ ശുചിമേധ്യമുജ്ജ്വലം ദൎശനീയം വാ തത്സൎവ്വം ശൃംഗാരേണോപമീയതേ (ഉപയുജ്യതേ)ച'=ലോകത്തിൽ ശുചിയായിട്ടോ, മേധ്യമായിട്ടോ, പ്രകാശിക്കുന്നതായിട്ടോ ഏതേതുപദാൎത്ഥങ്ങളുണ്ടോ അതെല്ലാം ശൃംഗാരത്തോടുപമിക്ക (ഉപയോഗിക്ക)പ്പെടുന്നു'—എന്നു്.

എന്നു മാത്രമല്ല,

ഇതു പൂൎവ്വരാഗമാനാ-
ദികളുടെ പിമ്പേ ചതുൎവ്വിധം ചൊൽവൂ. ൨൫൦

അങ്ങനെ പറയപ്പെട്ടിട്ടുമുണ്ടു്.—

'ന വിനാ വിപ്രലംഭേന
സംഭോഗഃ പുഷ്ടിമശ്നുതേ.
കഷായിതേ ഹി വസ്ത്രാദൌ
ഭൂയാൻ രാഗോ വിവൎദ്ധതേ.' ഇതി

സംഭോഗം വിപ്രലംഭത്തെ-
ക്കൂടാതെ പുഷ്ടമായ്വരാ
ചോപ്പേറുമല്ലോ വസ്ത്രാദി-
കൾക്കു ചായം കയറ്റിയാൽ. എന്ന്

അതിൽ പൂർവ്വരാഗാനന്തരമുള്ള സംഭോഗത്തിനുദാഹരണം, കുമാരസംഭവത്തിൽ പാർവ്വതീപരമേശ്വരന്മാരുടെ—'പാണിപീഡനവിധേരനന്തരം—' ഇത്യാദി.

പ്രവാസാനന്തരമുള്ള സംഭോഗത്തിനുദാഹരണം:—

'ക്ഷേമം തേ നനു പക്ഷ്മളാക്ഷി! കിമതഃ
ക്ഷേമം മമാംഗം ദൃഢം,
ഏതാദൃക്കൃശതാ കുതഃ ത്വഹമപി
പുഷ്ടാംഗം ശരീരം ജഡോ
കേനാസൗ പുരുഷഃ പ്രിയേ! പണ്ണഗുണീ
ഗേഹസ്ഥസംമേലനാൽ,
താതത് സുഭ്രു! ന കാചി മേ ജ്വര ഇദം
ക്ഷേമം കുതോ പൃച്ഛസി.'

അല്ലേ സുന്ദരി! സൌഖ്യമോ? സുഖമെനി-
ക്കേറ്റം ശരീരം കൃശം,
എന്തേ കാർശ്യമിതിത്ര? ദേഹമിതു തേ
സംപുഷ്ടമായിട്ടതാൻ
ഞാനെന്തിത്ര തടിക്കുവാൻ പ്രിയതമേ?
കാന്താംഗസമ്മേളനാൽ
നീയല്ലാതിവനില്ലൊരുത്തി, കുശലം
ചോദിപ്പതെന്തേ പുനഃ. (സ-ച)

ഇങ്ങനെ മാറുള്ളവയിലും ഉദാഹരണം കണ്ടുകൊൾക.

അനന്തരം ഹാസ്യരസത്തെ പറയുന്നു:—

വികൃതാകാരവാഗ്വേഷാ-
ദികളാലുളവാസ്സതാം
ഹാസ്യം, ഹാസസ്ഥായിഭാവം
ശ്വേതം പ്രമഥദൈവതം. ൨൫൧

ഏവന്റെ വികൃതാകാരാ-
ദിയാൽ കാണ്മോർ ചിരിപ്പിതോ
ആലംബനമവൻ; തച്ചേ-
ഷ്ടാദിയുദ്ദീപനം മതം. ൨൫൨

നേത്രാസ്യതാക്ഷിസങ്കോചാ-
ദ്യനുഭാവങ്ങളാമിഹ
നിദ്രാലസ്യാവഹിത്ഥാദി
വ്യഭിചാരികളാമിതിൽ. ൨൫൩

സ്മിതഹസിതങ്ങളുത്തമ-
നധമ മധ്യന്മ വിഹസിതാവഹസിതങ്ങൾ
നിചന്നപഹസിതവുമതി-
ഹസിതവുമുണ്ടാമിതേവമാറുവിധം. ൨൫൪

കണ്ണല്പമൊന്നുവിടരും
'സ്മിത'ത്തിലധരം തുടിക്കുമൊന്നല്പം
തെല്ലു തെളിഞ്ഞിഹ കാണാം
പല്ലുകളെന്നാകിലായതാം 'ഹസിതം'. ൨൫൫

മധുരസ്വരം 'വിഹസിതം'
തോളും തലയും ചലിക്കി'ലവഹസിതം.'
കണ്ണിൽജ്ജലം പൊഴിഞ്ഞാ-
'ലപഹസിതം' മെയ്യിളക്കി'ലതിഹസിതം.'

ഉദാഹരണം:—

'ഗുരോർഗ്ഗിരഃ പഞ്ചദിനാന്യധീത്യ
വേദാന്തശാസ്ത്രാണി ദിനത്രയം ച
അമീസമാഘ്രായ ച തർക്കവാദാൻ
സമാഗതാഃ കുക്കുടമിശ്രപാദാഃ.'

മീമാംസയഞ്ചുദിനം പഠിച്ചു
വേദാന്തശാസ്ത്രങ്ങളെ മൂന്നുനാളും
തർക്കോക്തിവാദങ്ങൾ മണത്തുനോക്കി
വന്നാരിതാ കുക്കുടമിശ്രപാദർ.

(സ്വ.)

ഈ രസത്തിന്റെ പരിപുഷ്ടി ലടകന്മേളക്കാദികളിൽ കണ്ടുകൊള്ളുക.

ഇതിലാകട്ടെ;

ഹാസമുള്ളവനെ സ്പഷ്ട-
മായ്ച്ചൊല്ലീലെങ്കിലും ക്വചിൽ
സിദ്ധമാകും വിഭാവാദി-
സാമർത്ഥ്യാൽ സ്വയമേവതാൻ. ൨൭

അഭേദമായ് വിഭാവാദി-
സാധാരണ്യാൽ പ്രതീതമാം
അതിനാലീ ഹാസ്യരസം
ബോധിച്ചീടുന്നു സഭ്യരും. ൧൭൮

മററുള്ള രസങ്ങളിലും ബോധപ്രകാരം ഇങ്ങനെതന്നെയെന്നറിഞ്ഞുകൊള്ളേണ്ടതാകുന്നു.

ഇനി കരുണരസത്തെ പറയുന്നു:—

ഇഷ്ടനാശോത്ഥിതാനിഷ്ടാ-
ലുണ്ടാം കരുണമാം രസം
കപോതവർണ്ണമാകുന്നു
യമദൈവതമാമിതു്. ൧൭൯

ഇതിൽ ശോകം സ്ഥായിഭാവം
ശോച്യമാലംബനം മതം
ദാഹാദ്യവസ്ഥയാകുന്നി-
തിനുദ്ദീപനം പുനഃ. ൧൮൦

അനുഭാവം ദൈവനിന്ദാ-
ഭൂപാതരുദിതാദികൾ
വൈവർണ്ണ്യോച്ഛ്വാസനിശ്വാസ-
സ്തംഭപ്രലപനങ്ങളും. ൧൮൧

നിർവ്വേദമോഹാപസ്മാര-
വ്യാധിഗ്ലാനിസ്മൃതിശ്രമം
വിഷാദം ജാഡ്യമുന്മാദ-
ചിന്താദി വ്യഭിചാരികൾ. [illegible]

ശോച്യം, നഷ്ടമായ ബന്ധുക്കൾ മുതലായതു്.

ഉദാഹരണം:—

'വിപിനേ ക്വ ജടാനിബന്ധനം
തവ ചേദം ക്വ മനോഹരം വപുഃ
അനയോർഘടനാ വിധേഃ സ്ഫുടം
നനു ഖഡ്ഗേന ശിരീഷകർത്തനം.'

വനത്തിൽ വാണിജ്ജടകെട്ടലെങ്ങഹോ
മനോജ്ഞമാമിത്തവ ദേഹമെങ്ങഹോ
നിനക്കിലീരണ്ടുമിണക്കിയീശ്വരൻ
നനുത്തനെന്മേനിയറുത്തു വാളിനാൽ.

(സ്വ.)

ഇതിൽ രാമന്റെ വനവാസത്താലുണ്ടായ ശോകംകൊണ്ടു് ആർത്തനായ ദശരഥന്റെ ദൈവനിന്ദയാകുന്നു. ഇങ്ങനെ ബന്ധുവിയോഗം, അർത്ഥനാശം മുതലായവയിലും ഉദാഹരിക്കാവുന്നതാണു്. ഇതിന്റെ പരിപോഷം മഹാഭാരതത്തിൽ സ്ത്രീപർവ്വത്തിൽ കണ്ടുകൊള്ളുക.

ഇതിനു കരുണവിപ്രലംഭത്തിൽനിന്നുള്ള ഭേദത്തെ പറയുന്നു:—

സ്ഥായിഭാവം ശോകമാക-
മൂലമിശ്ശോകമാം രസം
വിപ്രലംഭത്തിങ്കൽനിന്നു
ഭിന്നമാകുന്നു കേവലം. ൨൱൬

പുനസ്സംഭോഗമാകുന്ന
ഹേതുവുണ്ടാകകാരണം
രതിയല്ലോ സ്ഥായിഭാവം
വിപ്രലംഭാഖ്യമായതിൽ. ൨൱൭

—————



ഇനി രൌദ്രരസത്തെ പറയുന്നു:—

ക്രോധസ്ഥായികമാം രൌദ്രം
രക്തമാം രുദ്രദൈവതം
ആലംബനം ശത്രു; തച്ചേ-
ഷ്ടകളുദ്ദീപനങ്ങളാം. ൨൱൮

മുഷ്ടി ചുരുട്ടിയിടിക്കുക
വീഴ്ത്തുക, കുത്തിപ്പിളൎക്ക, വെട്ടുകയും
യുദ്ധോദ്യോഗാദികളും
രൌദ്രരസോദ്ദീപ്തിയിങ്കലുണ്ടാകും. ൨൱൯

ഭ്രൂഭംഗമോഷ്ഠം ദംശിക്ക
കയ്യോങ്ങുക ഞെരിക്കയും

തന്റെ വീര്യം പറകയു-
മായുധങ്ങളിളക്കയും. ഉന്നര

ഔഗ്ര്യാവേഗങ്ങൾ രോമാഞ്ചം
സ്വേദം വേപഥുവും മദം
രൌദ്രത്തിലനുഭാവങ്ങ-
ളാക്ഷേപം ക്രൂരദർശനം. ഉന്ന്വ

മോഹാമർഷാദിയുമതിൽ
വ്യഭിചാരികളായ്‌വരും

ഉദാഹരണം:-

'കൃതമനുമതം ദൃഷ്ടം വാ യൈരിദം ഗുരുപാതകം
മനുജപശുഭിർന്നിർമ്മര്യാദൈർഭവദ്ഭിരുദായുധൈഃ
നരകരിപുണാ സാർദ്ധം തേഷാം സഭീമകിരീടിനാ-
മയമഹമസൃങ്മേദോമാംസൈഃ കരോമി ദിശാം ബലിം.'

കഷ്ടം മര്യാദകൈവിട്ടിതു ഗുരുവരനിൽ
ചെയ്തിട്ടും പാപകൃത്യം
ദുഷ്ടന്മാരാം ഭവാന്മാരനുമതിയോടു പാ-
ർത്തീലയോ നിസ്ത്രപന്മാർ
പെട്ടന്നാനിങ്ങളെല്ലാവരെയുമിഹ രണേ
കൃഷ്ണനൊന്നിച്ചിദാനീം
പിഷ്ടാന്തം ചേർത്തു രക്തക്കുരുതിബലി ദിശാ-
ദേവികൾക്കേകുവൻ ഞാൻ.

(കിളിമാനൂർ രാമവർമ്മ കോയിത്തമ്പുരാൻ.)

ഈ രസത്തിനു യുദ്ധവീരരസത്തിൽനിന്നുള്ള ഭേദത്തെ പറയുന്നു:—

രൌദ്രത്തിൽ മുഖവും കണ്ണു-
മധികം രക്തമായ്വരും. ൨൱൯

യുദ്ധവീരരസത്തേക്കാ-
ളുത്തതാനിഹ ഭേദമാം.

---

ഇനി വീരരസത്തെ പറയുന്നു.

ഉത്സാഹസ്ഥായിഭാവാഢ്യ-
മുത്തമം വീരമാം രസം. ൨൱൰

മഹേന്ദ്രദൈവതം, സ്വർണ്ണ-
വർണ്ണമെന്നു ബുധോദിതം.
ആലംബനവിഭാവങ്ങൾ
ജേതവ്യാദികളാമിതിൽ. ൨൱൰൧

ജേതവ്യാദികൾതൻ ചേഷ്ടാ-
ദികളുദ്ദീപനങ്ങളാം.
സഹായാന്വേഷണാദ്യങ്ങ-
ളനുഭാവങ്ങളാമിഹ ൨൱൰൨

സഞ്ചാരികൾ—ധൃതി, ഗർവ്വം,
മതി, തർക്കം, രോമഹർഷണം, സ്മൃതിയും
ദാനം ധർമ്മം യുദ്ധം
ദയയെന്നിവചേർന്നുണ്ടുനാലുവിധം. ൨൱൰൩

ആ വീരനാകട്ടെ ദാനവീരൻ, ധർമ്മവീരൻ, യുദ്ധവീരൻ, ദയാവീരൻ എന്നു നാലു വിധമാകുന്നു.

അതിൽ ദാനവീരനു പരശുരാമൻ ഉദാഹരണം:—

'ത്യാഗഃ സപ്തസമുദ്രമുദ്രിതമഹീ നിർവ്യാജദാനാവധിഃ'—
ത്യാഗം നിർവ്യാജമേഴാഴികൾ ചുഴലിനട്ടദാനപര്യന്തമല്ലോ.—എന്നു

ഇവിടെ പരശുരാമന്റെ ത്യാഗത്തിൽ ഉത്സാഹമാകുന്ന സ്ഥായിഭാവം, സമ്പ്രദാനഭൂതന്മാരായ (ദാനത്തെ പ്രതിഗ്രഹിക്കുന്നവരായ) ബ്രാഹ്മണരാകുന്ന ആലംബനവിഭാവങ്ങളാലും സത്ത്വോത്സാഹാദികളായ ഉദ്ദീപനവിഭാവങ്ങളാലും വ്യക്തീകരിക്കപ്പെട്ടതായി, സർവ്വസ്വത്യാഗാദികളായ അനുഭാവങ്ങളാൽ പ്രകാശിതമായി, ഹർഷധൈര്യാദിസഞ്ചാരികളാൽ പുഷ്ടമായിട്ട് ദാനവീരരസാവസ്ഥയെ പ്രാപിക്കുന്നു.

ധർമ്മവീരനു യുധിഷ്ഠിരൻ ഉദാഹരണം:—

'രാജ്യം ച വസു ദേഹശ്ച
ഭാര്യാ ഭ്രാതൃസുതാശ്ച യേ
യച്ച ലോകേ മമായത്തം
തദ്ധർമ്മായ സദോദ്യതം.'

രാജ്യവും ധനവും ദേഹം
ഭാര്യ സോദരർ മക്കളും
എനിക്കിനിയുമെന്തൊന്നു-
ണ്ടതെല്ലാം ധർമ്മസാധകം.

(സ.1)

യുദ്ധവീരനു ശ്രീരാമൻ ഉദാഹരണം:—

'ഭോ ലങ്കേശ്വര! ദീയതാം ജനകജാ
 രാമഃ സ്വയം യാചതേ
കോഽയം തേ മതിവിഭ്രമഃ സ്മര നയം
 നാദ്യാപി കിഞ്ചിൽ ഗതം
നൈവം ചേൽ ഖരദൂഷണത്രിശിരസാം
 കണ്ഠാസൃജാ പങ്ക്കിലഃ
പത്രീ നൈഷ സഹിഷ്യതേ മമ ധനു-
 ർജ്യാബന്ധബന്ധൂകൃതഃ.'

ഹേ ലങ്കേശ്വര! സീതയെത്തരിക; രാ-
 മൻ താനിരക്കുന്നി,തെ-
ന്തോർമ്മക്കേടു ഭവാനു? നല്ല നയമോ-
 ർക്കൊ,ന്നും കഴിഞ്ഞില്ലഭോ
അല്ലെങ്കിൽ ഖരദൂഷണാദിനിണമാ-
 ർന്നീട്ടുണങ്ങാത്തതാ-
മിയ്യെന്നമ്പു സഹിക്കയില്ല; വില്ലും
 ഞാണും തുണക്കാരുമായ്.

(൧൮൨)

ദയാവീരനു ജീമൂതവാഹനൻ ഉദാഹരണം:—

'സിരാമുഖൈഃ സ്യന്ദത ഏവ രക്ത-
മദ്യാപി ദേഹേ മമ മാംസമസ്തി
തൃപ്തിം ന പശ്യാമി തവാപി താവൽ
കിം ഭക്ഷണാത്ത്വം വിരതോ ഗരുത്മൻ!'

സിരാമുഖങ്ങളൂടൊഴുകുന്നു രക്തം
ശരീരമതിലിനിയുമുണ്ടു മാംസം

കാണ്മീല സംതൃപ്തി നിനക്കു,മെന്തേ
തിന്നാതിരിക്കുന്നു ഭവാൻ ഗജേന്ദ്രൻ!

(സ. ച)

ഇവയിലും പൂർവ്വോദാഹരണങ്ങളിലെപ്പോലെ വിഭാവാദികളെ ഊഹിച്ചുകൊൾക.

---

ഇനി ഭയാനകരസത്തെ പറയുന്നു:—

ഭയാനകരസത്തിന്നു
ഭയംതാൻ സ്ഥായിഭാവമാം
സ്ത്രീകൾ നീചപ്രകൃതിക-
ളിവർക്കുളവാസ്പദം. ൧൭

ഭൂതദൈവതമായ്കൃഷ്ണ-
വർണ്ണമായുള്ളതാമതു്.
ഭയം യാതൊന്നിൽ നിന്നുണ്ടാ-
മതാലംബനമാമിതിൽ. ൧൮

അതിഘോരങ്ങളാം തച്ചേ-
ഷ്ടകളുദ്ദീപനങ്ങളാം
അനുഭാവങ്ങൾ, വൈവർണ്ണ്യം
ഗദ്ഗദസ്വരഭാഷണം. ൧൯

നിശ്ചേഷ്ടത വിയപ്പംഗ-
കമ്പം രോമാഞ്ചവും തഥാ
പകച്ചു നാലുഭാഗത്തും
വല്ലാതെകണ്ടുനോക്കുക. ൨൬൭

ജുഗുപ്സാവേഗസമ്മോഹ-
സന്ത്രാസഗ്ലാനിദീനതാ
ശങ്കാപസ്മാരസംഭ്രാന്തി-
മൃത്യാദി വ്യഭിചാരികൾ. ൨൬൮

ഉദാഹരണം:—

'ഓടീ വഷ്‌വരൻ—' ഇത്യാദി.




അനന്തരം ബീഭത്സരസത്തെ പറയുന്നു:—

ബീഭത്സമാം രസത്തിൻെറ
സ്ഥായിഭാവം ജുഗുപ്സയാം
നിറം നീലം, മഹാകാല-
നാകുന്നിതധിദേവതാ. ൨൬൯

ദുർഗ്ഗന്ധമാംസമേദോസ്ര-
ങ്ങളാലംബനമാമതിൽ
അതിൽത്താൻ കൃമിപാതാദി-
യായതുദ്ദീപനം സ്മൃതം. ൨൭൦

മുഖം തിരിക്കൽ, കാൎപ്പിച്ചു
തുപ്പൽ, കൺചിമ്മലിവക
അനുഭാവങ്ങളതിനു,
വ്യഭിചാരികൾ, മോഹവും ഉ-വൃഷ

അപസ്മാരവുമാവേഗം
വ്യാധിയും മരണാദിയും

ഉദാഹരണം:—

'ഉൽകൃത്യോൽകൃത്യ കൃത്തിം പ്രഥമമഥ പൃഥൂ-
ച്ഛോഫഭൂയാംസി മാംസാ-
ന്യംസസ്ഫിക്പൃഷ്ഠപിണ്ഡാദ്യവയവസുലഭാ-
ന്യുഗ്രപൂതീനി ജഗ്ദ്ധ്വാ
ആൎത്തഃ പൎയ്യസ്തനേത്രഃ പ്രകടിതദശനഃ
പ്രേതരങ്കഃ കരങ്കാ-
ദങ്കസ്ഥാദസ്ഥിസംസ്ഥം സ്ഥപുടഗതമപി
ക്രവ്യമവ്യഗ്രമത്തി.'

ചീന്തിച്ചീന്തിപ്പൊളിച്ചങ്ങനെ തൊലിയെ നടേ
പിന്നെ വൻപൂതിഗന്ധം
ചിന്തിത്തോളാസനം തൊട്ടവകളിൽ വളരും
മാംസവും തിന്നശേഷം
ദന്തം വല്ലാതിളിച്ചുൾക്കടമിഴികൾ ചുഴി-
ച്ചേഭ്യനിപ്രേതമങ്കേ
സന്ധിക്കും മണ്ടയോടൊട്ടിയ പിശിതമശി-
ക്കുന്നിതത്യാശയോടേ.

(സ്വ)

ഇനി അത്ഭുതരസത്തെ പറയുന്നു:—

അത്ഭുതാഖ്യരസത്തിന്നു
വിസ്മയം സ്ഥായിഭാവമാം ൨൱൨

ഗന്ധർവ്വദൈവതമത്രേ
പീതവർണ്ണവുമാസ്പദം.
ലോകാതിശായിവസ്തുക്ക-
ളതിനാലംബനങ്ങളാം ൨൱൩

തൽഗുണാധിക്യമതിനു-
ള്ളുദ്ദീപനവിഭാവമാം.
സ്തംഭം, വിയർപ്പു, രോമാഞ്ചം,
സംഭ്രമം, ഗദ്ഗദസ്വരം, ൨൱൪

കണ്ണിൻവിടർച്ചയിത്യാദി-
യനുഭാവങ്ങളാമതിൽ.
വിതർക്കാവേഗസംഭ്രാന്തി-
ഹർഷാദി വ്യഭിചാരികൾ. ൨൱൫

ഉദാഹരണം:—

'ദോർദ്ദണ്ഡാഞ്ചിതചന്ദ്രശേഖരധനു-
ർദ്ദണ്ഡാവഭംഗോദ്യത-
ഷ്ടങ്കാരധ്വനിരാര്യബാലചരിത-
പ്രസ്താവനാഡിണ്ഡിമഃ
ദ്രാക് പര്യസ്തകപാലസമ്പുടമിളൽ
ബ്രഹ്മാണ്ഡഭാണ്ഡോദര-

ദ്യാമ്യൽപിണ്ഡിതചണ്ഡിമാ കഥമഹോ
നാദ്യാപി വിശ്രാമ്യതി.'

പെട്ടന്നേട്ടന്റെ കുട്ടിക്കളികളിലുടനേ-
ക്കേളികൊട്ടെന്നമട്ടിൽ
പൊട്ടിച്ചുച്ചഗ്രമൂഢൻ തിരുവടിയുടെ വി-
ല്ലിന്റെ ടങ്കാരശബ്ദം,
മുട്ടി ബ്രഹ്മാണ്ഡഭാണ്ഡത്തിനു പുറമിയലും
വങ്കപാലാന്തരത്തിൽ
തട്ടിത്തിങ്ങും മുഴക്കം മുഴുവനുമൊഴിവായ്
നില്പതില്ലിപ്പൊഴും ഹാ!

(സ-ി)

---

ഇനി ശാന്തരസത്തെ പറയുന്നു:—

ശമസ്ഥായികമാം ശാന്ത-
മുത്തമപ്രകൃതിസ്ഥിതം
കുന്ദേന്ദുസുന്ദരച്ഛായം
ശ്രീനാരായണദൈവതം. [illegible]

അനിത്യത്വാദിയാൽ സർവ്വ-
വസ്തുനിസ്സാരബുദ്ധിതാൻ
പരമാത്മസ്വരൂപം താ-
നതിനാലംബനം മതം. [illegible]

പുണ്യാശ്രമഹരിക്ഷേത്ര-
തീർത്ഥരമ്യവനാദികൾ

മഹാപുരുഷസംഗാദി-
യതിനുദ്ദീപനങ്ങളാം. ൨൨൨

രോമാഞ്ചാദ്യനുഭാവങ്ങൾ;
നിർവ്വേദം ഹർഷവും സ്മൃതി
മതിയും ധൃതകാരുണ്യ-
മിത്യാദി വ്യഭിചാരികൾ. ൨൨൩

ഉദാഹരണം:—

'രഥ്യാന്തശ്ചരതസ്തഥാ ധൃതജരൽ-
കന്ഥാലവസ്യാധ്വഗൈഃ
സത്രാസം ച സകൌതുകം ച സദയം
ദൃഷ്ടസ്യ തൈർന്നാഗരൈഃ
നിർവ്യാജീകൃതചിത്സുധാരസമുദാ
നിദ്രായമാണസ്യ മേ
നിശ്ശങ്കഃ കരടഃ കദാ കരപുടീ-
ഭിക്ഷാം വിലുണ്ഠിഷ്യതി.'

നാറിക്കീറിപ്പൊളിഞ്ഞുള്ളൊരു ചെറുതുണിയും
ചുറ്റി രഥ്യാന്തരത്തിൽ
കേറുമ്പോൾ പൂരിലുള്ളോർ ഭയകുതുകദയാ-
പൂർവ്വമീക്ഷിച്ചു നിൽക്കെ
നേരായ് സച്ചിൽ സുധാസ്വാദനരസമൊടുറ-
ങ്ങുംവിധം ഞാൻ നടക്കും
നേരം കാകൻ വിശങ്കം കരപുടിയിലെഴും
ഭിക്ഷ ഭക്ഷിപ്പതെന്നോ?

ഇതിന്റെ പുഷ്ടി മഹാഭാരതാദികളിൽ കണ്ടുകൊൾക.

നിരഹങ്കാരരൂപതാൽ
ദയാവീരാദിയല്ലിത്.

ദയാവീരാദിയായ നാഗാനന്ദം മുതലായവയിൽ ജീമൂതവാഹനാദികൾക്ക് ഇടയിൽ മലയവത്യാദികളിൽ അനുരാഗവും, അവസാനത്തിൽ വിദ്യാധരചക്രവർത്തിതാദിപ്രാപ്തിയും കാണുന്നതുകൊണ്ട് അഹങ്കാരശാന്തി വന്നതായി കാണുന്നില്ല. ശാന്തരസമാകട്ടെ എല്ലാ പ്രകാരത്തിലും അഹങ്കാരപ്രശമപ്രധാനരൂപമാകകൊണ്ട് ദയാവീരാദികളിൽ അന്തർഭവിക്കുന്നതല്ല. അതു ഹേതുവായിട്ടു നാഗാനന്ദാദികളിൽ ശാന്തരസപ്രാധാന്യം നിരസിക്കപ്പെട്ടുകയും ചെയ്തു.

എന്നാൽ,

'യാതൊന്നിലില്ലാ, സുഖദുഃഖചിന്താ-
ദ്വേഷങ്ങളും രാഗവുമിച്ഛയൊന്നും
ഭാവങ്ങളെല്ലാം സമമാവതേതി-
ലതാം മുനീന്ദ്രോദിതമായ ശാന്തം.'

എന്നിപ്രകാരത്തിലുള്ള ശാന്തരസം, ആത്മസ്വരൂപപ്രാപ്തിരൂപമായ മോക്ഷാവസ്ഥയിൽ മാത്രമേ സംഭവിക്കയുള്ളുവെന്നു വരുന്നതുകൊണ്ട് അതിൽ സഞ്ചാരിഭാവാദികളുണ്ടാകുന്നതല്ലാത്തതിനാൽ അതു രസമായി ഭവിക്കുന്നതെങ്ങിനെ എന്നു പറയുന്നു:—

യുക്തവിയുക്താവസ്ഥയി-
ലുള്ള ശമംതന്നെ രസമതാകുന്നു

അതിനാൽ സഞ്ചാര്യാദികയു-
ളതിലുണ്ടാവാൻ വിരോധമില്ലേതും. ൨൯൦

ഇതിൽ സുഖാഭാവം പറയപ്പെട്ടിട്ടുള്ളതും വൈഷയികസുഖപരമാകയാൽ അതിനും വിരോധമില്ല.

അതിനു പ്രമാണം:

'ലൌകികം കാമസുഖവും
മഹത്താം ദിവ്യസൌഖ്യവും
തൃഷ്ണാക്ഷയസുഖത്തിന്റെ
കാണിക്കും സമമാസ്ഥരാ'.

'എല്ലാവിധമഹങ്കാര-
മില്ലാതാകുന്നതാകിലോ
ദയാവീരാദികളിതിൽ-
ത്തന്നെയുൾപ്പെട്ടമൊക്കയും.'

ദയാവീരാദികൾ എന്നതിലെ ആദിശബ്ദംകൊണ്ടു ധൎമ്മവീരം, ദാനവീരം, ദേവതാവിഷയരതി ഇത്യാദികൾ ഗ്രാഹ്യങ്ങളാകുന്നു.

അതിൽ ദേവതാവിഷയരതിക്കുദാഹരണം:—

'കദാവാരാണസ്യാമമരതടിനീരോധസി വസൻ
വസാനഃ കൌപീനം ശിരസി നിദധാനോഽഞ്ജലിപുടം
അയേ ഗൌരീനാഥ! ത്രിപുരഹര! ശംഭോ! ത്രിനയന!
പ്രസീദേതി ക്രോശൻ നിമിഷമിവ നേഷ്യാമി ദിവസാൻ.'

ച്ചെന്നോ, ശ്രീകാശിയിൽച്ചെന്നമരതടിനിതൻ
വക്കിൽ വാണിട്ടുട്ടകളം
കൌപീനം മാത്രമേന്തിത്തലയിലിരുകരം
ചേർത്തു ബന്ധിച്ചുകൂപ്പി
ഹേ ഗൌരീനാഥ! ശംഭോ! ത്രിപുരമഥന! മു-
ക്കണ്ണ! നന്നായ് പ്രസാദി-
ച്ചുന്നായ് ക്രോശിച്ചനേകം ദിനമൊരുനിമിഷം
പോലെ പോക്കാവുതും മേ.

(സ്ര)

---

അനന്തരം മുനീന്ദ്രസമ്മതമായ വത്സലരസത്തെ പറയുന്നു:—

സ്ഫുടമായ ചമൽക്കാര-
മുണ്ടെന്നുള്ളതു മൂലമായ്
രസമാണെന്നു വിദ്വാന്മാർ
ചൊല്ലുന്നു വത്സലത്തെയും. ൨൯൫

വാത്സല്യസ്നേഹമാം സ്ഥായി
പുത്രാദ്യാലംബനം മതം
ഉദ്ദീപനങ്ങൾ തച്ചേഷ്ടാ-
വിദ്യാശൌര്യദയാദികൾ. ൨൯൬

ദർശനസ്പർശനഘ്രാണ-
ചുംബനാലിംഗനങ്ങളും
രോമാഞ്ചബാഷ്പാദികളു-
മനുഭാവങ്ങളാമതിൽ. ൨൯൭

സഞ്ചാരികളനിഷ്ടാപ്തി-
ശങ്കാഹർഷാദിയായവ
നീരിത്താരുള്ളിലെ നിറം,
ശ്രീമഹാലക്ഷ്മി ദേവതാ. ഉ. ൯൪

ഉദാഹരണം:—

'ഉവാച ധാത്ര്യാ പ്രഥമോദിതം വചോ
യയൌ തദീയാമവലംബ്യ ചാംഗുലിം
അഭൂച്ച നമ്രഃ പ്രണിപാതശിക്ഷയാ
പിതുർമ്മുദം തേന തതാന സോഽർഭകഃ.'

പോററമ്മ മുമ്പിലുരചെയ്ത വചസ്സു ചൊല്ലി-
ത്തൽക്കൈവിരൽപ്പിടിവിടാതെ നടന്നുപോയി
വന്ദിച്ചിട്ടും മുറ പഠിച്ചവിധം വണങ്ങി-
യപ്പൈതലപ്പനതിനാലുമുവാക്കി മോദം.
(സ.)



ഇനി ഈ രസങ്ങളുടെ പരസ്പരവിരോധത്തെ പറയുന്നു:—

ശൃംഗാരം, കരുണംതൊട്ടു-
ള്ളഞ്ചിനോടു വിരോധമാം.
ഹാസ്യം, ഭയാനകത്തോടും
കരുണത്തോടുമങ്ങനെ. ഉ. ൯൫

കരുണം, ഹാസ്യശൃംഗാര-
ങ്ങളോടുമതുപോലെതാൻ

രൌദ്രം, ശൃംഗാരഹാസ്യങ്ങൾ
ഭയാനകമിവറൊടും. ൧൯൬

വീരം, ഭയാനകം ശാന്ത-
മിവയോടു വിരോധമാം.
ഭയാനകം, വീരരൌദ്ര-
ഹാസ്യശാന്തങ്ങളോടപി ൧൯൭

ശൃംഗാരത്തോടുമവ്വണ്ണം
വിരോധംപൂണ്ടിരിപ്പതാം.
ശാന്തമായ രസത്തിന്നു,
ശൃംഗാരമഥ ഹാസ്യവും ൧൯൮

വീരം ഭയാനകം രൌദ്ര-
മിവയോടു വിരോധമാം.
ശൃംഗാരത്തോടു ബീഭത്സം,
രസവൈരുദ്ധ്യമിങ്ങനെ. ൧൯൯

ഇവയുടെ സമ്മേളനം എങ്ങനെയെല്ലാമെന്നു വഴിയേ പറയുന്നതാണ്.

ചിലതിൽ കാരണവശാൽ
സ്ഥിരമായ്ക്കാണുമെങ്കിലും
ഉന്മാദാദികൾ, പാത്രസ്ഥൈ-
ര്യത്താൽ സ്ഥായികളാസ്സുരാ. ൨൦൦

വിക്രമോർവ്വശീയിൽ നാലാമങ്കത്തിൽ പുരൂരവസ്സിന്റെ ഉന്മാദം ഉദാഹരണം.

രസം, ഭാവ,മിവററിന്നു-
ള്ളാഭാസങ്ങ,ളതേവിധം
ഭാവത്തിൻ ശാന്തി,യുദയം,
സന്ധിയും, ശബളത്വ,വും. ൩൦൪

ഇവയെല്ലാം രസിപ്പിക്ക-
ന്നതുമൂലം രസങ്ങളാം

രസിപ്പിക്കുക എന്ന ധർമ്മമുണ്ടാകകൊണ്ടു ഭാവാദികളിലും രസത്വം ലക്ഷണാസിദ്ധമാണെന്നു താൽപര്യം.

ഇനി ഭാവാദികളെ പറയുന്നു:—

പ്രധാനസഞ്ചാരികളും
ദേവാദിരതിയും പുനഃ. ൩൦൫

ഉൽബുദ്ധമാത്രമാം സ്ഥായി-
യിവ ഭാവങ്ങളായ്സ്മൃതം.

'ഭാവമില്ലാതെ രസമി-
ല്ലില്ല ഭാവം രസം വിനാ
രസഭാവങ്ങൾതൻ സിദ്ധി-
യന്യോന്യകൃതമിങ്ങനെ.'

എന്നു പറയപ്പെട്ടിരിക്കുന്ന രീതിയിൽ സൂക്ഷ്മാലോചനയിൽ പരമ വിശ്രാന്തിസ്ഥാനമായ രസത്തോടുകൂടിത്തന്നെ വർത്തിക്കുന്നവയാ ണെങ്കിലും, രാജാവു നടത്തുന്ന വിവാഹത്തിൽ ഓരോ പ്രവൃത്തിക ളിൽ ഏല്പ്പെട്ടിരിക്കുന്ന ഭൃത്യന്മാരെപ്പോലെ ആകപ്പാടെ യാതൊ ന്നിൽ (രസത്തിൽ) പ്രാധാന്യേന അഭിവ്യക്തങ്ങളായ വ്യഭിചാരിക ളും, ദേവന്മാർ മുനികൾ ഗുരുക്കന്മാർ രാജാക്കന്മാർ മുതലായവരെ വിഷയീകരിച്ചുള്ള രതിയും, ഉൽബുദ്ധമാത്രങ്ങളും വിഭാവാദികളാൽ പരിപുഷ്ടങ്ങളല്ലാത്തതിനാൽ രസസ്വരൂപതയെ പ്രാപിക്കാത്തവ യും ആയ സ്ഥായിഭാവങ്ങളും ഭാവം എന്ന ശബ്ദംകൊണ്ടു പറയപ്പെ ടുവാൻ യോഗ്യങ്ങളാകുന്നു.

അതിൽ വ്യഭിചാരിഭാവത്തിനുദാഹരണം:—

'ഇത്തരം മുനികുലോത്തമൻ'—ഇത്യാദി. ഇതിൽ 'അവഹി ത്ഥ' എന്ന വ്യഭിചാരിഭാവമാകുന്നു.

ദേവവിഷയരതിക്കുദാഹരണം:—

'ദിവി വാ ഭുവി വാ മമാസ്തു വാസോ
നരകേ വാ നരകാന്തക! പ്രകാമം
അവധീരിതശാരദാരവിന്ദൌ
ചരണൌ തേ മരണേƒപി ചിന്തയാമി'

നരസുരലോകങ്ങളിലോ
നരകത്തിൽത്തന്നെയോ വസിച്ചാലും
നരകരിപോ! നിൻചരണ-
സ്മരണം മരണേƒപി മേ ഭവിക്കണമേ.

(സ്വ.)

മുനിവിഷയരതിക്കുദാഹരണം:—

'വിലോകനേനൈവ തവാമുനാ മുനേ!
കൃതഃ കൃതാർത്ഥോഽസ്മി നിബർഹിതാംഹസാ
തഥാപി ശുശ്രൂഷുരഹം ഗരീയസീ-
ർഗ്ഗിരോഽഥവാ ശ്രേയസി കേന തൃപ്യതേ.'

ഏനസ്സു പോമിത്തവ ദർശനത്താൽ
താനേ മുനേ! ഞാൻ ചരിതാർത്ഥനായി
എന്നാകിലും കല്പന കേൾപ്പതിന്നു-
ണ്ടിന്നാശ; നന്മയ്ക്കൊരുവനുള്ള തൃപ്തി.

(സ്വ)

രാജവിഷയരതിക്കുദാഹരണം:—

'ത്വദ്വാജിരാജിനിർദ്ധൂത-
ധൂളീപടലപങ്കിലാം
ന ധത്തേ ശിരസാ ഗംഗാം
ഭൂരിഭാരഭിയാ ഹരഃ'

നിന്നശ്വപ്പട പാറീടും
പൊടിച്ചാർത്താൽ ചളിപ്പെടും
ഗംഗയെത്തലയിൽച്ചൂടു-
ന്നില്ലരൻ ഭാരഭീയൊടും.

(സ്വ)

ഇങ്ങനെ മററുള്ളവയും കണ്ടുകൊൾക.

ഉൽബുദ്ധമാത്രമായ സ്ഥായിഭാവത്തിനുദാഹരണം:—

'ഹരസ്തു കിഞ്ചിൽ പരിലുപ്തധൈര്യ-
ശ്ചന്ദ്രോദയാരംഭ ഇവാംബുരാശിഃ
ഉമാമുഖേ ബിംബഫലാധരോഷ്ഠേ
വ്യാപാരയാമാസ വിലോചനാനി.'

ചന്ദ്രോദയം പാർത്തെഴുമാഴിപോലെ-
യന്നേരമൊന്നുള്ളമലിഞ്ഞു ദേവൻ
പാരിച്ച ബിംബാധരകാന്തിയോലും
ഗൗരീമുഖം കണ്ണുകളാൽ നുകർന്നാൻ.

(ഏ. ആർ. കോയിത്തമ്പുരാൻ.)

ഇതിൽ പാർവ്വതീവിഷയമായ പരമേശ്വരന്റെ രതിയാകുന്നു.

എന്നാൽ, പ്രധാനകരസംപോലെ വിഭാവാദികളിൽ ഒന്നു മാത്രമുണ്ടായാൽ ആഭാസമായ രസമാണെന്നു പറയപ്പെട്ടിട്ടുണ്ടല്ലോ. അവിടെ സഞ്ചാരിഭാവത്തെ പ്രത്യേകം വേർതിരിച്ചിട്ടില്ലാത്തതിനാൽ അതിനു പ്രാധാന്യേന അഭിവ്യക്തിയുണ്ടാകുന്നതെങ്ങനെയെന്നു പറയുന്നു:—

കൽക്കണ്ടം മുളകിത്യാദി-
പലതും ചേർത്തു തീർത്തിടും. ൩൦൩

പ്രപാണകത്തിൽ ചിലതു
ചിലപ്പോളേറിടുംവിധം
സഞ്ചാരിക്കു രസത്തിങ്കൽ
പ്രാധാന്യമുളവാമ്പരം. ൩൦൪

ഇനി രസാഭാസത്തെയും ഭാവാഭാസത്തെയും പറയുന്നു.

ആഭാസം രസഭാവങ്ങൾ-
ക്കനൌചിത്യത്തിനാൽ വരും.



ഇവിടെ അനൌചിത്യം എന്ന പദംകൊണ്ടു, രസങ്ങൾക്കു ഭരതാദികളാൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ള ലക്ഷണങ്ങൾ മുഴുവനില്ലാതെ ഏതാനും ചിലതുണ്ടായിരിക്കുക എന്നുള്ളതു കൂടി ഉപലക്ഷണമായി ഗ്രഹിക്കേണ്ടതാകുന്നു. ആ അനൌചിത്യത്തെ ബോധനമാക്കുവാനായിക്കൊണ്ടു് ഏതാനും ചിലതിവിടെ കാണിക്കുന്നു —

ഉപനായകനിലുമതുപോൽ
ബഹുനായകർതന്നിലും വരും രതിയും
മുനിഗുരുപത്നികൾ തന്നിലു-
മിരുവരിലൊരിടത്തു മാത്രമാം രതിയും. ൩൦൫

തിര്യഗ്വിഷകരതിയും
പ്രതിനായകനീചപാത്രഗതരതിയും
അനുചിതമാം ശൃംഗാരേ;
കോപം ഗുർവ്വാദിവിഷയകം രൌദ്രേ. ൩൦൬

ഹീനരിലുളവാം ശാന്തം;
ഗുർവ്വാദികളെക്കുറിച്ചെഴും ഹാസ്യം;
ബ്രഹ്മവധാദ്യുത്സാഹേ
വീരരസം; നീചപാത്രഗതമപി ച. ൩൦൭

ഉത്തമപാത്രങ്ങളിൽ വ-
ന്നുളവായിടുന്നതാം ഭയാനകവും,
അനുചിതമാ,മീവണ്ണം
മറ്റുള്ളവയും ഗ്രഹിച്ചുകൊള്ളേണം. ൩൦൮



ഉപനായകവിഷയമായ രതിക്കുദാഹരണം:—

'സ്വാമീ മുഗ്ദ്ധതരോ വനം ഘനമിദം
ബാലാഹമേകാകിനീ
ക്ഷോണീമാവൃണുതേ തമാലമലിന-
ച്ഛായാ തമസ്സന്തതിഃ
തന്മേ സുന്ദര! മുഞ്ച കൃഷ്ണ! സഹസാ
വർത്മേതി ഗോപ്യാ ഗിരഃ
ശ്രുത്വാ താം പരിരഭ്യ മന്മഥകലാ-
സക്തോ ഹരിഃ പാതു വഃ.'

നൂനം കാന്തനതീവ മുഗ്ദ്ധ,നിടതൂ-
ർന്നൊന്നീവനം, ബാലയാം
ഞാനേകാകിനി,യന്ധകാരപടലം
മൂടുന്നു നാടൊക്കയും,
യാനം മേ തടയൊല്ല കൃഷ്ണ! വഴി നൽ-
കെന്നുള്ള ഗോപീഗിരം

മാനിച്ചന്നവളായ് രമിച്ച രസികൻ
കണ്ണൻ നമുക്കാശ്രയം.

(സ.)

ബഹുനായകന്മാരിലുണ്ടാകുന്ന രതിക്കുദാഹരണം:—

'കാന്താസ്ത ഏവ ഭുവനത്രിതയേഽപി മന്യേ
യേഷാം കൃതേ സുതനു! പാണ്ഡുരയം കപോലഃ'

അല്ലേ സുന്ദരി! നിന്റെ ഗണ്ഡമെവരേ
ചൊല്ലീട്ടെടോ പാണ്ഡുവായ്
കില്ലില്ലായവരേ ത്രിലോകസുഭഗ-
ന്മാരെന്നുറയ്ക്കുന്നു ഞാൻ.

(സ.)

രണ്ടുപേരിലൊരാൾക്കുമാത്രമുള്ള രതിക്കുദാഹരണം —മാലതീമാധവത്തിൽ നന്ദനനു മാലതിയിൽ.

'ഒടുവിൽ രണ്ടുപേൎക്കും രതിയുണ്ടാകുന്നതായാലും ആദ്യം ഒരാൾക്കുമാത്രമേ രതിയുണ്ടാകുന്നുള്ളുവെങ്കിൽ അതും ആഭാസമാണ്' എന്നാകുന്നു 'ലോചനകാര'ന്റെ മതം.

അതിന്നു — രത്നാവലിയിൽ അന്യോന്യസന്ദൎശനത്തിനു മുമ്പിൽ സാഗരികക്കു വത്സരാജനിലുണ്ടായ രതി ഉദാഹരണം.

പ്രതിനായകനിലുണ്ടാകുന്ന രതിക്കുദാഹരണം — ഹയഗ്രീവവധത്തിൽ ഹയഗ്രീവന്റെ ജലക്രീഡാവൎണ്ണനത്തിൽ.

അധമപാത്രത്തിലുള്ള രതിക്കുദാഹരണം:—

‘ജഘനസ്ഥലനദ്ധപത്രവല്ലീ
ഗിരിമല്ലികുസുമാനി കാപി ഭില്ലീ
അവചിത്യ ഗിരൌ പുരോ നിഷണ്ണാ
സ്വകചാന്തൽകചയാംചകാര ഭർത്തുഃ.’

തരുവല്ലിയരസ്സു വച്ചുകെട്ടി
ഗ്ഗിരിമല്ലീമലരും പറിച്ചുകൂട്ടി
ഒരു ഭില്ലിയടുത്തിരുന്നുകെട്ടി-
ത്തിരുകിച്ചാൽ ചികരം വരന്റെ കയ്യാൽ.

(സ്വ.)

തിര്യക്കുകൾ മുതലായവയിൽ (മൃഗപക്ഷ്യാദികളിൽ) ഉള്ള രതിക്കുദാഹരണം:—

‘മല്ലീമതല്ലീഷു വനാന്തരേഷു
വല്ല്യന്തരേ വല്ലഭമാഹ്വയന്തീ
ചഞ്ചദ്വിപഞ്ചീകളനാദഭംഗീ-
സംഗീതമംഗീകുരുതേ സ്മ ഭൃംഗീ.’

നല്ലോരു മുല്ലയുടെ വല്ലിയിൽ വാണു കാട്ടിൽ
വല്ല്യന്തരത്തിൽ മരുവും വരനേ വരുത്താൻ
ചൊല്ലാർന്ന വീണയുടെ നൽക്കളനാദമൊപ്പി-
ച്ചുല്ലാസമോടുമൊരു ഭൃംഗി മുരണ്ടുകൊണ്ടാൾ.

(സ്വ.)

'മൃഗപക്ഷ്യാദികളിൽ' എന്നതിലെ ആദിശബ്ദംകൊണ്ടു താപസാദികളെ ഗ്രഹിക്കേണ്ടതാകുന്നു.

രൌദ്രാഭാസത്തിനുദാഹരണം:—

'രക്തോൽഫുല്ലവിശാലലോലനയനഃ
കമ്പോത്തരംഗോ മുഹു-
ർമ്മുക്താ കണ്ണമപേതഭീർദ്ധൃതധനു-
ർബ്ബാണോ ഹരേഃ പശ്യതഃ
ആദ്ധ്മാതഃ കടുകോക്തിഭിഃ സ്വമസകൃ-
ദ്ദോർവ്വിക്രമം കീർത്തയ-
ന്നംസാസ്ഫോടപടുർയ്യുധിഷ്ഠിരമസൌ
ഹന്തും പ്രവിഷ്ടോഽർജ്ജുനഃ.'



ഏററവും ചുടുചുടുത്ത കണ്ണുകൾ,
മിഴിച്ചുരുട്ടിയുടലും വിറ-
ച്ചേററ കണ്ണനെ വെടിഞ്ഞു കണ്ണനെ
യനാദരിച്ചു ധൃതശസ്ത്രനായ്
ചീറാമാനു നിജവിക്രമോക്തികൾ
തകൃത്തു തൻ ചുമലടിച്ചു വ-
ന്നേററിടുന്നിതു വിധിപ്പതിന്നിഹ
മുതിന്നു ധർമ്മജനെയർജ്ജുനൻ.

(സു)

ഭയാനകാഭാസത്തിനുദാഹരണം:—

'അശക്നുവൻ സോഢുമധീരലോചനഃ
സഹസ്രരശ്മേരിവ യസ്യ ദർശനം

പ്രവിശ്യ ഹേമാദ്രിഗുഹാഗൃഹാന്തരം
നിനായ ബിഭ്യദ്ദിവസാനി കൌശികഃ.'

അക്കൌശികൻ രവിയിലെന്നു കണക്കവങ്കൽ
ഉക്കൊന്നു ചേൎക്കുവതിനുള്ളൊരശക്തിമൂലം
ഉൾക്കൊണ്ട ഭീയൊടു സുമേരുഗുഹാന്തരത്തിൽ
ഒക്കെയൊളിച്ചു ദിവസങ്ങൾ കഴിച്ചിടുന്നു.

(൨ഠ_൧)

സ്ത്രീകളിലും നീചപാത്രങ്ങളിലുമുണ്ടാകുന്ന ഭയമാണല്ലോ ഭയാനകരസത്തിന്റെ പ്രകൃതി. ഇങ്ങനെ മറ്റുള്ളവയിലും കണ്ടുകൊൾക.

അനുരാഗവിഹീനകളാം
　　വേശ്യാദികളിൽ ഭവിച്ചിടുന്നാകിൽ
ലജ്ജാചിന്താദികളിഹ
　　ഭാവാഭാസങ്ങളായിവന്നിടും. ന_ഠൻ

സ്പഷ്ടം.

ഭാവത്തിൻ ശാന്തി,യുദയം
സന്ധി, മിശ്രതമെന്നിവ
ഉണ്ടാകുമ്പോൾ ഭാവശാന്ത്യാ-
ദികളുണ്ടാം യഥാക്രമം. ന_ഫം

ക്രമത്തിൽ ഉദാഹരണം:—

'സുതനു ജഹിഹി മൌനം പശ്യ പാദാനതം മാം
ന ഖലു തവ കദാചിൽ കോപ ഏവംവിധോ/ഭൂൽ
ഇതി നിഗദതി നാഥേ തിര്യ്ഗാമീലിതാക്ഷ്യാ
നയനജലമനല്പം മുക്തമുക്തം ന കിഞ്ചിൽ.'

മതി മതിമുഖി! മൌനം കാണ്ക ഞാൻ കാക്കൽവീണേൻ
മതിയതിലിതുപോൽ തേ ജാതു ജാതം ന കോപം
ഇതി പതി പറയുമ്പോൾ സാ തിരിഞ്ഞക്ഷി ചിമ്മി-
ച്ചതിവിധുര കരഞ്ഞാളേതുമൊരന്നോതിടാതെ.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)



ഇവിടെ കണ്ണീർ പൊഴിക്കുന്നതുകൊണ്ടു് ഈർഷ്യയെന്ന സഞ്ചാരിഭാവത്തിന്റെ ശാന്തിയാകുന്നു.

'ചരണപതനപ്രത്യാഖ്യാനാൽ
പ്രസാദപരാങ്മുഖേ
നിഭൃതകിതവാചാരേത്യുക്താ
രുഷാ പരുഷീകൃതേ
വ്രജതി രമണേ നിശ്ശ്വസ്യോച്ചൈഃ
സ്തനസ്ഥിതഹസ്തയാ
നയനസലിലച്ഛന്നാ ദൃഷ്ടിഃ
സഖീഷു നിവേശിതാ.'

ഭള്ളില്ലാതെ നമസ്കരിച്ചതുമുപേ-
ക്ഷിക്കെ പ്രസാദാശയെ

ത്തള്ളിത്തൻ ദയിതൻ നിഗൂഢകിതവാ-
ചാരേതി ദുർവ്വാക്കിനാൽ
ഉള്ളിൽക്കോപമിയന്നു പോകുമളവിൽ
കൈവച്ചു പോർകൊങ്കയിൽ
പുള്ളിപ്പേടമൃഗാക്ഷി നോക്കി നെടുവീ-
ർപ്പോടൽക്കടാസ്രം സഖീഃ.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

ഇവിടെ വിഷാദമെന്ന ഭാവത്തിന്റെ ഉദയമാകുന്നു.

'നയനയുഗാസേചനകം
മാനസവൃത്ത്യാപി ദുഷ്പ്രാപം
രൂപമിദം മദിരാക്ഷ്യാ
മദയതി ഹൃദയം ദുനോതി ച മേ.'
നേത്രങ്ങൾക്കു രസായന-
മെത്തിടാതൊന്നു ചിത്തവൃത്തിക്കും
മദിരാക്ഷിതന്റെ രൂപം
ഹൃദി മോദം ഖേദവും തരുന്നിതുമേ.

(സ.)

ഇവിടെ ഹർഷവിഷാദങ്ങളുടെ സന്ധിയാകുന്നു.

'ക്വാകാര്യം, ശശലക്ഷ്മണഃ ക്വ ച കുലം,
ഭൂയോഽപി ദൃശ്യേത സാ,
ദോഷാണാം പ്രശമായ മേ ശ്രുതമഹോ,
കോപേഽപി കാന്തം മുഖം,

കിം വക്ഷ്യന്ത്യപകന്മഷാഃ കൃതധിയഃ,
സ്വപ്നേഽപി സാ ദുർല്ലഭാ,
ചേതഃ സ്വാസ്ഥ്യമുപൈഹി, കഃ ഖലു യുവാ
ധന്യോഽധരം പാസ്യതി,.'

* എങ്ങബ്ജാന്വയമെങ്ങകാൎയ്യ,മവളെ-
ക്കാണില്ലയോ വീണ്ടുമേ;
തങ്ങും ദോഷശമത്തിനിങ്ങറിവി,ട-
ഞ്ഞാലും മനോജ്ഞം മുഖം,
എങ്ങും സജ്ജനമെന്തു ചൊല്ലു,മവളെ-
ക്കിട്ടാ കിനാവിങ്കലും,

---

* ഉൎവ്വശീവിരഹത്താൽ മരിപ്പാൻ തീൎച്ചയാക്കീട്ട് അതിൽനിന്നു പിന്തിരിച്ച പുരൂരവസ്സിന്റെ വിചാരമാണിതു്. അബ്ജാന്വയം=ചന്ദ്രവംശം. അകാൎയ്യം=പ്രിയാവിരഹം നിമിത്തം ആത്മഹത്തിചെയ്യുക. 'എങ്ങബ്ജാന്വയം? എങ്ങകാൎയ്യം?' മഹാകുലീനനായ തനിക്കു ഈ അനൎത്ഥകൎമ്മം യുക്തമാണോ? എന്നു 'വിതൎക്കം'; 'അവളെ വീണ്ടും കാണ്മാൻ സംഗതി വരികയില്ലെ?' എന്നു 'ഔത്സുക്യം'; 'തങ്ങും ദോഷശമത്തിനാണറിവു്', എന്നു 'മതി'; 'ഇടഞ്ഞാലും മനോജ്ഞം മുഖം', എന്നു 'സ്മൃതി'; 'എങ്ങും സജ്ജനമെന്തുചൊല്ലും?' എന്നു 'ശങ്ക'; 'അവളെ കിട്ടാ കിനാവിങ്കലും' എന്നു 'ദൈന്യം'; 'മങ്ങാതെയ്ക്കൻ മനമേ!' എന്നു 'ധൃതി'; 'തദോഷ്ഠമെവനോ ധന്യൻ നുകൎന്നീടുവോൻ' എന്നു 'ചിന്താ'; ഇങ്ങനെ ഇതിൽ വിതൎക്കം മുതലായ എട്ടു ഭാവങ്ങളുടെ ശബളതയാകുന്നു.

മങ്ങാതെയ്ക്കുൻ മനമേ!, തദ്ദോഷമെവനോ
ധന്യൻ നകന്നീടുമവോൻ.

(കുണ്ടൂർ നാരായണമേനോൻ.)

ഇവിടെ വിതർക്കം, ഔൽസുക്യം, മതി, സ്മൃതി, ശങ്ക, ദൈന്യം, ധൃതി, ചിന്ത ഇവയുടെ ശബളതയാകുന്നു.

ഇപ്രകാരം സാഹിത്യദർപ്പണത്തിൽ രസാദിനിരൂപണം
എന്ന തൃതീയപരിച്ഛേദം കഴിഞ്ഞു.



## ചതുൎത്ഥപരിച്ഛേദം.

---

അനന്തരം കാവ്യഭേദങ്ങളെ പറയുന്നു:—

ധ്വനിയെന്നും ഗുണീഭൂത-
വ്യംഗ്യമെന്നും വിഭിന്നമായ്
കാവ്യം രണ്ടു പ്രകാരത്തി-
ലെന്നു ചൊല്ലുന്നു കോവിദർ. ൧

അതിൽ,

വ്യംഗ്യം വാച്യത്തിനെക്കാളും
മെച്ചമായിട്ടിരിക്കിലോ
ധ്വനിയെന്നതിനെച്ചൊല്ലു-
മതുതാൻ കാവ്യമുത്തമം. ൨

വാച്യാൎത്ഥത്തെക്കാൾ അധികം ചമൽക്കാരം വ്യംഗ്യാൎത്ഥത്തിനായിരിക്കുമ്പോൾ ആക്കാവ്യത്തിനു ധ്വനിയെന്നു പേരാകുന്നു. അതു് ഉത്തമമായ കാവ്യവുമാകുന്നു. (ധ്വന്യതേ അസ്മിൻ=ഇതിൽ ധ്വനിക്കുന്നു എന്നു് അതിന്റെ വ്യുൽപത്തി.)

ലക്ഷണാമൂലമഭിധാ-
മൂലമെന്നിപ്രകാരമായ്
ധ്വനിക്കും പറയപ്പെട്ടി-
ട്ടുണ്ടു ഭേദങ്ങൾ രണ്ടിഹ. ൩

ലക്ഷണാമൂലമായുള്ള-
തവിവക്ഷിതവാച്യമാം
വിവക്ഷിതാന്യപരവാ-
ച്യമായതഭിധാശ്രിതം. ൪

അതിൽ ലക്ഷണാമൂലമായ ധ്വനി അവിവക്ഷിതവാച്യമെന്നു പേരോടുകൂടിയതാകുന്നു. ലക്ഷണാമൂലമാകകൊണ്ടുതന്നെ ഇവിടെ വാച്യം അവിവക്ഷിതം (ബാധിതം) ആകുന്നു. അഭിധാമൂലമായ ധ്വനി വിവക്ഷിതാന്യപരവാച്യമാകുന്നു. അഭിധാമൂലമാകകൊണ്ടുതന്നെ ഇതിൽ വാച്യം വിവക്ഷിതമാകുന്നു. അന്യപരം = അന്യത്തിൽ (വ്യംഗ്യത്തിൽ) സ്ഥിതിചെയ്യുന്നതു് എന്നർത്ഥം.



ഇതിലാകട്ടെ വാച്യമായ അർത്ഥം, സ്വരൂപത്തെ പ്രസ്പഷ്ടമാക്കിക്കൊണ്ടുതന്നെ വ്യംഗ്യാർത്ഥത്തെ പ്രകാശിപ്പിക്കുന്നു. ദീപം സ്വരൂപത്തെ പ്രകാശിപ്പിച്ചുകൊണ്ടുതന്നെ അന്ധകാരാന്തരിതമായ ഘടത്തെ പ്രകാശിപ്പിക്കുന്നതുപോലെ എന്നു താല്പര്യം. അഭിധാമൂലമായ ധ്വനി പല വിഷയത്തിലുള്ളതുകൊണ്ടാണു് - സൂചീകടാഹന്യായേന - അതിനെ രണ്ടാമതായിട്ടു പറഞ്ഞതു്.

ഇനി അവിവക്ഷിതവാച്യധ്വനിയുടെ ഭേദങ്ങളെ പറയുന്നു:—

വാച്യമർത്ഥാന്തരത്തിങ്കൽ
സംക്രമിക്കുന്നതാകിലും
അത്യന്തതിരസ്കാരം
പ്രാപിച്ചിടുന്നതാകിലും ൫

## അവിവക്ഷിതവാച്യാഖ്യ-
## ധ്വനി രണ്ടുവിധത്തിലാം

അവിവക്ഷിതവാച്യമെന്ന ധ്വനി 'അൎത്ഥാന്തരസംക്രമിതവാച്യം' എന്നും 'അത്യന്തതിരസ്കൃതവാച്യം' എന്നും രണ്ടുവിധത്തിലാകുന്നു. എവിടെ മുഖ്യാൎത്ഥം അതേ പ്രകാരത്തിൽതന്നെ ഉപയോഗിക്കപ്പെടാതെ സ്വവിശേഷരൂപമായ മറെറാരൎത്ഥത്തിലായിപ്പരിണമിക്കുന്നുവോ അവിടെ മുഖ്യാൎത്ഥം, സ്വവിശേഷരൂപമായ അൎത്ഥാന്തരസംക്രമിതവാച്യമായി ഭവിക്കുന്നു.

ഉദാഹരണം:—

'കദളീ കദളീ കരഭഃ കരഭഃ
കരിരാജകരഃ കരിരാജകരഃ
ഭുവനത്രിതയേഽപി ബിഭൎത്തി തുലാ-
മിദമൂരുയുഗം ന ചമൂരുദൃശഃ.'

കരഭം കരഭം കദളീ കദളീ
കരിരാജകരം കരിരാജകരം
കുടിലാളകതൻ തുടകൾക്കുപമം
കിടയാം കിട മൂന്നുലകിങ്കലുമേ.

(എ. ആർ. കോയിത്തമ്പുരാൻ)

ഇവിടെ രണ്ടാമതു പറഞ്ഞ കദള്യാദിശബ്ദങ്ങൾ, പൌനരുക്ത്യഭയത്താൽ സാധാരണ കദളി മുതലായതെന്ന മുഖ്യാൎത്ഥത്തെക്കുറിച്ചു ബാധിതങ്ങളായിട്ടു ജാഡ്യാദിഗുണവിശിഷ്ടങ്ങളായ കദള്യാ

ദികൾ എന്ന അൎത്ഥത്തെ ബോധിപ്പിക്കുന്നു. ഇവിടെ ജാഡ്യാദികളുടെ ആധിക്യം വ്യംഗ്യമാകുന്നു.

എവിടെ സ്വാൎത്ഥത്തെ തീരെ കൈവിട്ടു മുഖ്യാൎത്ഥഭിന്നമായ മറെറാരൎത്ഥത്തിൽ പരിണമിക്കുന്നുവോ അവിടെ മുഖ്യാൎത്ഥം അത്യന്തതിരസ്കൃതമായിത്തീരുന്നതിനാൽ അതു് അത്യന്തതിരസ്കൃതവാച്യമാകുന്നു.

ഉദാഹരണം:—

നിശ്വാസാന്ധ ഇവാദൎശ-
ശ്ചന്ദ്രമാ ന പ്രകാശതേ.

നിശ്വാസമേററു മണിദൎപ്പണമന്ധമായ
മട്ടാണു ചന്ദ്രനധുനാ തെളിയുന്നതില്ല.
(സ്വ)

ഇവിടെ അന്ധശബ്ദം, 'കുരുടൻ' എന്ന മുഖ്യാൎത്ഥം ചേരാത്തതുകൊണ്ടു പ്രകാശരഹിതമെന്ന മറെറാരൎത്ഥത്തെ ബോധിപ്പിക്കുന്നു. അപ്രകാശാതിശയം വ്യംഗ്യവുമാകുന്നു. അന്ധത്വം എന്നും അപ്രകാശത്വം എന്നും ഉള്ള അൎത്ഥങ്ങൾക്കു സാമാന്യവിശേഷഭാവമില്ലാത്തതിനാൽ ഇതു് അൎത്ഥാന്തരസംക്രമിതവാച്യമാകുന്നതല്ല.

ഉദാഹരണം:—

ഭമ ധമ്മിഅ വീസത്ഥോ,
സോ സുണഓ അജ്ജ മാരിഓ ദേണ
ഗോലാണഇകച്ഛകുഡം-
ഗവാസിണാ ദരിഅസീഹേണ.

ഭ്രമ ധാൎമ്മിക വിശ്വസ്തഃ
സ ശ്വാദ്യ മാരിതസ്തേന
ഗോദാവരീകച്ഛകുഞ്ജ-
വാസിനാ ദൃപ്തസിംഹേന.

(ഗാഥ)

* പൊയ്ക്കൊൾക നീ ധാൎമ്മിക! വിശ്വസിച്ചാ-
ശ്വാവിപ്പൊളില്ലായതിനേ വധിച്ചു
ഗോദാവരീതീരവനത്തിൽ വാഴും
ഗൎവ്വിഷ്ഠനായുള്ളൊരു കേസരീന്ദ്രൻ.

ഇവിടെ 'ഭ്രമ ധാൎമ്മിക'—പൊയ്ക്കൊൾക നീ ധാൎമ്മികഃ— എന്നതിൽനിന്നു സിദ്ധിക്കുന്ന ഭ്രമണ (ഗമന) ക്രിയയുടെ വിധി, (വിധിരൂപം) പ്രകൃതത്തിൽ ഉപയോഗമില്ലാത്തതായിത്തീരുന്നതു കൊണ്ടു ഭ്രമണ (ഗമന) നിഷേധത്തിൽ പൎയ്യവസാനിക്കുന്നതിനാൽ വിപരീതലക്ഷണയാണെന്നു ശങ്കിപ്പാനവകാശമില്ല. യാതൊരേടത്തു വിധിയും നിഷേധവും ഉണ്ടാകുന്ന സമയം തന്നെ വിധി, നിഷേധത്തിലും നിഷേധം, വിധിയിലും പൎയ്യവസാനിക്കുന്നുവോ അവി

* ഇതു്, ഗോദാവരീതീരത്തിലുള്ള വള്ളിക്കുടിലിൽ പതിവായി ജാരസംഗമത്തിനു സങ്കേതം കുറിച്ചിരുന്ന ഒരു ധൂൎത്തസ്ത്രീ, അവിടെ ദിവസംപ്രതി പൂവറുക്കുവാൻ വന്നു തന്റെ സങ്കേതഭംഗം ചെയ്തിരുന്ന ഒരു ധാൎമ്മികനോടു പറയുന്നതാണു്. ഇയ്യാളെ അവിടെ പ്രവേശിപ്പിക്കാതിരിപ്പാൻ അവൾ ഒരു നായിനെ വിട്ടിരുന്നുവെങ്കിലും അതിനെ ഭയപ്പെട്ടു് അയാൾ സ്വകൃത്യത്തിൽനിന്നു പിൻവലിച്ചിരുന്നില്ല. അതിനാൽ ആ നായിനെക്കൊന്ന സിംഹം അവിടെയുണ്ടെന്നു കേട്ടാൽ ഭയപ്പെട്ടു പിൻതിരിച്ചുപോകാതിരിക്കയില്ലല്ലോയെന്നായിരിക്കാം ഉദ്ദേശം.

ടെ മാത്രമേ വിപരീതലക്ഷണയ്ക്കു് അവസരമുള്ളൂ. യാതൊരിടത്തു പ്രകരണാദികളെക്കുറിച്ചു പര്യാലോചിച്ചതിനുശേഷം വിധിയിൽനിന്നു നിഷേധവും, നിഷേധത്തിൽനിന്നു വിധിയും അറിയപ്പെടുന്നുവോ അവിടെ ധ്വനിതന്നെ.

അതു പറയപ്പെട്ടിട്ടുമുണ്ടു്.

'ക്വചിൽ ബാധ്യതയാ ഖ്യാതിഃ
ക്വചിൽ ഖ്യാതസ്യ ബാധനം
പൂർവ്വത്ര ലക്ഷണൈവ സ്യാ-
ദുത്തരത്രാഭിധൈവ തു.'



അർത്ഥം:— ചിലേടത്തു വാച്യാർത്ഥത്തിനു ബാധം (വിരോധം) നിമിത്തം വിപരീതാർത്ഥത്തിൽ പര്യവസാനം വന്നിട്ടേ അന്വയബോധമുണ്ടാകുന്നുള്ളൂ. ചിലേടത്തു് അന്വയബോധം വന്നതിനു ശേഷമാണു ബാധത്താൽ വിപരീതാർത്ഥപര്യവസാനമുണ്ടാകുന്നതു്. ഇവയിൽ ആദ്യത്തേതിൽ ലക്ഷണയും (ലക്ഷണാമൂലധ്വനിയും) രണ്ടാമത്തേതിൽ അഭിധയും (അഭിധാമൂലധ്വനിയും) ആകുന്നു.

ഇവിടെ ആദ്യത്തേതിൽ (ലക്ഷണാമൂലധ്വനിയിൽ) മുഖ്യാർത്ഥത്തിന്നു് (വാച്യാർത്ഥത്തിന്നു്) അർത്ഥാന്തരത്തിൽ സംക്രമണം (പ്രവേശം) മാത്രമേയുള്ളൂ; തിരോഭാവമില്ല. അതിനാൽ ഇതു് അജഹത്സ്വാർത്ഥയായ ലക്ഷണയാകുന്നു. രണ്ടാമത്തേതിലാകട്ടേ സ്വാർത്ഥം, അത്യന്തതിരസ്കൃതമാകുന്നതുകൊണ്ടു് അതു ജഹത്സ്വാർത്ഥയായ ലക്ഷണയാകുന്നു.

വിവക്ഷിതാഭിധേയാഖ്യ-
ധ്വനിയും രണ്ടുമട്ടിലാം. (11)

അസംലക്ഷ്യക്രമം വ്യംഗ്യം
സംലക്ഷ്യക്രമമിങ്ങനെ

വിവക്ഷിതാന്യപരവാച്യമായ ധ്വനിയും അസംലക്ഷ്യക്രമവ്യംഗ്യം, സംലക്ഷ്യക്രമവ്യംഗ്യം എന്നിങ്ങനെ രണ്ടുപ്രകാരമാകുന്നു.

രസഭാവാദിയാമാദ്യ-
മൊന്നെന്നത്രേ ഗണിപ്പതു്. ൭

തൽഭേദമന്തമില്ലാത്ത-
താകയാൽ ഗണ്യമല്ലതു്



ആദ്യം എന്നതു് അസംലക്ഷ്യക്രമവ്യംഗ്യവും അതു ഭാവാദിസ്വരൂപവുമാകുന്നു. ഇവിടെ വ്യംഗ്യപ്രതീതികൾ രസഭാവാദിപ്രതീതി കാരണമാകകൊണ്ടു് അതിനു് ഒരു ക്രമം നിശ്ചയമായും ഉണ്ടായിരിക്കേണ്ടതാകുന്നു. എന്നാൽ ആ ക്രമം, ശതപത്രപത്രശതഭേദന്യായ(നൂറു താമരയില ഒന്നിന്മേൽ ഒന്നായി അടക്കി വച്ചിട്ടു്, ഒരാൾ ഒരു സൂചികൊണ്ടു കുത്തിയാൽ ഒന്നു തുളഞ്ഞതിനു ശേഷമാണു മറ്റേതു തുളയുന്നതു എന്നറിയാത്തതുപോലെ) ലാഘവംനിമിത്തം അറിയപ്പെടുന്നില്ല. ഈ രസാദികളിലും ഓരോന്നിനും അസംഖ്യം ഭേദങ്ങളുള്ളതിനാൽ എത്രയെന്നു തിട്ടപ്പെടുത്തുവാൻ സാധിക്കാത്തതുകൊണ്ടു് 'അസംലക്ഷ്യക്രമവ്യംഗ്യധ്വനി' എന്ന കാവ്യവും ഒരു പ്രകാരമായിട്ടുമാത്രമേ പറയപ്പെടുന്നുള്ളു. അതെങ്ങനെയെന്നു വിവരിക്കാം—ശൃംഗാരമെന്ന ഒരു രസത്തിന്റെ, സംഭോഗം എന്ന ഒരു ഭേദം തന്നെ പരസ്പരാലിംഗനാധരപാനചുംബനാദിഭേദത്താലും, പ്രത്യേകമുള്ള വിഭാവാദിവൈചിത്ര്യത്താലും, ഇത്ര വിധത്തിലുണ്ടെന്നു് എണ്ണിത്തീർവാൻ കഴിയാത്തതാകുന്നു. പിന്നെ ഒട്ടാകെയുള്ള കണക്കു പറവാനുണ്ടോ?

ശബ്ദശക്തിവശാ,ലർത്ഥ-
ശക്തിയാ,ലുഭയത്തിനാൽ. ൭൮

ലക്ഷ്യക്രമവ്യംഗ്യമെന്ന
ധ്വനി മൂന്നു വിധത്തിലായ്
അനുസ്വാനംപോലെയുള്ളാ-
ന്നെന്നു ചൊല്ലുന്നു കോവിദർ. ൭൯

വ്യംഗ്യപ്രതീതിയുടെ പൌർവ്വാപര്യക്രമം സ്പഷ്ടമായി അറിയപ്പെടാവുന്നതുകൊണ്ട് അനുരണനം (പ്രതിധ്വനി=മാറ്റൊലി) പോലെയുള്ള വ്യംഗ്യത്തിനു ശബ്ദശക്ത്യുത്ഭവം, അർത്ഥശക്ത്യുത്ഭവം, ശബ്ദാർത്ഥോഭയശക്ത്യുത്ഭവം എന്നു മൂന്നു ഭേദങ്ങൾ വരുന്നതിനാൽ സംലക്ഷ്യക്രമവ്യംഗ്യധ്വനിയെന്ന കാവ്യവും മൂന്നു വിധത്തിലായി തീരുന്നു.

അതിൽ,

വസ്തുധ്വനിയലങ്കാര-
ധ്വനിയെന്നിപ്രകാരമായ്
ശബ്ദശക്തിവശാലുണ്ടാം
ധ്വനി രണ്ടു വിധത്തിലാം. ൮൦

ഇവിടെ അലങ്കാരത്തെ വേറെ എടുത്തിരിക്കകൊണ്ട് അലങ്കാരംകൂടാതെ വസ്തു മാത്രം ഗ്രഹിക്കപ്പെടുന്നു. അതിൽ ശബ്ദശക്ത്യുത്ഭവമായ വസ്തുവ്യംഗ്യത്തിനുദാഹരണം:—

* പന്ഥിഅ ണ എത്ഥ സത്ഥര-
　　മത്ഥി മണം പത്ഥരത്ഥലേ ഗാമേ
ഉണ്ണഅപഓഹരം പേ-
　　ക്ഖിഊണ ജഇ വസസി താ വസസു.

പഥിക നാത്ര സ്രസ്തര-
　　മസ്തി മനാക് പ്രസ്തരസ്ഥലേ ഗ്രാമേ
ഉന്നതപയോധരം പ്രേക്ഷ്യ
　　യദി വസസി തദ്വസ. (ഛായാ)

പാറപ്പുറത്തിഗ്രാമത്തിൽ
പാന്ഥ! പായൊന്നുമില്ലെടോ!
പൊങ്ങും പയോധരം പാർത്തു
വേണമെങ്കിൽ വസിച്ചിടാം. (സ്വ.)

---

* ഇതു വർഷകാലത്ത് ഒരു ദിവസം സന്ധ്യയോടടുത്ത സമയം ഒരു കുഗ്രാമത്തിലുള്ള ഒരു ഗൃഹത്തിൽ ചെന്ന വഴിയാത്രക്കാരനോട് ധൂർത്തയായ ഗൃഹനായിക പറയുന്നതാണ്. കേവലം ശിലാപ്രായമായ ഈ ഗ്രാമത്തിൽ ശയനോപകരണങ്ങളൊന്നുമില്ല. മഴക്കാറു പൊങ്ങുന്നതു കണ്ടിട്ടു യാത്രയ്ക്കു ഭയമുണ്ടെങ്കിൽ ഇന്നു രാത്രി ഇവിടെത്തന്നെ കഴിക്കാം. അതിനു വിരോധമില്ല, എന്നു വാച്യാർത്ഥം. ഇതിൽ, ഈ ഗ്രാമം പ്രസ്തരപ്രായമാണെന്നു പറഞ്ഞതുകൊണ്ട് ഇവിടെ വസിക്കുന്നവർക്കു വിശേഷജ്ഞാനമില്ലെന്നും, ശയ്യാപകരണങ്ങൾ പ്രകൃതിസിദ്ധങ്ങളാണെന്നും, 'പൊങ്ങും പയോധരം പാർത്തു' എന്നതിന് ആകാശത്തിൽ വന്നുകൂടുന്ന മഴക്കാർ കണ്ടിട്ട് എന്നും, ഉന്നതസ്തനം കണ്ടിട്ട് എന്നും അർത്ഥം തോന്നുന്നതിനാൽ കാമോദ്ദീപകങ്ങളായ ഈസ്സംഗതികളെക്കൊണ്ട് സംഭോഗേച്ഛയുണ്ടെങ്കിൽ ഇന്നിവിടെ താമസിച്ചാൽ ഇഷ്ടസിദ്ധി വരുത്താമെന്നും, വ്യംഗ്യാർത്ഥം. ഇതു 'പ്രസ്തരപയോധര'ശബ്ദങ്ങളുടെ ശക്തിമൂലമായിട്ടു തോന്നുന്നതാകയാൽ ശബ്ദശക്തിമൂലമായ വസ്തുധ്വനി തന്നെ.

ഇവിടെ 'സ്രസ്തരം', 'പ്രസ്തരം', 'പയോധരം', ഈശ്ശബ്ദങ്ങളുടെ ശക്തികൊണ്ടു് 'അങ്ങു് ഉപഭോഗക്ഷമനാണെങ്കിൽ ഇവിടെ വസിച്ചുകൊൾക' എന്നുള്ള വസ്തു വ്യഞ്ജിക്കുന്നു.

ശബ്ദശക്ത്യുത്ഭവമായ അലങ്കാരവ്യംഗ്യത്തിനുദാഹരണം:—

'ദുർഗ്ഗാലംഘിതവിഗ്രഹൻ......' ഇത്യാദി (33-ാം ഭാഗം)

ഇവിടെ 'ഉമ'യെന്ന പേരായ പട്ടമഹിഷിയുടെ വല്ലഭനായ ഭാനുദേവരാജാവിനെ വർണ്ണിക്കുന്ന പ്രകരണത്തിൽ, രണ്ടാമത്തെ അർത്ഥംകൊണ്ടു സൂചിപ്പിക്കപ്പെട്ടതും പ്രസ്താവവിഷയമല്ലാത്തതുമായ പാർവ്വതീവല്ലഭവർണ്ണനം അസംബദ്ധമാകയാൽ പ്രസക്തമായിത്തീരുവാൻ തരമില്ലാ. അതിനാൽ ശിവനും ഭാനുദേവരാജാവിനും തമ്മിൽ ഉപമാനോപമേയഭാവം കല്പിക്കപ്പെടുന്നു. അതുകൊണ്ടു് ഇവിടെ 'ഉമാവല്ലഭൻ (ഉമാവല്ലഭനായ രാജാവു്) ഉമാവല്ലഭനെപ്പോലെ (ശിവനെപ്പോലെ)യാകുന്നു' എന്ന ഉപമാലങ്കാരം വ്യംഗ്യമാകുന്നു.

വേറെ ഉദാഹരണം:—

* അമിതഃ സമിതഃ പ്രാപ്തൈ-
രുൽക്കർഷൈർഹർഷദ! പ്രഭോ
അഹിതഃ സഹിതഃ സാധു-
യശോഭിരസതാമസി.

---

* ഹേ പ്രഭോ=(അല്ലയോ രാജാവേ!) ത്വം=(അങ്ങുന്നു്) അസതാം=(ദുർജ്ജനങ്ങൾക്കു്) അഹിതഃ=(ശത്രുവും) സമിതഃ=(യുദ്ധത്തിൽനിന്നു്) പ്രാപ്തൈഃ=(സിദ്ധിച്ച) ഉൽക്കർഷൈഃ=(ഉന്നതികളെക്കൊണ്ടു്) ഹർഷദ=(സന്തോഷത്തെ ദാനംചെയ്യുന്നവനും, നശിപ്പിക്കുന്നവനും) (ദ്യതി=ഖണ്ഡിക്കുന്നു, ദദാതി=ദാനംചെയ്യുന്നു. എന്നു ധാതുവിന്റെ അർത്ഥഭേദം അനുസരിച്ചു വിഗ്രഹം) സാധുയശോഭിഃ സഹിതഃ=(നല്ല യശസ്സുകളോടുകൂടിയവനും) അസി=(ആകുന്നു.) എന്നു യോജന.

ഇതിൽ 'അമിതഃ' എന്നിത്യാദികളിൽ അപിശബ്ദമില്ലാത്തതുകൊണ്ടു വിരോധാഭാസം എന്ന അലങ്കാരം വ്യംഗ്യമാകുന്നു. എന്നാൽ വ്യംഗ്യത്തിന് അലങ്കാൎയ്യത്വമല്ലാതെ അലങ്കാരത്വമില്ലെങ്കിലും, ബ്രാഹ്മണൻ സന്ന്യാസിയായാലും അദ്ദേഹത്തെ ബ്രാഹ്മണൻ എന്നു പറയാറുള്ളതുപോലെ വ്യംഗ്യത്തേയും അലങ്കാരമെന്നു വ്യവഹരിക്കുന്നു.

സ്വതസ്സംസിദ്ധമോ പിന്നെ
വക്തൃപ്രൌഢോക്തിസിദ്ധമോ
കവികല്പിതവക്തൃപ്രൌ-
ഢോക്തിയാൽ സിദ്ധമായതോ. ൧൧



ഏവം മൂന്നു പ്രകാരത്തിൽ
വസ്ത്വലങ്കാരരൂപമാം
അൎത്ഥങ്ങൾ രണ്ടിനംകൂടി-
ട്ടാറുഭേദങ്ങൾ വന്നിടും. ൧൨

ഇവയാറുകളേക്കൊണ്ടും
വസ്ത്വലങ്കാരരൂപമായ്
വ്യഞ്ജിക്കമൎത്ഥശക്ത്യുത്ഥ-
വ്യംഗ്യം പന്ത്രണ്ടു മട്ടിലാം. ൧൩

സ്വതസ്സംസിദ്ധം, ഔചിത്യത്താൽ പുറമേയും തോന്നുന്നതു്. പ്രൌഢോക്തിസിദ്ധം, വൎണ്ണനകൊണ്ടു മാത്രം സിദ്ധം (ഉള്ളതുപോലെ തോന്നുന്നതു്). ഔചിത്യത്താൽ തോന്നുന്നതല്ലെന്നു സിദ്ധാന്തം.

ക്രമത്താലെ ഉദാഹരണം:—

'ദൃഷ്ടിം ഹേ പ്രതിവേശിനി! ക്ഷണമിഹാ-
ഽപ്യസ്മൽഗൃഹേ ദാസ്യസി
പ്രായേണാസ്യ ശിശോഃ പിതാ ന വിരസാഃ
കൗപീരപഃ പാസ്യതി
ഏകാകിന്യപി യാമി സത്വരമിതഃ
സ്രോതസ്തമാലാകുലം
നീരന്ധ്രാസ്തനമാലിഖന്തു ജരഠ-
ച്ഛേദാ നളഗ്രന്ഥയഃ.'

ഉറ്റെൽക്കാരി! മദീയഗേഹവുമിട-
യ്ക്കൊട്ടൊന്നു നോക്കേണമേ
ചെറ്റും കുട്ടിയിതിൻ പിതാവിഹ കുടി-
ക്കാറില്ല കൂപോദകം
ഒറ്റയ്ക്കെങ്കിലുമാശു പച്ചിലമര-
ച്ചോലയ്ക്കു പോകുന്നു ഞാ-
നാറ്റിൻ വക്കതിൽ മുററുമീറ്റമുറിയേ-
റ്റെൻമെയ് മുറിപ്പെട്ടിടാം.

(സ്വ)

ഇതിൽ സ്വതസ്സംഭവിക്കുന്നതായ വസ്തുവിനെക്കൊണ്ട് അതു പറയുന്നവർക്കു, മേൽ സംഭവിപ്പാൻ പോകുന്ന പരപുരുഷസംഭോഗജന്യമായ നഖക്ഷതാദികളെ മറയ്ക്കുക എന്ന വസ്തുമാത്രം വ്യഞ്ജിക്കുന്നു.

'ദിശി മന്ദായതേ തേജോ
ദക്ഷിണസ്യാം രവേരപി
തസ്യാമേവ രഘോഃ പാണ്ഡ്യാഃ
പ്രതാപം ന വിഷേഹിരേ.'

വെക്കമെറിച്ചു പോകുന്നു
തെക്കൻദിക്കിങ്കലർക്കനും
ഊക്കാൽ, പാണ്ഡ്യർ സഹിച്ചീല-
ദ്ദിക്കിലും രഘുവിക്രമം.

(രഘു)

ഇവിടെ സ്വതവേ സംഭവിച്ചതായ വസ്തുകൊണ്ടു രഘുവിന്റെ പ്രതാപം രവിയുടെ തേജസ്സിനെക്കാൾ അധികമാണെന്നുള്ള വ്യതിരേകാലങ്കാരം വ്യംഗ്യമായി ഭവിക്കുന്നു.

ആപതന്തമമും ദൂരാ-
ദ്ദൂരീകൃതപരാക്രമഃ
ബലോऽവലോകയാമാസ
മാതംഗമിവ കേസരീ.

ശരിയായകലത്തുനിന്നു നേരി-
ട്ടരികത്തേക്കണ * യുന്നവന്റെ നേരേ
അരിശത്തൊടു സീരിയൊന്നു നോക്കീ
ഹരിയേക്കേസരിവീരനെന്നപോലേ.

ഇതിൽ ഉപമാലങ്കാരംകൊണ്ടു സ്വതസ്സിദ്ധമായ വ്യഞ്ജകാർത്ഥത്താൽ 'ബലഭദ്രൻ വേണുദാരിയെന്ന അസുരനെ ക്ഷണത്തിൽ നിഗ്രഹിക്കും' എന്നുള്ള വസ്തു വ്യഞ്ജിക്കുന്നു.

---

* അവൻ വേണുദാരിയെന്നു പേരായ ബാണപുത്രൻ.

'ഗാഢകാന്തദശനക്ഷതവ്യഥാ-
സങ്കടാദരിവധൂജനസ്യ യഃ
ഓഷ്ഠവിദ്രുമദലാന്യമോചയൻ
നിർദ്ദശൻ യുധി രുഷാ നിജാധരം.'

കാന്തന്റെ ദന്തപദമേററുമുറിഞ്ഞു വൈരി-
കാന്താജനങ്ങളുടെ ചെമ്പവിഴാധരത്തിൽ
ഏന്തുന്ന സങ്കടമൊഴിച്ചിതവൻ, രണത്തിൽ
താൻതന്നെ തൻചൊടികടിച്ചു തടിച്ച കോപാൽ.

ഇതിൽ സ്വതസ്സംഭവിയായ * വിരോധാലങ്കാരംകൊണ്ടു, ചുണ്ടു കടിക്കപ്പെടുകയും ശത്രുക്കൾ വധിക്കപ്പെടുകയും ചെയ്തുവെന്നുള്ള സമുച്ചയാലങ്കാരം വ്യംഗ്യം.

'സജ്ജേഹി സുരഹിമാസോ
ണ ദാവ അപ്പേഇ ജുഅഇജണലക്ഖമുഹേ
അഹിണവസഹആരമുഹേ
ണവപല്ലവപത്തലേ അണംഗസ്സ സരേ.'

---

* 'അധരദംശനസങ്കടത്തെ അധരദംശനംകൊണ്ടു് ഇല്ലാതെയാക്കി' എന്നതിൽ വിരോധം. പ്രസ്തുത നായകൻ രണമദ്ധ്യത്തിൽ കോപാധിക്യംകൊണ്ടു തന്റെ അധരദംശനം ചെയ്തതിനാൽ ശത്രുക്കളെല്ലാം ഹതരായി; അതു നിമിത്തം ശത്രുകാന്തമാർക്കു ഭർത്തൃസംഭോഗഹാനിയാൽ അധരദംശനമില്ലാതെയായി എന്നു പരിഹാരം.

സജ്ജയതി സുരഭിമാസോ
ന താവദർപ്പയതി യുവതിജനലക്ഷ്യമുഖാൻ
അഭിനവസഹകാരമുഖാൻ
നവപല്ലവപത്രലാനനംഗസ്യ ശരാൻ.
(ഛായാ)

പ്രത്യഗ്രചൂതകുസുമാദികളായ നല്ല
പുത്തൻതളിർച്ചിറകെഴും മദനാശുഗങ്ങൾ
നിത്യം വസന്തമിഹ തീർത്തു നിരത്തിടുന്നു
നൽത്തന്വിമാരുടയനേർക്കു തൊടുപ്പതില്ല.
(സ്വ. ൧)



ഇതിൽ വസന്തം ശരകാരനും, കാമൻ വില്ലാളിയും, യുവതികൾ ലക്ഷ്യവും, പുഷ്പങ്ങൾ ശരങ്ങളും ആകുന്നു എന്നുള്ള കവിപ്രൌഢോക്തിസിദ്ധമായ വസ്തു, പ്രസ്പഷ്ടമായിരിക്കുന്ന കാമോദ്ദീപനരൂപമായ വസ്തുവിനെ വ്യഞ്ജിപ്പിക്കുന്നു.

'രജനിഷു വിമലഭാനോഃ
കരജാലേന പ്രകാശിതം വീര!
ധവളയതി ഭുവനമണ്ഡല-
മഖിലം തവ കീർത്തിസന്തതിഃ സതതം.'

രാവിൽ കലേശന്റെ കരങ്ങളേറ്റു
ഭൂവിൽ പ്രകാശം കലരുന്നിതല്പം
ഹേ വീര! നിൻകീർത്തിഭരം പരക്കെ
ധാവള്യമേറ്റുന്നു ജഗത്തിലെന്നും. (സ്വ. ൨)

ഇതിൽ കവിപ്രൌഢോക്തിസിദ്ധമായ, കീർത്തിജാലത്തിനു ചന്ദ്രരശ്മിസമൂഹത്തെക്കാൾ അധികകാലം പ്രകാശകത്വമുണ്ടെന്നുള്ള വസ്തുകൊണ്ടു വ്യതിരേകാലംകാരം വ്യംഗ്യമാകുന്നു.

'ദശാനനകിരീടേഭ്യ-
സ്തൽക്ഷണം രാക്ഷസശ്രിയഃ
മണിവ്യാജേന പര്യസ്താഃ
പൃഥിവ്യാമശ്രുബിന്ദവഃ.'

ദശാനനകിരീടങ്ങൾ
തന്നിൽനിന്നു മണിച്ഛലാൽ
തൽക്ഷണം രാക്ഷസശ്രീതൻ
കണ്ണീർത്തുള്ളികൾ വീണതേ.
(സ്വ)

ഇതിൽ കവിപ്രൌഢോക്തിസിദ്ധമായ അപഹ്നവാലങ്കാരം കൊണ്ടു, മേൽ ഉണ്ടാവാൻപോകുന്ന രാക്ഷസശ്രീവിനാശരൂപമായ വസ്തു വ്യഞ്ജിക്കുന്നു.

'ധമ്മില്ലേ നവമല്ലികാസമുദയോ
ഹസ്തേ സിതാംഭോരുഹം
ഹാരഃ കണ്ഠതടേ പയോധരയുഗേ
ശ്രീഖണ്ഡലേപോ ഘനഃ
ഏകോഽപി ത്രികലിംഗഭൂമിതിലക!
ത്വൽകീർത്തിരാശിര്യയൌ
നാനാമണ്ഡനതാം പുരന്ദരപുരീ.
വാമഭ്രുവാം വിഗ്രഹേ.'

നീലക്കുന്തലിൽ മുല്ലമാല, സിതമാം
പത്മം കരത്തിൽ, ഗളേ
ചേലൊക്കുന്നൊരു മുത്തുമാല, മുലമേൽ
മാലേയലേപം ഘനം,
തൈലിംഗക്ഷിതിപാല! നിന്നുടെ യശ-
സ്സൊന്നെങ്കിലും വിണ്ണിലെ-
ബ്ബാലപ്പെൺകൊടിമാൎക്കു ഭൂഷണമതാ-
തേകുന്നിതംഗങ്ങളിൽ.

(സ്വ)

ഇതിൽ കവിപ്രൌഢോക്തിസിദ്ധമായ രൂപകാലങ്കാരംകൊണ്ടു, ഭൂമിയിലിരിക്കുന്നവനാണെങ്കിലും അങ്ങുന്നു സ്വൎഗ്ഗത്തിലിരിക്കുന്നവൎക്ക് ഉപകാരം ചെയ്യുന്നു എന്നുള്ള വിഭാവനാലങ്കാരം വ്യഞ്ജിക്കുന്നു.

'ശിഖരിണി ക്വ നു നാമ കിയച്ചിരം
കിമഭിധാനമസാവകരോത്തപഃ
സുമുഖി! യേന തവാധരപാടലം
ദശതി ബിംബഫലം ശുകശാബകഃ.'

അത്യന്തമുഗ്ദ്ധമുഖി! യാതൊരു പച്ചതത്തി-
ലെത്രസ്സുകാലമിവനേതു തപസ്സുചെയ്തു?
തത്തക്കിടാവിതു തവാധരപാടലത്വ-
മെത്തുന്ന ബിംബഫലമിങ്ങനെ കൊത്തുവാനായ്.

(സ്വ)

ഇതിൽ കവികല്പിതനായ കാമിയുടെ പ്രൌഢോക്തിസിദ്ധമായ വസ്തുകൊണ്ടു, നിന്റെ അധരം പുണ്യാതിശയലഭ്യമാണു്, എന്നുള്ള വസ്തു വ്യഞ്ജിക്കുന്നു.

'സുഭഗേ! കോടിസംഖ്യത്വ-
മുപേത്യ മദനാശുഗൈഃ
വസന്തേ പഞ്ചതാ ത്യക്താ
പഞ്ചതാസീദ്വിയോഗിനാം.'

എൻ ചാരുഗാത്രി! വളരുന്ന വസന്തകാലേ
പഞ്ചേഷുവിൻ കണകൾ കോടി കണക്കിലായി
അഞ്ചാതെ തഞ്ചുമൊരു പഞ്ചത കൈവെടിഞ്ഞു
പഞ്ചത്വമെന്നതു വിയോഗിജനത്തിലായി.

(സ്വ)

ഇതിൽ കവികല്പിതനായ വക്താവിന്റെ പ്രൌഢോക്തിസിദ്ധമായ, 'കാമശരങ്ങളുടെ എണ്ണം കോടിക്കണക്കായിത്തീർന്നിരിക്കുന്നു' എന്നതിനാൽ സകലവിയോഗിമരണരൂപമായ വസ്തുകൊണ്ടു 'ശരങ്ങളുടെ പഞ്ചത അവരെ വിട്ടു വിയോഗികളെ പ്രാപിച്ചുവോ എന്നു തോന്നും' എന്നുള്ള ഉൽപ്രേക്ഷാലങ്കാരം വ്യഞ്ജിക്കുന്നു.

'മല്ലികാമുകുളേ ചണ്ഡി!
ഭാതി ഗുഞ്ജൻ മധുവ്രതഃ
പ്രയാണേ പഞ്ചബാണസ്യ
ശംഖമാപൂരയന്നിവ.'

മുല്ലമൊട്ടിൽ മുരളുന്ന വണ്ടിതാ
നല്ല മട്ടിൽ വിലസുന്ന കോപനേ!
അല്ല ശംഖമിവനൂതിടുന്നുവോ
മുല്ലബാണനുടെ ഘോഷയാത്രയിൽ.

(സ്വ)

ഇതിൽ കവികല്പിതനായ വക്താവിന്റെ പ്രൌഢോക്തികൊണ്ടു സിദ്ധമായ ഉൽപ്രേക്ഷാലങ്കാരത്താൽ 'ഇതാ കാമപ്രവർദ്ധകമായ കാലം വന്നിരിക്കുന്നു. എന്നിട്ടും ഹേ മാനിനി! നീയെന്തുകൊണ്ടു മാനത്തെ കൈവിടാതിരിക്കുന്നു?' എന്നുള്ള വസ്തു വ്യഞ്ജിക്കുന്നു.



'മഹിലാസഹസ്സഭരിഏ
തുഹ ഹിഅഏ സുഹഅ സാ അമാഅന്തീ
അണുദിണമണണ്ണകമ്മാ
അംഗം തണുഅം പി തണുഏഇ.'

മഹിളാസഹസ്രഭരിതേ
തവ ഹൃദയേ സുഭഗ! സാ അമാന്തീ
അനുദിനമനന്യകർമ്മാ
അംഗം തന്വപി തനയതി.

(ഛായാ)

ഹേ സുന്ദരാംഗ! ബഹുനാരികൾ തിങ്ങി വാഴും
നിന്നുള്ളിലല്പമൊരിടം കിടയായ്കമൂലം
അന്യപ്രവൃത്തികൾ വെടിഞ്ഞനുവാരമിന്നു-
ത്തന്വംഗി, തന്നുടൽ തനുത്വമണച്ചിടുന്നു.

(സ്വ)

ഇതിൽ 'നിന്നുള്ളിൽ ഇടം കിടയായ്കമൂലം' എന്ന കവികല്പിതമായ വക്തൃപ്രൌഢോക്തികൊണ്ടു സിദ്ധമായ കാവ്യലിംഗാലങ്കാരത്താൽ, 'തനുവിനു തനുത്വം വരുത്തീട്ടും നിന്റെ ഹൃദയത്തിൽ അവൾ വർത്തിക്കുന്നില്ല' എന്നുള്ള വിശേഷോക്ത്യലങ്കാരം വ്യഞ്ജിക്കുന്നു.

കവിക്കു, കവിനിബദ്ധനായ വക്താവിനുണ്ടാകുന്നതുപോലെ രാഗാദികളുണ്ടാകാത്തതിനാൽ കവിനിബദ്ധനായ വക്താവിന്റെ പ്രൌഢോക്തി, കവിപ്രൌഢോക്തിയേക്കാളധികം സഹൃദയന്മാൎക്കു ചമൽക്കാരമുണ്ടാക്കുന്നതാകകൊണ്ടാണു് അതിനെ വേറെതന്നെ പറഞ്ഞതു്. ഇവയിൽ (മുമ്പിൽ പറഞ്ഞ പന്ത്രണ്ടു ഭേദങ്ങളിൽ) അലങ്കാരവ്യഞ്ജനം പറഞ്ഞ സ്ഥലത്തു രൂപണം, ഉൽപ്രേക്ഷണം, വ്യതിരേചനം മുതലായവയ്ക്കു മാത്രമേ സഹൃദയസംവേദ്യമായ പ്രാധാന്യമുള്ളൂ. അല്ലാതെ രൂപ്യമോ ഉൽപ്രേക്ഷണീയമോ വ്യതിരേചനീയമോ ആയ വസ്തുക്കൾക്കു പ്രാധാന്യമില്ല. അതുകൊണ്ടു് അലങ്കാരത്തിനു തന്നെയാണു പ്രാധാന്യം; അലങ്കാര്യമായ വസ്തുവിനല്ല എന്നു താൽപര്യം.

ശബ്ദാത്ഥശക്തികൊണ്ടുണ്ടാം
വ്യംഗ്യത്തിൽ ധ്വനിയൊന്നുതാൻ

ശബ്ദാത്ഥങ്ങളുടെ രണ്ടിന്റെയും കൂടിയുള്ള ശക്തികൊണ്ടുണ്ടാകുന്ന ധ്വനി ഒരു പ്രകാരത്തിൽ മാത്രമേയുള്ളു.

ഉദാഹരണം:—

'ഹിമമുക്തചന്ദ്രരുചിരഃ സപത്മകോ
മദയൻ ദ്വിജാൻ ജനിതമീനകേതനഃ

അഭവൽ പ്രസാദിതസുരോ മഹോത്സവഃ
പ്രമദാജനസ്യ സ ചിരായ മാധവഃ.'

കാമോൽഭൂതികരൻ ഹിമാംശുരുചിരൻ
നിത്യം ദ്വിജൌഘത്തിന-
ത്യാമോദത്തെ വളൎപ്പവൻ സരസപ-
ത്മോപേതനായുള്ളവൻ
സാമോദം ബഹു സുപ്രസന്നസുരനായ്
വൎത്തിക്കുമീ മാധവൻ
പ്രേമോദ്രേകമിയന്നെഴും പ്രമദമാ-
ൎക്കത്യന്തനിത്യോത്സവം.
(സ്വ)



ഇതിൽ മാധവനായ കൃഷ്ണൻ മാധവമായ വസന്തംപോലെയാകുന്നു എന്നുള്ള ഉപമാലങ്കാരം വ്യംഗ്യമാകുന്നു.

ഇപ്രകാരമാകയാൽ വ്യംഗ്യങ്ങളുടെ ഭേദംകൊണ്ടുതന്നെ വ്യഞ്ജകങ്ങളായ കാവ്യങ്ങൾക്കും ഭേദമുണ്ടാകുന്നു എന്നു സിദ്ധമായി.

അതിനാൽ ധ്വനിയിവണ്ണം
പതിനെട്ടു വിധത്തിലാം. ൫൪

അതെങ്ങനെയെന്നു വിവരിച്ചു കാണിക്കാം.

അവിവക്ഷിതവാച്യധ്വനി, അൎത്ഥാന്തരസംക്രമിതവാച്യമെന്നും അത്യന്തതിരസ്കൃതവാച്യമെന്നും രണ്ടുവിധം. വിവക്ഷിതാന്യപരവാച്യമാകട്ടേ അസംലക്ഷ്യക്രമം, സംലക്ഷ്യക്രമം എന്നു രണ്ടു ത്ര

പത്തിലുള്ളതിൽ അസംലക്ഷ്യക്രമവ്യംഗ്യത്തിൽ ഒന്നു്. സംലക്ഷ്യക്രമവ്യംഗ്യമാകട്ടെ, ശബ്ദശക്തിമൂലമായിട്ടും, അർത്ഥശക്തിമൂലമായിട്ടും, ശബ്ദാർത്ഥോഭയശക്തിമൂലമായിട്ടുംകൂടി പതിനഞ്ചു പ്രകാരം. ഇങ്ങനെ ധ്വനി പതിനെട്ടുപ്രകാരമാകുന്നു.

ഇവയിൽ—

ശബ്ദാർത്ഥോഭയശക്ത്യുത്ഥ-
ധ്വനി വാക്യത്തിലേ വരൂ
മററുള്ളവകൾ വന്നീടും
പദവാക്യങ്ങൾ രണ്ടിലും. ൰൬

അതിൽ പദഗതമായ അർത്ഥാന്തരസംക്രമിതവാച്യധ്വനിക്കുദാഹരണം:—

'ധന്യസ്സ ഏവ തരുണോ
നയനേ തസ്യൈവ നയനേ ച
യുവജനമോഹനവിദ്യാ
ഭവിതേയം യസ്യ സംമുഖേ സുമുഖീ.'

അത്തരുണൻതാൻ ധന്യൻ
നയനങ്ങളവന്റെ തന്നെ നയനങ്ങൾ
യുവജനമോഹിനിയാമി-
സ്സുമുഖിയെ നേരിട്ടു കാണുമേതവനോ?

(സ്വ.)

ഇതിൽ രണ്ടാമത്തെ നയനശബ്ദം, ഭംഗ്യാദിഗുണവിശിഷ്ടമായ നയനമെന്ന അൎത്ഥത്തിൽ പ്രയുക്തമാകുന്നു.

വാക്യത്തിൽ വരുന്നതിനുദാഹരണം:—

'ത്വാമസ്മി വച്മി വിദുഷാം
സമവായോ/ത്ര തിഷ്ഠതി
ആത്മീയാം മതിമാസ്ഥായ
സ്ഥിതിമത്ര വിധേഹി തൽ.'

നിന്നോടുഞാനുരയ്ക്കുന്നേൻ
വിദ്വൽപ്പരിഷ നിൽക്കവേ
അതിനാൽ തൻെറടത്തോടു
കൂടി നീയിഹ നിൽക്കണം.

(സ്വ)

ഇവിടെ പ്രതിപാദ്യൻ (സംബോധ്യൻ) അഭിമുഖനായി നില്ക്കുന്നതുകൊണ്ടുതന്നെ അയാളോടാണു പറയുന്നതെന്നു സിദ്ധമായിരിക്കെ, 'നിന്നോടു്' എന്നു വീണ്ടും പറയുന്നതിനാൽ മററാരോടുമല്ല, നിന്നോടുതന്നെയാണു് എന്നുള്ള അൎത്ഥവിശേഷം ലക്ഷിക്കപ്പെടുന്നു. 'ഉരയ്ക്കുന്നേൻ' എന്നതുകൊണ്ടുതന്നെ കൎത്താവു സിദ്ധമായിരിക്കെ 'ഞാൻ' എന്നു വീണ്ടും പറഞ്ഞതും ഞാൻ തന്നെയാണു പറയുന്നതു്, മററാരുമല്ല എന്ന അൎത്ഥവിശേഷത്തെ ലക്ഷിപ്പാനാകുന്നു. 'വിദ്വൽപ്പരിഷ നിൽക്കവേ' എന്നതുകൊണ്ടുതന്നെ താനാണു വക്താവു് എന്നു സിദ്ധിച്ചിരിക്കെ, വീണ്ടും 'ഞാനുരയ്ക്കുന്നേൻ' എന്നു പറഞ്ഞതുകൊണ്ടു 'ഞാൻ ഉപദേശിക്കുന്നു' എന്നുള്ള വിശേഷാൎത്ഥം ലക്ഷിക്കപ്പെടുന്നു. ഇതെല്ലാം സോല്പ്രാസത്തെ വ്യഞ്ജിപ്പിക്കയും ചെ

യ്യുന്നു. ഇതുകൊണ്ടു 'എന്റെ വാക്കു നിനക്കു ഏറ്റവും ഹിതമാണ്; അതിനാൽ നിശ്ചയമായിട്ടു അങ്ങനെ ചെയ്യേണ്ടതാണ്' എന്നഭിപ്രായം.

അതിനാൽ ഇങ്ങനെയെല്ലാമാകകൊണ്ടു ഇതു വാക്യഗതമായ അർത്ഥാന്തരസംക്രമിതവാച്യധ്വനിയാകുന്നു.

പദഗതമായ അത്യന്തതിരസ്കൃതവാച്യധ്വനിക്കുദാഹരണം:-

'നിശ്വാസമേറ്റ മണിദർപ്പണം—' ഇത്യാദി. (അത്യന്തതിരസ്കൃതവാച്യധ്വനിയുടെ ഉദാഹരണം.)

വാക്യഗതമായ അത്യന്തതിരസ്കൃതവാച്യധ്വനിക്കു്:—
'പലതരമുപകാരം....' ഇത്യാദി (ഭാഗം 21)



വാക്യഗതമായി വരുന്ന മറ്റുള്ളവയ്ക്കു (അസംലക്ഷ്യക്രമവ്യംഗ്യാദികൾക്കു) മുമ്പെ ഉദാഹരിച്ചു കഴിഞ്ഞിരിക്കുന്നു.

പദഗതമായ അസംലക്ഷ്യക്രമവ്യംഗ്യത്തിനുദാഹരണം:—

ലാവണ്യം തദസൌ കാന്തി-
സ്തദ്രൂപം സ വചഃക്രമഃ
തദാ സുധാസ്പദമഭൂ-
ദധുനാ തു ജ്വരോ മഹാൻ.'

ലാവണ്യമമ്മട്ടു, ഇമട്ടു ശോഭ,
സൌന്ദര്യമത്രയ്ക്കു, ഇവാക്യരീതി,
അന്നാളതെല്ലാമമൃതക്കുഴമ്പാ-
യിന്നാകിലുഗ്രക്കനൽ ജ്വരമായ് ചമഞ്ഞു.
(സ്വ.)

ഇവിടെ ലാവണ്യാദികൾ, അപ്രകാരം അനുഭവൈകവേദ്യങ്ങളായിരുന്നു എന്നുള്ള അവസ്ഥയെ വ്യഞ്ജിപ്പിക്കുന്ന തദാദിശബ്ദങ്ങൾക്കു തന്നെയാണു പ്രാധാന്യം. മററുള്ള ശബ്ദങ്ങൾക്കാകട്ടെ അവരെ സഹായിക്കുക മാത്രമേ പ്രയോജനമുള്ളു. അതിനാൽ ആപ്പദങ്ങൾ (തദാദിപദങ്ങൾ) മൂലമായിട്ടു തന്നെയാണ് ഇവിടെ ധ്വനിവ്യപദേശം.

അതു ധ്വനികാരനാൽ പറയപ്പെട്ടിട്ടുമുണ്ട്—

'ഏകാവയവസംസ്ഥേന
ഭൂഷണേനേവ കാമിനീ
പദദ്യോത്യേന സുകവേ-
ർധ്വനിനാ ഭാതി ഭാരതീ.'

അംഗമൊന്നിലണിയും വിഭൂഷകൊ-
ണ്ടംഗനാമണി വിളങ്ങിടും വിധം
വ്യംഗ്യഭംഗിയൊരു വാക്കിൽ നിൽക്കിലും
ഭംഗി സൽകവി വചസ്സിനേറിടും.

(സ്വ.)

ഇപ്രകാരം ഭാവാദികളിലും ഉദാഹരണം ഊഹ്യമാകുന്നു.

'ഭുക്തിമുക്തികൃദേകാന്ത-
സമാദേശനതൽപരഃ
കസ്യാനാനന്ദനിസ്യന്ദം
വിദധാതി സദാഗമഃ.'

ഭുക്തിമുക്തികളേച്ചേർത്തു-
മേകാന്താദേശമേകിയും
സദാഗമം, മഹാനന്ദ-
നിസ്യന്ദമെവനേകിടാം.

(സ.)

ഇവിടെ ‘സദാഗമം’ എന്ന പദം അടുത്തു നിൽക്കുന്ന ഉപനായകനെ കുറിച്ചു, ‘നല്ലതായിട്ടുള്ള ശാസ്ത്രാർത്ഥം’ എന്ന വാച്യാർത്ഥത്തെ ബോധിപ്പിച്ചിട്ട്, സത്തായിരിക്കുന്ന ഒരു പുരുഷന്റെ ആഗമനം എന്ന വസ്തുവിനെ വ്യഞ്ജിപ്പിക്കുന്നു. എന്നാൽ ‘സദാഗമം സദാഗമം പോലെയാകുന്നു’ എന്നുള്ള ഉപമാധ്വനിയല്ലെന്നു വരുന്നതെങ്ങനെ? എന്നാണെങ്കിൽ സദാഗമശബ്ദങ്ങൾക്ക് (ആശ്ശബ്ദപ്രതിപാദിതങ്ങളായ അർത്ഥങ്ങൾക്ക്) ഉപമാനോപമേയഭാവം വിഹിതമല്ലാത്തതുകൊണ്ടുതന്നെ. രഹസ്യത്തെ മറയ്ക്കാനാണല്ലോ രണ്ടർത്ഥമുള്ള പദങ്ങളെ പ്രയോഗിക്കുന്നതു്. പ്രകരണാദികളെ നല്ലവണ്ണം ആലോചിക്കുമ്പോൾ ‘സദാഗമ’പദത്തിനു ‘നല്ലശാസ്ത്രം’ എന്നുള്ള അർത്ഥം ഇവിടെ യോജിക്കുന്നതുമല്ല. അതിനാൽ ഇവിടെ അലങ്കാരധ്വനിയല്ല; വസ്തുധ്വനിതന്നെയാണെന്നു സിദ്ധാന്തം.

‘അനന്യസാധാരണധീർ-
ധൃതാഖിലവസുന്ധരഃ
രാജതേ കോഽപി ജഗതി
സ രാജാ പുരുഷോത്തമഃ.’

അനിതരസാമാന്യാശയ-
നഖിലം വസുധാതലം ധരിക്കുന്നോൻ,
ഉലകിതിലന്യാദൃശനായ്
പുരുഷോത്തമനാം നൃപൻ ലസിക്കുന്നു.

(സ.)

ഇതിൽ 'പുരുഷോത്തമൻ പുരുഷോത്തമനെപ്പോലെയാകുന്നു' എന്ന ഉപമാലങ്കാരധ്വനിയാകുന്നു. ഇവ രണ്ടിലും സംലക്ഷ്യക്രമഭേദങ്ങൾ ശബ്ദശക്ത്യുത്ഭവമൂലങ്ങളാകുന്നു.

'സായം സ്നാനമുപാസിതം, മലയജേ-
നാംഗം സമാലേപിതം,
യാതോഽസ്താചലമൌലിമംബരമണി,-
ൎവ്വിസ്രബ്ധമത്രാഗതിഃ,
ആശ്ചൎയ്യം തവ സൌകുമാൎയ്യ,മഭിതഃ
ക്ലാന്താസി യേനാധുനാ
നേത്രദ്വന്ദ്വമമീലനവ്യതികരം
ശക്നോതി തേ നാസിതും.'



അന്തിക്കുളിയും കഴിഞ്ഞു,ടൽമുഴു-
ക്കെപ്പൂശി നൽച്ചന്ദനം,
ചെന്താർബാന്ധവനസ്തമിച്ചു, ഭയമി-
ല്ലാതത്ര വന്നെത്തി നീ,
വന്നം തേ ബഹു വിസ്മയം, വളരെ നീ-
യിപ്പോൾ തളൎന്നീടിനാ-
ളെൻ തോഴിക്കൂടയുന്നതില്ല മിഴി,തെ-
ല്ലൊന്നിങ്ങിരുന്നീടെടൊ.

ഇതിൽ സ്വതസ്സിദ്ധമായ വസ്തുകൊണ്ടു 'നീ പരപുരുഷപ്രവേശം ചെയ്തു സ്നാനം കഴിച്ചിരിക്കുന്നു' എന്നുള്ള വസ്തു വ്യഞ്ജിക്കുന്നു. അതു്,—'വളരെ നീയിപ്പോൾ തളൎന്നീടിനാൾ'—മുമ്പൊരിക്കലും നിനക്കിങ്ങനെ ഒരു തളൎച്ച കണ്ടിട്ടില്ല, എന്നുള്ള അൎത്ഥത്തെ ബോധിപ്പിക്കുന്ന 'ഇപ്പോൾ' എന്ന പദത്തിനു തന്നെ മററുള്ള പദങ്ങളുടെ

അൎത്ഥത്തെക്കാൾ പ്രാധാന്യമുള്ളതുകൊണ്ട്, അന്യപദങ്ങളെക്കാൾ 'ഇപ്പോൾ' എന്ന പദത്തിനു തന്നെയാണു വൈശിഷ്ട്യം.

തദപ്രാപ്തി മഹാദുഃഖ-
വിലീനാശേഷപാതകാ
തച്ചിന്താവിപുലാഹ്ലാദ-
ക്ഷീണപുണ്യചയാ തഥാ.

ചിന്തയന്തീ ജഗൽസൂതിം
പരം ബ്രഹ്മസ്വരൂപിണം
നിരുച്ഛ്വാസതയാ മുക്തിം
ഗതാന്യാ ഗോപകന്യകാ.

(യുഗ്മകം)

തല്ലാഭമെത്താഞ്ഞതിദുഃഖമാൎന്നി-
ട്ടശേഷപാപങ്ങൾ നശിക്കയാലും,
തച്ചിന്തയാലുൽക്കടസൌഖ്യമാൎന്നു
സമസ്തപുണ്യക്ഷയമേൽക്കയാലും,

അശേഷലോകൈകനിദാനഭൂതം
സാക്ഷാൽ പരബ്രഹ്മമയസ്വരൂപം,
ഉച്ഛ്വാസമില്ലാതൊരു ഗോപകന്യ
ചിന്തിച്ചു മോക്ഷത്തെയടഞ്ഞുകൊണ്ടാൾ.

(സ്വ)

ഇവിടെ 'അശേഷം' എന്നും 'സമസ്തം' എന്നും ഉള്ള രണ്ടു പദങ്ങളുടെ സാമർത്ഥ്യം ഹേതുവായിട്ട് അനേകായിരം ജന്മംകൊണ്ട് അനുഭവിക്കേണ്ടതായ പാപപുണ്യഫലസമുദായത്തിനും, ഭഗവദ്വിരഹദുഃഖം ഭഗവച്ചിന്താഹ്ലാദം എന്നിവ രണ്ടിനും തമ്മിൽ താദാത്മ്യാദ്ധ്യവസാനത്താൽ (അഭേദപ്രതിപാദനത്താൽ) തോന്നുന്നതായ രണ്ട് അതിശയോക്തികളും 'അശേഷ'മെന്നും 'സമസ്ത'മെന്നും ഉള്ള രണ്ടു പദങ്ങളാൽ തോന്നിക്കപ്പെടുന്നവയാകുന്നു. ഇവിടെ കവിപ്രൌഢോക്തി കൂടാതെയും വ്യഞ്ജകമായ അർത്ഥം കിട്ടുന്നതുകൊണ്ട് ഇതു സ്വതസ്സിദ്ധമാകുന്നു.

'പശ്യന്ത്യസംഖ്യപഥഗാം
ത്വദ്ദാനജലവാഹിനീം
ദേവ! ത്രിപഥഗാത്മാനം
ഗോപയത്യുഗ്രമൂർദ്ധനി.'

രാജൻ! പലവഴിക്കോട്ടും
നിൻ ദാനാംബുസ്രവന്തിയെ
കണ്ടു, തന്നുടൽ മൂടുന്നു
ത്രിസ്രോതസ്സുഗ്രമൂർദ്ധനി.

(സ്വ)

ഇതിൽ 'കണ്ടു' എന്ന കവിപ്രൌഢോക്തിസിദ്ധമായ കാവ്യലിംഗാലങ്കാരംകൊണ്ടു്, 'മററുള്ള ദാതാക്കന്മാരാരും അങ്ങയോടു തുല്യന്മാരല്ല' എന്നുള്ള വ്യതിരേകാലങ്കാരം, 'പല വഴിക്ക്' എന്ന പദംകൊണ്ടു വ്യഞ്ജിക്കുന്നു. ഇങ്ങനെ അർത്ഥശക്തിമൂലമായ സംലക്ഷ്യക്രമവ്യംഗ്യങ്ങളുടെ മററുള്ള ഭേദങ്ങളിലും ഉദാഹരിക്കാവുന്നതാകുന്നു.

അതിനാൽ ഇങ്ങനെ മുൻ പറയപ്പെട്ടിരിക്കുന്ന പതിനെട്ടുപ്രകാരമുള്ള ധ്വനിഭേദങ്ങളിൽവച്ചു ശബ്ദാൎത്ഥശക്തികൊണ്ടുണ്ടാകുന്ന വ്യംഗ്യം വാക്യത്തിൽ മാത്രം വരുന്നതായിട്ടൊന്നു്; മററുള്ളവ പതിനേഴും വാക്യത്തിലും പദത്തിലും വേറേ വേറേ വരുന്നതായിട്ടു മുപ്പത്തുനാലു്; എന്നിങ്ങനെ എല്ലാംകൂടി ധ്വനിയുടെ ഭേദങ്ങൾ മുപ്പത്തഞ്ചു വിധമാകുന്നു.

മഹാവാക്യങ്ങളായുള്ള
പ്രബന്ധങ്ങളിലും വരും
അൎത്ഥശക്ത്യുത്ഥമാകുന്ന
ധ്വനിയെന്നു ബുധോദിതം. ൧൬

അൎത്ഥശക്ത്യുത്ഭവമായ വ്യംഗ്യം രണ്ടാമതു പറഞ്ഞതും പന്ത്രണ്ടു പ്രകാരത്തിലുള്ളതുമാകുന്നു.

ഉദാഹരണം:—

മഹാഭാരതത്തിൽ ഗൃദ്ധ്രഗോമായുസംവാദത്തിൽ—

'അലം സ്ഥിത്വാ ശ്മശാനേഽസ്മിൻ
ഗൃദ്ധ്രഗോമായുസങ്കുലേ
കങ്കാളബഹുളേ ഘോരേ
സൎവ്വപ്രാണിഭയങ്കരേ.

ന ചേഹ ജീവിതഃ കശ്ചിൽ
കാലധൎമ്മമുപാഗതഃ

പ്രിയോ വാ യദി വാ ദ്വേഷ്യഃ
പ്രാണിനാം ഗതിരീദൃശീ.'

കഴുകും നരിയും തിങ്ങി-
യസ്ഥികൂടം നിറഞ്ഞതായ്
എല്ലാവൎക്കും ഭീതിചേൎപ്പോരി-
ച്ചുടലക്കാട്ടിൽ നിൽക്കൊലാ.

മരിച്ചതിലൊരാളിങ്ങു
ജീവിച്ചിട്ടില്ലിതേവരെ
മിത്രമോ ശത്രുവോ, പ്രാണി-
കൾക്കുള്ള ഗതിയിങ്ങനെ.

(സ—)

ഇങ്ങനെ പകൽ തീററ സമ്പാദിപ്പാൻ സമൎത്ഥനായ കഴുകന്, മരിച്ച കുട്ടിയെ എടുത്തുകൊണ്ടു ശ്മശാനത്തിൻ വന്നിരിക്കുന്നവർ അതിനെ അവിടെ കളഞ്ഞിട്ടു പോകുന്നതു് ഇഷ്ടമാണ് എന്നും,

'ആദിത്യോഽയം സ്ഥിതോ മൂഢാഃ!
സ്നേഹം കുരുത സാംപ്രതം
ബഹുവിഘ്നോ മുഹൂൎത്തോഽയം
ജീവേദപി കദാചന.

അയം കനകവൎണ്ണാഭം
ബാലമപ്രാപ്തയൌവനം

ഗൃധ്രവാക്യാൽ കഥം മൂഢാ-
സ്ത്യജധ്വമവിശങ്കിതാഃ.'

മൂഢരേ! പകലുണ്ടിപ്പോൾ
കാലം നന്നല്ല പോകുവാൻ
സ്നേഹം കാണിപ്പിനിനിയും
പക്ഷേ ജീവിക്കുവാൻ മതി.

ഇപ്പൊൻനിറമെഴും കൊച്ചു-
കുട്ടിയേ ഗൃധ്രവാക്കിനാൽ,
* അല്ലയോ മൂഢരേ! നിങ്ങൾ
നിശ്ശങ്കം കൈവിടുന്നിതോ?'

(സ്വ

ഇങ്ങനെ രാത്രിയിൽ ഭക്ഷണം തേടുവാൻ സമർത്ഥനായ കുറുക്കന്, മരിച്ച കുട്ടിയെ പകൽ ശ്മശാനത്തിലിട്ടിട്ടു പോകുന്നതു് ഇഷ്ടമല്ല, എന്നും ഈ വാക്യസമുദായംകൊണ്ടു ധ്വനിക്കുന്നു. ഇതിൽ വ്യഞ്ജകം സ്വതസ്സിദ്ധമാണു്. ഇങ്ങനെ മററുള്ള പതിനൊന്നു ധ്വനിഭേദങ്ങൾക്കും ഉദാഹരിക്കാവുന്നതാണു്. ഇപ്രകാരം വാച്യാർത്ഥം വ്യഞ്ജകമായി വരുന്നതിനെ ഉദാഹരിച്ചു.

ഇനി ലക്ഷ്യാർത്ഥം വ്യഞ്ജകമായി വരുന്നതിനുദാഹരണം:—
'നിശ്ശേഷച്യുതചന്ദനം—' ഇത്യാദി (35-ാം ഭാഗം)

---

* മൂഢരേ! നിങ്ങൾ നിശ്ശങ്കം

കൈവിട്ടീടുന്നതെങ്ങനെ?— എന്നു പാഠാന്തരം.

വ്യംഗ്യാൎത്ഥം വ്യഞ്ജകമായിട്ടുള്ളതിനുദാഹരണം:—

'ഉത്തണിച്ചല—' ഇത്യാദി (36-ാം ഭാഗം)

ഇവ രണ്ടിലും ലക്ഷ്യവ്യംഗ്യാൎത്ഥങ്ങൾ സ്വതസ്സംഭവികൾക്കു വ്യഞ്ജകങ്ങളാകുന്നു. ഇങ്ങനെ മററുള്ള ഭേദങ്ങൾ പതിനൊന്നിനും ഉദാഹരിക്കേണ്ടതാകുന്നു.

പദാംശവൎണ്ണരചനാ-
പ്രബന്ധങ്ങളിലേതിലും
അസംലക്ഷ്യക്രമവ്യംഗ്യ-
ധ്വനിയുണ്ടാം യഥാവലേ. ൭൬)

അസംലക്ഷ്യക്രമവ്യംഗ്യധ്വനി പദാംശമായ പ്രകൃതി, പ്രത്യയം, ഉപസൎഗ്ഗം, നിപാതം മുതലായവയുടെ ഭേദത്താൽ അനേകപ്രകാരമായി ഭവിക്കും.

ഉദാഹരണം:—

'ചലാപാംഗാം ദൃഷ്ടിം സ്പൃശസി ബഹുശോ
വേപഥുമതീം
രഹസ്യാഖ്യായീവ സ്വനസി മൃദു ക-
ൎണ്ണാന്തികചരഃ
കരം വ്യാധുന്വന്ത്യാഃ പിബസി രതിസ-
ൎവ്വസ്വമധരം
വയം തത്വാന്വേഷാന്മധുകര! ഹതാ-
സ്ത്വം ഖലു കൃതീ.'

അത്യന്തം വേപമാനാം സ്പൃശസി തരളിതാ-
പാംഗമാലോക്യമാനഃ
ശ്രുത്യന്തേ ചെന്നു പിന്നെ സ്വനസി മൃദു രഹ-
സ്യം കഥിക്കുന്നപോലെ
ഭീത്യാ കൈത്താർ കുലുക്കുന്നവളുടെയധരം
ചുംബസി പ്രേമസാരം
* സത്യാന്വേഷം നിമിത്തം വിധുരനഹമഹോ
ധൂർത്ത! നീതാൻ കൃതാർത്ഥൻ.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ.)

ഇതിൽ 'ഹതരായ്' എന്നാണു പ്രയോഗിച്ചിരിക്കുന്നതു്. 'ദുഃഖിതരായി' എന്നല്ല. അതിനാൽ 'ഹൻ' എന്ന പ്രകൃതിയാണു വ്യഞ്ജകം.

'മുഹുരംഗുലിസംവൃതാധരോഷ്ഠം
പ്രതിഷേധാക്ഷരവിക്ലബാഭിരാമം
മുഖമംസവിവർത്തി പക്ഷ്മളാക്ഷ്യാഃ
കഥമപ്യുന്നമിതം ന ചുംബിതം തു.'

ലോലാപാംഗി മുഹുഃ കരാംഗുലികളാൽ
ബിംബാധരത്തെ മറ-
ച്ചാലാപിച്ചരുതെന്നധീരമസകൃൽ
തന്ദ്രേത്തനെഴും വാക്കിനാൽ

* സത്യാന്വേഷം നിമിത്തം മധുകര! ഹതരായ്
ഞങ്ങൾ, നീ താൻ കൃതാർത്ഥൻ.
(പാഠാന്തരം—സ്വ.)

ലീലാവലഗ്നകൊണ്ട ഗണ്ഡഫലകം
തോളിൽ തിരിച്ചീടവേ
ചേലാളും മുഖമാത്തമാകിലുമെനി-
ക്കെത്തില ചുംബിക്കുവാൻ.

(കേരളവമ്മ വലിയ കോയിത്തമ്പുരാൻ.)

ഇതിൽ 'തു' എന്ന നിപാതത്തിനാണ് അനുതാപവ്യഞ്ജകത്വം.

'ന്യക്കാരോ ഹ്യയമേവ മേ യദരയഃ—' ഇത്യാദി ശ്ലോകത്തിൽ (3-ാം ഭാഗം) 'അരയഃ' എന്ന ബഹുവചനവും, 'താപസഃ' എന്ന ഏകവചനവും, 'അത്രൈവ' എന്ന സവ്വനാമവും, 'നിഹന്തി' 'ജീവതി' എന്ന രണ്ടു തിങന്തശബ്ദങ്ങളും, 'അഹോ' എന്ന അവ്യയവും, 'ഗ്രാമടികാ' എന്ന കകാരരൂപമായ തദ്ധിതവും, 'വിലുണ്ഠന' എന്നതിലെ 'വി' എന്ന ഉപസഗ്ഗവും, 'ഭുജൈഃ' എന്ന ബഹുവചനവും വ്യഞ്ജകങ്ങളാകുന്നു.

'ആഹാരേ വിരതിഃ, സമസ്തവിഷയ-
ഗ്രാമേ നിവൃത്തിഃ പരാ,
നാസാഗ്രേ നയനം, തദേതദപരം
യച്ചൈകതാനം മനഃ
മൌനം ചേദ,മിദം ച ശൂന്യമധുനാ
യദ്വിശ്വമാഭാതി തേ,
തൽ ബ്രൂയാസ്സഖി! യോഗിനീ കിമസി, ഭോഃ
കിം വാ വിയോഗിന്യസി.'

ഊണിന്നാസ്ഥ കുറഞ്ഞു, സർവ്വവിഷയ-
ഗ്രാമത്തിൽ വൈരാഗ്യമായ്,
ഘ്രാണാഗ്രത്തിലുറച്ചു ദൃഷ്ടി, മനവും
നിൽക്കുന്നിതേകാഗ്രമായ്,
മൗനം മൂത്തു, ജഗത്തിതൊക്കെയധുനാ
കാണുന്നു നീ ശൂന്യമായ്,
നൂനം യോഗിനിയോ വിയോഗിനിയതോ
ഹേ തോഴി! നീ ചൊൽകെടോ.

(സു)

ഇതിൽ 'ആഹാരേ' എന്ന വിഷയസപ്തമിയും 'സമസ്ത' എന്നും 'പരാ' എന്നും ഉള്ള വിശേഷണങ്ങളും 'മൗനം ചേദം' എന്ന പ്രത്യ(ക്ഷ)യത്തെ ചൂണ്ടിക്കാണിക്കുന്ന സർവ്വനാമവും 'ആഭാതി' എന്നതിലെ ആ എന്ന ഉപസർഗ്ഗവും പ്രണയസൂചകമായ 'സഖി' എന്ന ശബ്ദവും 'അസിഭോഃ' എന്ന പരിഹാസവചനവും 'കിം വാ' എന്ന ഉത്തരപക്ഷത്തെ (വിയോഗിനീ എന്ന പക്ഷത്തെ) ഉറപ്പിക്കുന്നു എന്നു സൂചിപ്പിക്കുന്ന 'വാ' ശബ്ദവും 'അസി' എന്ന വർത്തമാനപ്രയോഗവും അതാതു വിഷയങ്ങളെ വ്യഞ്ജിപ്പിക്കുന്നവയാണെന്നു സഹൃദയന്മാർക്കറിയാവുന്നതാണ്.

വർണ്ണങ്ങളിലും രചനയിലും വരുന്നവയ്ക്കു് ഉദാഹരണം ഇനി (ഗുണപരിച്ഛേദത്തിൽ) പറയും.

പ്രബന്ധത്തിൽ വരുന്നതിനുദാഹരണം—മഹാഭാരതത്തിൽ ശാന്തരസം, രാമായണത്തിൽ കരുണം, മാലതീമാധവം രത്നാവലി മുതലായവയിൽ ശൃംഗാരം; ഇങ്ങനെ മറ്റുള്ളവയിലും കണ്ടുകൊൾക.

ജാതിനാൽ ധ്വനിഭേദങ്ങ-
ളമ്പത്തൊന്നു വിധത്തിലായ്
പണ്ടുള്ള പണ്ഡിതന്മാരാൽ
പറയപ്പെട്ടിതിങ്ങനെ. ൧൮

സങ്കരം മൂന്നു വിധവും
സംസൃഷ്ടിയൊരുജാതിയും
കൂടിയയ്യായിരത്തിന്മേൽ
മുന്നൂറും പിന്നെ നാലുമാം. ൧൯

ശുദ്ധധ്വനികളമ്പത്തൊ-
ന്നോടുകൂടുമ്പൊളാകവേ
അയ്യായിരത്തിമുന്നൂററി-
യമ്പത്തഞ്ചായിവന്നിടും. ൨൦

അവയിൽ ഏതാനും ചിലതു മാത്രം ഉദാഹരിക്കപ്പെടുന്നു:--

'അത്യുന്നതസ്തനയുഗാ തരളായതാക്ഷീ
ദ്വാരിസ്ഥിതാ തദുപയാനമഹോത്സവായ
സാ പൂൎണ്ണകുംഭനവനീരജതോരണസ്രക്-
സംഭാരമംഗളമയത്നകൃതം വിധത്തേ'

ചാരം പൊങ്ങിയ ചോർകുചങ്ങളെഴുമാ-
ലോലായതാപാംഗിയാൾ
ദ്വാരത്തുന്നവനെത്തിടുമ്പൊളെതിരേ-
ല്പിന്നുള്ളൊരുക്കത്തൊടും

ദ്വാരത്തിൽ സ്ഥിതയായി, പൂർണ്ണകലശം,
നൽത്തോരണത്താമര-
ത്താരാലുള്ളൊരു മാല്യമെന്നിവ ധരി-
ച്ചായാസമെന്യേ സ്വയം.

(സ്വ)

ഇതിൽ കുചങ്ങളാകുന്ന പൂർണ്ണകലശങ്ങളും, കണ്ണുകളാകുന്ന തോരണത്താമരത്താരാലുള്ളൊരു മാല്യവും, എന്ന രൂപകാലങ്കാരധ്വനിയും ശൃംഗാരരസധ്വനിയും ഒരിടത്തുതന്നെ ചേർന്നു വരികകൊണ്ടു സങ്കരമാകുന്നു.



'ധിന്വന്ത്യമൂനി മദമൂർച്ഛദളിധ്വനീനി
ധൂതാധ്വനീനഹൃദയാനി മധോർദ്ദിനാനി
* നിസ്തന്ദ്രചന്ദ്രവദനാവദനാരവിന്ദ-
സൌരഭ്യസൌഹൃദസഗർവ്വസമീരണാനി.'

---

* നിസ്തന്ദ്രൻ എന്ന പദത്തിനു മടിയില്ലാത്തവൻ എന്നർത്ഥം. ഇവിടെ ചന്ദ്രവിശേഷണമായ നിസ്തന്ദ്രപദത്തിന് ഈ അർത്ഥം ചേരാത്തതുകൊണ്ടു പ്രകാശമാനം എന്ന അർത്ഥത്തിൽ ലക്ഷണാ. പ്രകാശാതിശയബോധം പ്രയോജനം. ഇങ്ങനെ പ്രേമവാചകമായ സൌഹൃദ (സൌഹാർദ്ദ) എന്ന പദത്തിനു സാദൃശ്യം എന്ന അർത്ഥത്തിൽ ലക്ഷണാ. സാദൃശ്യാതിശയബോധം പ്രയോജനം. അചേതനമായ വായുവിങ്കൽ ഗർവ്വം ഉണ്ടാകാത്തതുകൊണ്ടു സഗർവ്വം എന്ന പദത്തിന് ഉൽകൃഷ്ടം എന്ന അർത്ഥത്തിൽ ലക്ഷണാ. സാദൃശ്യാതിശയബോധം പ്രയോജനം. ഇവയിൽ വാച്യാർത്ഥം അർത്ഥാന്തരസംക്രമിതമല്ലാത്തതുകൊണ്ട് അത്യന്തതിരസ്കൃതവാച്യമാകുന്നു.

അത്യന്തം മദമൂർച്ഛപൂണ്ടു മുതിരും
ഭൃംഗൌഘസംഗീതമൊ-
ത്തദ്ധ്വന്യാശയധൂനനത്തിനു കരു-
ത്തേററം പെരുത്തുള്ളതായ്
നിസ്തന്ദ്രേന്ദുമുഖീമുഖാംബുജലസൽ-
സൌരഭ്യസൌഹാർദ്ദമാ-
ർന്നുദ്യൽ ഗന്ധസമീര,മീ മധുദിനം
ചേർക്കുന്നിതുൾക്കൌതുകം.

(സു)

ഇതിൽ 'നിസ്തന്ദ്ര' ഇത്യാദികളിൽ ലക്ഷണാമൂലധ്വനികളുടെ സംസൃഷ്ടിയാകുന്നു.

അനന്തരം ഗുണീഭൂതവ്യംഗ്യത്തെ പറയുന്നു:—

വാച്യത്തേക്കാൾ ചമൽക്കാരം
വ്യംഗ്യത്തിന്നു വരാഞ്ഞിലോ
ഗുണീഭൂതവ്യംഗ്യമെന്നു
വേറിട്ടൊന്നാകുമായതു്. ൨൫

വേറിട്ടൊന്നു, വേറേ ഒരു വിധം കാവ്യം. വ്യംഗ്യത്തിനു വാച്യത്തേക്കാൾ ചമൽക്കാരം വരാഞ്ഞു, വാച്യത്തേക്കാൾ കുറഞ്ഞിട്ടും വാച്യത്തോടു സമമായിട്ടും സംഭവിക്കാം.

ഇതരാംഗവു,മവ്വണ്ണം
കാക്വാക്ഷിപ്തം, ച വാച്യസിദ്ധ്യംഗം,
സന്ദിഗ്ദ്ധപ്രാധാന്യം,
തുല്യപ്രാധാന്യ,മെന്നതും പിന്നെ. ൨൮

അസ്ഫുട,മഗൂഢ,മഥ പുന-
രസുന്ദരവ്യംഗ്യമേവമെട്ടുവിധം
അക്കാവ്യത്തിൻ ഭേദം
പ്രാചീനന്മാർ പറഞ്ഞിരിക്കുന്നു. ൨൯

ഇതരാംഗം, ഇതരങ്ങളായ രസാദികളുടെ അംഗം; രസാദികളാകുന്ന വ്യംഗ്യത്തോടുകൂടിയതു്.

ഉദാഹരണം:—

* 'അയം സ രശനോൽകർഷീ
പീനസ്തനവിമർദ്ദനഃ
നാഭ്യൂരുജഘനസ്പർശീ
നീവീവിസ്രംസനഃ കരഃ.'

പിടിച്ചരഞ്ഞാണു പിണക്കതീർപ്പതും
തടിച്ച തൈക്കൊങ്കകൾ ഞെക്കിടുന്നതും
തുടസ്സുമേല്പോട്ടു തലോടി, നീവിയേ-
പ്പെട്ടെന്നഴിക്കുന്നതുമായ കയ്യിതാ.

(സ്വ)

ഇതിൽ ശൃംഗാരം കരുണത്തിന്റെ അംഗമാകുന്നു.

---

* ഇതു ഭാരതയുദ്ധത്തിൽ അർജ്ജുനൻ മുറിച്ചിട്ട ഭൂരിശ്രവസ്സിന്റെ കൈ കണ്ടിട്ടു് അവന്റെ ഭാര്യ ദുഃഖിക്കുന്നതാകുന്നു.

'മാനോന്നതാം പ്രണയിനീമനുനേതുകാമ-
സ്ത്വത്സൈന്യസാഗരരവോൽഗതകർണ്ണതാപഃ
ഹാ ഹാ കഥം ന ഭവതോ രിപുരാജധാനീ-
പ്രാസാദസന്തതിഷു തിഷ്ഠതി കാമിലോകഃ.'

പാരം മാനമിയന്ന മാനിനികളെ-
ത്തൻ പാട്ടിലാക്കീടുവാ-
നാരംഭിച്ചരിരാജധാനികളിലെ
പ്രാസാദജാലങ്ങളിൽ
സാരസ്യം തുടരുന്ന കാമികൾ ഭവൽ-
സൈന്യാബ്ധികോലാഹലം
ക്രൂരം കർണ്ണപുടം പിളർക്കുമളവിൽ
ഹാ ഹാ കഥം വാഴ്വോർ.

(സ്വ)

ഇതിൽ ഔൽസുക്യം, ത്രാസം എന്ന രണ്ടു ഭാവങ്ങളുടെ സന്ധികൊണ്ടു ഭംഗി കൂടീട്ടുള്ള കരുണരസം, രാജവിഷയമായ രതിയുടെ അംഗമാകുന്നു. അതിനാൽ ഇതു 'ഇതരാംഗ'മായി.

ജനസ്ഥാനേ ഭ്രാന്തം കനകമൃഗതൃഷ്ണാന്ധിതധിയാ
വചോ വൈദേഹീതി പ്രതിപദമുദശ്രു പ്രലപിതം
കൃതാ ലങ്കാഭർത്തുർവ്വദനപരിപാടീഷു ഘടനാ
മയാപ്തം രാമത്വം കുശലവസുതാ ന ത്വധിഗതാ.

* ജനസ്ഥാനത്തോടീ കനകമൃഗതൃഷ്ണാന്ധമതിയാ-
യുരച്ചു കണ്ണീർവാർത്തിടയിടയിൽ വൈദേഹിപദവും
കൃതാ ലങ്കാനാഥാനനതതിയിലമ്പിന്റെ ഘടനാ
ലഭിച്ചു രാമത്വം, കുശലവസുതാവാപ്തിയൊഴികെ.
(സ്വ)

---

* ഇതു, ധനം സമ്പാദിപ്പാനായിട്ടു പലവിധം പരിശ്രമിച്ചിട്ടും ഫലസിദ്ധിയുണ്ടാകാതെ നിരാശനായ ഒരാളുടെ വാക്കാണു്. എനിക്കു രാമത്വം സിദ്ധിച്ചു എന്നു് ആകപ്പാടെ ആദ്യം തോന്നുന്നു. പിന്നെ ഒരാളുടെ ധർമ്മം വേറെ ഒരാൾക്കു് എങ്ങനെ സിദ്ധിക്കും എന്ന അനുപപത്തിയെ ആലോചിക്കുമ്പോൾ സമാനരൂപങ്ങളായ ശബ്ദങ്ങളുടെ സാമർത്ഥ്യംകൊണ്ടു വ്യഞ്ജിക്കുന്ന സാദൃശ്യത്തെ പുരസ്കരിച്ചിട്ടു രാമന്റെ സാദൃശ്യം ലഭിച്ചു എന്ന പരമാർത്ഥബോധമുണ്ടാകുന്നു. സാദൃശ്യഘടകങ്ങളായ സാധർമ്മ്യങ്ങളെ സമാനരൂപങ്ങളായ ശബ്ദങ്ങളെക്കൊണ്ടു പറയുന്നു.

കനകമൃഗതൃഷ്ണാന്ധമതിയായ് രാമൻ ജനസ്ഥാനത്തു് ഓടീ, കനകമൃഗത്തിൽ (പൊന്മാനിൽ ഉള്ള) തൃഷ്ണ (ആഗ്രഹം) കൊണ്ടു, അന്ധമതിയായിട്ടു് ജനസ്ഥാനം എന്ന ദണ്ഡകാരണ്യഭാഗത്തിൽ ഓടി നടന്നു. ഞാൻ കനക (ധന) ത്തിന്റെ, മൃഗ (അന്വേഷണ)ത്താലും, തൃഷ്ണയാലും (ആഗ്രഹത്താലും) ഭ്രാന്തചിത്തനായിട്ടു് ജനങ്ങളുള്ള സ്ഥലത്തു് ഓടി നടന്നു. രാമൻ കണ്ണീർവാർത്തു് ഇടയ്ക്കിടയ്ക്കു വൈദേഹി (സീതേ! എന്ന) പദത്തെ ഉരച്ചുകൊണ്ടാണു നടന്നതു്. ഞാൻ, വൈ (നിശ്ചയമായും) ദേഹി (വല്ലതും തരണേ) എന്ന പദത്തെ ഇടയ്ക്കിടയ്ക്കു കണ്ണീരൊഴുക്കിക്കൊണ്ടു്, ഉരച്ചു (പറഞ്ഞു.) രാമനാൽ ലങ്കാനാഥന്റെ (ലങ്കയിലെ രാജാവായ രാവണന്റെ) ആനന (മുഖ) ങ്ങളുടെ തതിയിൽ (സമൂഹത്തിൽ) അമ്പിന്റെ (ബാണത്തിന്റെ) ഘടനാ (സംയോഗം = പ്രയോഗം) കൃതാ (ചെയ്യപ്പെട്ടു); എന്നാൽ നാഥന്മാരുടെ (ധനവാന്മാരുടെ) ആനനതതിയിൽ (മുഖസമൂഹത്തിൽ) അമ്പിന്റെ (ദയയുടെ) കാ (ഒരു) ഘടനാ (സംയോഗം-ദയ തോന്നിക്കുവാനുള്ള പ്രയോഗം-പല പ്രകാരത്തിലുള്ള ദൈന്യപ്രക

ഇവിടെ 'രാമത്വം പ്രാപ്തം' (രാമസാദൃശ്യം സിദ്ധിച്ചു) എന്നു ശബ്ദംകൊണ്ടു പറയാതിരുന്നാലും, ശക്തികൊണ്ടുതന്നെ രാമസാദൃശ്യം അറിയപ്പെടുന്നു. 'രാമത്വം പ്രാപ്തം' എന്ന ശബ്ദം പ്രയോഗിച്ചതിനാലാകട്ടേ അതു, സാദൃശ്യമൂലകമായ താദാത്മ്യാരോപത്തെ സ്പഷ്ടീകരിക്കുന്നതാകകൊണ്ട് അതിന്റെ (ആസ്സാദൃശ്യത്തിന്റെ) ഗൂഢത നിരസിക്കപ്പെടുകയും ചെയ്തു. അതിനാൽ (സാദൃശ്യഗോപനനിരാസത്താൽ) വാച്യമായ സാദൃശ്യം, വാക്യാൎത്ഥാന്വയത്തെ നിൎവ്വഹിപ്പാൻ സാധകമായിത്തീൎന്നതുകൊണ്ട് അംഗമായിത്തീരുകയും ചെയ്തു.

കാകാക്ഷിപ്തത്തിനുദാഹരണം:—

'മഥ്നാമി കൌരവശതം സമരേ ന കോപാൽ
ദുശ്ശാസനസ്യ രുധിരം ന പിബാമ്യുരസ്തഃ
സംചൂൎണ്ണയാമി ഗദയാ ന സുയോധനോരൂ
സന്ധിം കരോതു ഭവതാം നൃപതിഃ പണേന.'

---

നാദി) അലം (ഏററവും) കൃതാ (ചെയ്യപ്പെട്ടു) ഇങ്ങനെ എനിക്കു രാമത്വം (രാമന്റെ അവസ്ഥ) ലഭിച്ചു. പക്ഷേ അല്പം ഒരു വ്യത്യാസമുണ്ട്. അതെന്തെന്നാൽ, കുശലവസുതാവാപ്തിയൊഴികെ. രാമന്നു കുശലവസുതാവാപ്തിയുണ്ടായി; എനിക്ക് അതുണ്ടായില്ല. രാമന്നു കുശലവന്മാരാകുന്ന സുതന്മാരോടുകൂടിയവളുടെ (സീതയുടെ) അവാപ്തി (ലാഭം) ഉണ്ടായി. എനിക്കു, കുശലമായ (ദാരിദ്ര്യത്തെ നീക്കി ക്ഷേമത്തെ ഉണ്ടാക്കുന്നതായ) വസുവോടു (ധനത്തോടു) കൂടിയവൻ എന്ന അവസ്ഥയുടെ അവാപ്തി (പ്രാപ്തി, ലാഭം) എന്നു യോജനാ.

മുടിക്കില്ലാം ചോരിൽ കുപിതനിവന-
ക്കൌരവശതം
കുടിക്കില്ലാം ദുശ്ശാസനനുടെ കട്ട-
ഞ്ചോര ഹൃദയാൽ
പൊടിക്കില്ലാം ദുര്യോധനനുടെ തുട-
ക്കാമ്പു ഗദയാൽ
തുടങ്ങട്ടേ മൂല്യത്തിനു നൃപതി സ-
ന്ധിക്കു ഭവതാം.

(സ.)

ഇതിൽ 'മഥ്നാമ്യേവ' (നിശ്ചയമായി നശിപ്പിക്കുന്നതാണ്) എന്നുള്ള വ്യംഗ്യം 'നമഥ്നാമി' (നശിപ്പിക്കയില്ല) എന്നുള്ള നിഷേധത്തോടുകൂടിത്തന്നെ നിൽക്കുന്നു (തോന്നുന്നു.)

'ദീപയൻ രോദസീരന്ധ്ര-
മേഷ ജ്വലതി സർവ്വതഃ
പ്രതാപസ്തവ രാജേന്ദ്ര!
വൈരിവംശദവാനലഃ.'

ഭവൽ പ്രതാപം രാജേന്ദ്ര!
രോദോരന്ധ്രത്തിലെങ്ങുമേ
പ്രകാശമേകിക്കത്തുന്നു
ശത്രുവംശദവാഗ്നിയായ്.

(സ.)

ഇതിൽ വംശത്തിനു വേണുത്വം ആരോപിക്കുകയാകുന്നു

വ്യംഗ്യം. അതു പ്രതാപത്തിനു ദാവാനലത്വം ആരോപിക്കുന്നതിന്റെ സിദ്ധിക്കു് അംഗമായിത്തീരുന്നു.

'ഹരസ്തു കിഞ്ചിൽ പരിവൃത്തധൈൎയ്യഃ—(206-ാംഭാഗം) എന്നിത്യാദി ശ്ലോകത്തിൽ വിലോചനവ്യാപാരം, ചുംബനാഭിലാഷം എന്നീ രണ്ടു കാൎയ്യങ്ങളിൽവച്ചു് ഏതിനാണു പ്രാധാന്യമെന്നുള്ളതിൽ സന്ദേഹം ഭവിക്കുന്നു.

'ബ്രാഹ്മണാതിക്രമത്യാഗോ
ഭവതാമേവ ഭൂതയേ
ജാമദഗ്ന്യശ്ച വോ മിത്ര-
മന്യഥാ ദുൎമ്മനായതേ.'

നിങ്ങൾക്കു നന്മയുളവാകണമെന്നിരിക്കി-
ലങ്ങാക്രമിക്കരുതു വിപ്രകുലത്തിലെങ്ങും
ചങ്ങാതിയായ ജമദഗ്നിജനല്ലയെങ്കി-
ലെങ്ങാനുമങ്ങയൊടു നീരസമുത്ഭവിക്കും.

(സ്വ)

ഇതിൽ പരശുരാമൻ രാക്ഷസകുലം മുടിക്കുമെന്നുള്ള വ്യംഗ്യത്തിനും വാച്യത്തിനും പ്രാധാന്യം സമമാകുന്നു.

'സന്ധൌ സൎവ്വസ്വഹരണം
വിഗ്രഹേ പ്രാണനിഗ്രഹഃ
അല്ലാവദീനനൃപതൌ
ന സന്ധിൎന്ന ച വിഗ്രഹഃ'

എല്ലാധനങ്ങളുമടക്കമിണങ്ങിനിന്നാൽ
കൊല്ലാതയയ്ക്കുകയുമില്ല പിണങ്ങിയെന്നാൽ
അല്ലാവദീനനൃപനോടു പിണങ്ങിയാലു-
മില്ലാഗുണം ചെറുതുപോലുമിണങ്ങിയാലും.

(സ.പ)

ഇതിൽ അല്ലാവദീനനെന്ന രാജാവിനെ പ്രസാദിപ്പിപ്പാൻ ദാനസാമാദികൾ കൂടാതെ വേറേ യാതൊരു ഉപായവുമില്ലെന്നുള്ള വ്യംഗ്യം, വ്യുൽപന്നന്മാർക്കുകൂടി വേഗത്തിൽ മനസ്സിലാവാത്തതിനാൽ 'അസ്ഫുട'മാകുന്നു.



'അനേന ലോകഗുരുണാ
സതാം ധർമ്മോപദേശിനാ
അഹം വ്രതവതീ സ്വൈര-
മുക്തേന കിമതഃ പരം.'

പാരാകെപ്പുകഴൊന്നു ലോകഗുരുവായ്
ധർമ്മോപദേശങ്ങളാൽ
പാരം സജ്ജനപൂജ്യനായമരുമി-
ദ്ദേഹത്തിനാലീവിധം
സ്വൈരം ഞാൻ വ്രതമാചരിച്ചു മരുവു-
ന്നോളായ് കലാശിച്ചു; മ-
റ്റോരോന്നൊക്കെയെടുത്തെടുത്തിനിയുര-
ച്ചിട്ടെന്തു കിട്ടും ഫലം.

(സ.പ)

ഇതിൽ ശാക്യമുനിയുടെ, തിര്യഗ്യോനിജയായ സ്ത്രീയിലുള്ള ബലാൽകാരോപഭോഗം വ്യഞ്ജിക്കുന്നുണ്ടെങ്കിലും, അതു സ്പഷ്ടത നിമിത്തം വാച്യംപോലെയായിത്തീർന്നിരിക്കുന്നതിനാൽ 'അഗൂഢ'മാകുന്നു.

'വാണീരകുഡംഗുഡ്ഡീണ-
    സഉണികോലാഹലം സുണന്തീഏ
ഘരകമ്മവാവഡാഏ
    വഹൂഏ സീഅന്തി അംഗാഇം.'

വാനീരകുഞ്ജോഡ്ഡീന-
    ശകുനികോലാഹലം ശൃണ്വന്ത്യാഃ
ഗൃഹകർമ്മവ്യാപൃതായാഃ
    വധ്വാഃ സീദന്ത്യംഗാനി.

(ഛായാ)

കൂട്ടത്തോടാറ്റുവഞ്ഞിക്കുടിലിടയിൽ വസി-
    ക്കുന്നോരപ്പക്ഷിവൃന്ദം
കൂട്ടീടുന്നോരു കോലാഹലമുട ചെവിയിൽ
    ചെന്നു പെട്ടോരുനേരം
വീട്ടിൽ ചെയ്യേണ്ടതായുള്ളനവധിപണിയാ-
    രോന്നു ചെയ്യുന്ന മദ്ധ്യേ
പെട്ടന്നത്തന്വിയാൾതന്നവയവമഖിലം
    ഹന്ത തീരെത്തളർന്നു.

(സ്വ)

ഇതിൽ സങ്കേതം കുറിക്കപ്പെട്ടിരുന്ന പുരുഷൻ ലതാഗൃഹത്തിലെത്തിയിരിക്കുന്നു എന്നുള്ള വ്യംഗ്യാർത്ഥക്കാൾ 'അംഗങ്ങൾ ത

ന്നു' എന്നുള്ള വാച്യത്തിനാണു ചമൽക്കാരമെന്നു സഹൃദയന്മാൎക്കു നല്ലവണ്ണം അറിയാവുന്നതാകകൊണ്ടു് 'അസുന്ദര'മാകുന്നു.

അത്രതന്നെയല്ല; ദീപകം തുല്യയോഗിത മുതലായ അലങ്കാരങ്ങളിൽ വ്യംഗ്യമായ ഉപമാദ്യലങ്കാരവും, വാച്യത്തിനു ദീപകാദിമുഖേന തന്നെ ചമൽക്കാരമുണ്ടാകുന്നതിനാൽ ഗുണീഭൂതവ്യംഗ്യം തന്നെ.

അതു ധ്വനികാരനാൽ പറയപ്പെട്ടിട്ടുമുണ്ടു്:—

'അലങ്കാരാന്തരസ്യാപി പ്രതീതൌ യത്ര ഭാസതേ
തൽപരത്വം ന വാച്യസ്യ നാസൌ മാൎഗ്ഗോ ധ്വനേൎമ്മതഃ'
അലങ്കാരാന്തരം വ്യഞ്ജിച്ചീടിലും തൽപ്രധാനമായ്
വാച്യം ശോഭിപ്പതില്ലെങ്കിൽ ധ്വനിയല്ലതു കേവലം.

യാതൊരിടത്തു് അന്യങ്ങളായ ശബ്ദാദികളെക്കൊണ്ടു മറച്ചിട്ടു ചമൽക്കാരമുണ്ടാക്കുന്നുവോ അവിടെയും മറ്റൊരുപ്രകാരത്തിലുള്ള ഗുണീഭൂതവ്യംഗ്യം തന്നെ.

ഉദാഹരണം:—

'ദൃഷ്ട്യാ കേശവ ഗോപരാഗഹൃതയാ
കിഞ്ചിന്ന ദൃഷ്ടം മയാ
തേനാത്ര സ്ഖലിതാസ്മി നാഥ പതിതാം
കിം നാമ നാലംബസേ
ഏകസ്ത്വം വിഷമേഷു ഖിന്നമനസാം
സൎവ്വാബലാനാം ഗതി-
ൎഗ്ഗോപ്യൈവം ഗദിതസ്സലേശമവതാൽ
ഗോഷ്ഠേ ഹരിൎവ്വശ്ചിരം.'

* കണ്ണെൻ കേശവ! ഗോപരാഗഹൃതമാ-
യൊന്നും ഗ്രഹിക്കായ്കയാൽ
തിണ്ണം ഞാനിടറീടിനേൻ പതിതയേ-
ത്താങ്ങാത്തതെന്തേ ഭവാൻ?
കണ്ണാ! നീ വിഷമേഷുഖിന്നതകളിൽ
സൎവ്വാബലാലംബ,മീ-
വണ്ണം ഗോപികയാൽ നിഗൂഢഗദിതൻ
കൃഷ്ണൻ നമുക്കാശ്രയം. (സ്വ)

---

* ഹേ കേശവ! എൻകണ്ണ്, ഗോപരാഗഹൃതം=ഗോ (പശു)ക്കളുടെ പരാഗത്താൽ(പൊടിയാൽ) ഹൃതം (ഹരിക്കപ്പെട്ടതു=മറയ്ക്കപ്പെട്ടതു്)ആയിട്ടു് ഒന്നും (ഒരു പദാൎത്ഥവും) ഗ്രഹിക്കായ്കയാൽ (തിരിച്ചു മനസ്സിലാകാത്തതുകൊണ്ടു്) ഇടറീടിനേൻ (കാൽ വഴുതി വീണു പോയി) പതിതയെ (വീണു കിടക്കുന്നവളെ) ഭവാൻ താങ്ങാത്തതു് എന്തേ? അങ്ങുന്നു താങ്ങുവാൻ യോഗ്യനാണെന്നു പറയുന്നു. വിഷമേഷു (അപകടങ്ങളിൽ) ഖിന്നതകളിൽ (ദുഃഖങ്ങളിൽ) സൎവ്വാലാലംബ ബം=(സ്വരക്ഷക്കു് അക്ഷമന്മാരായിട്ടുള്ളവക്കെല്ലാം ആശ്രയമായിട്ടുള്ളവൻ) എന്നു വാച്യാൎത്ഥം.

ഹേ കേശവ! എൻകണ്ണ് (ജ്ഞാനദൃഷ്ടി) ഗോപരാഗഹൃതം ഗോപനിൽ, (പശുപാലനായ സ്വഭൎത്താവിൽ) ഉള്ള രാഗ (പ്രേമ) ത്താൽ, ഹൃതം (മററുള്ളതൊന്നും അറിവാൻ കഴിയാത്തതാക്കിച്ചെയ്യപ്പെട്ടതു്) ഒന്നും (അങ്ങയുടെ രഹസ്യങ്ങളൊന്നും) ഗ്രഹിക്കായ്കയാൽ (അറിയായ്കയാൽ) ഇടറീടിനേൻ (പരമസുഖസിദ്ധിക്കു സംഗതിവരാതെയായി) പതിതയേ (ശരണാഗതയെ) ഭവാൻ താങ്ങാത്തതെന്തേ? വിഷമേഷുഖിന്നതകളിൽ= വിഷമേഷു (കാമദേവൻ) നിമിത്തമുള്ള ഖിന്നതകളിൽ (സങ്കടങ്ങളിൽ) സൎവ്വാബലംലാബം (എല്ലാ സ്ത്രീകൾക്കും ആശ്രയം) എന്നു നിഗൂഢാൎത്ഥം.

ഇതിൽ ഗോപരാഗാദി ശബ്ദങ്ങൾക്കു ഗോപനിലുള്ള രാഗം എന്നിത്യാദികളായ വ്യംഗ്യാർത്ഥങ്ങൾ സലേശം (നിഗൂഢം) എന്ന പദംകൊണ്ടു സ്പഷ്ടമായിത്തീർന്നിരിക്കുന്നു. സലേശം എന്ന പദമില്ലാതിരുന്നുവെങ്കിൽ ധ്വനിതന്നെ.

അത്രതന്നെയല്ല, യാതൊരിടത്തു വസ്തു, അലങ്കാരം, രസം മുതലായ വ്യംഗ്യങ്ങൾക്കു രസത്തിങ്കൽ ഗുണീഭാവം വരുന്നുവോ അവിടെ പ്രധാനമായിട്ടുള്ളതിനെ പ്രമാണിച്ചു തന്നെയാണു കാവ്യവ്യവഹാരം (കാവ്യമെന്ന നിർദ്ദേശം).

അതും അദ്ദേഹം (ധ്വനികാരൻ) തന്നെ പറഞ്ഞിട്ടുണ്ട്:—

'ഗുണീഭൂതവ്യംഗ്യമെന്നു-
ള്ളൊരിക്കാവ്യവിഭാഗവും
രസാദിസാരമോർക്കുമ്പോൾ
ധ്വനിരൂപത്വമാർന്നിടും'. എന്നു്

* [എന്നാൽ ഇങ്ങനെ യാതൊരിടത്തു രസാദികളായ ഏതെങ്കിലും ഒന്നിന്റെ താൽപര്യവിഷയമാകുന്നതുകൊണ്ടു പ്രധാനത്വം വരുന്നുവോ അവിടെ മാത്രമേ അതിനു കാവ്യവ്യവഹാരമുള്ളു എന്നു തീർച്ചയായല്ലോ. ഇങ്ങനെ വരുമ്പോൾ ധ്വനിത്വം കൂടാതെ ഗുണീഭൂതവ്യംഗ്യം ഒരേടത്തും ഇല്ലെന്നു വരുന്നതുകൊണ്ടു പിന്നെയെങ്ങനെയാണു ഗുണീഭൂതവ്യംഗ്യം ഒരു കാവ്യഭേദമാകുന്നതു് എന്നു പറയുന്നു:—]

'യത്രോന്മദാനാം പ്രമദാജനാനാ-
മഭ്രംലിഹഃ ശോണമണീമയൂഖഃ

* ഇതു വ്യാഖ്യാനത്തിൽനിന്നെടുത്തതാണ്.

സന്ധ്യാഭ്രമം പ്രാപ്നുവതാമകാണ്ഡേ-
പ്യനംഗനേപഥ്യവിധിം വിധത്തേ.'

മങ്ങാതെ ശോണമണിദീധിതി വാനിലേറ്റം
തിങ്ങീട്ടുകാലമതിപറ്റിയിതെന്ന ബുദ്ധ്യാ
പൊങ്ങും മദം കലരുമത്തരുണീജനത്തിൽ
ശൃംഗാരവേഷരചനാവിധി ചെയ്തിടുന്നു. (സ്വ)

എന്നിത്യാദികളിലാകട്ടെ രസാദികൾക്ക് നഗരീവൃത്താന്താദി വസ്തുവിന്റെ മാത്രം അംഗത്വമേയുള്ളു; അവിടെ അവയ്ക്കു (രസാദികൾക്ക്) താൽപര്യവിഷയത്വമില്ലെങ്കിലും ഗുണീഭൂതങ്ങളായ അവയെക്കൊണ്ടുതന്നെയാണു കാവ്യമെന്നുള്ള വ്യവഹാരമുണ്ടാകുന്നതു്. അതു് എന്റെ സഗോത്രനും കവിപണ്ഡിതമുഖ്യനുമായ ശ്രീ 'ചണ്ഡീദാസ്' പാദരാൽ പറയപ്പെട്ടിട്ടുമുണ്ടു്:— 'ഒന്നായിട്ടുള്ള ഒരു വിചാരത്താൽ വാക്യാൎത്ഥബോധം ഉണ്ടാകുന്നതിനാൽ തന്മയത്വം വരുന്നതുകൊണ്ടു് ആസ്വാദദശയിൽ ഗുണപ്രധാനമായ ഭാവസ്ഫുരണം അനുഭവവിഷയമാകുന്നതേയില്ല; എന്നാൽ കാലാന്തരത്തിൽ പ്രകരണാദിപൎയ്യാലോചനകൊണ്ടു് അതു് (ഗുണപ്രാധാന്യപ്രതീതി) ഉണ്ടാകുന്നുണ്ടെങ്കിലും കാവ്യവ്യപദേശത്തെ നശിപ്പിപ്പാൻ അതിനു ശക്തിയില്ല; എന്തുകൊണ്ടെന്നാൽ അതു് ആസ്വാദമെന്ന ഒന്നിനു മാത്രം അധീനമായിട്ടുള്ളതാകുന്നു' എന്നു്.

ചിലർ ചിത്രമെന്ന പേരോടുകൂടിയതായി മൂന്നാമതായിട്ടു് ഒരു കാവ്യഭേദത്തെക്കൂടി ഇച്ഛിക്കുന്നു. അതിനെക്കുറിച്ചു് അവർ പറയുന്നു:—

'ശബ്ദചിത്രവുമവ്വണ്ണം-
മൎത്ഥചിത്രവുമിങ്ങനെ

അവ്യംഗ്യമധമം കാവ്യം
പൂവ്വന്മാരാലുദീരിതം.' എന്നു്.

അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ—'അവ്യംഗ്യം' എന്നതിനു വ്യംഗ്യമില്ലാത്തതു് എന്ന അത്ഥമാണു വിവക്ഷിക്കുന്നതെങ്കിൽ, അതിനു കാവ്യത്വമില്ലെന്നു മുമ്പിൽത്തന്നെ പറയപ്പെട്ടിട്ടുണ്ടു്. അല്പമായ വ്യംഗ്യത്തോടുകൂടിയതു് എന്നാണു വിവക്ഷയെങ്കിൽ അല്പവ്യംഗ്യത്വമെന്നുള്ളതെന്താണു്? ആസ്വാദ്യമായ വ്യംഗ്യമോ? അനാസ്വാദ്യമായ വ്യംഗ്യമോ? ആദ്യം പറഞ്ഞതാണെങ്കിൽ അതു മുൻ പറഞ്ഞ ധ്വനി, ഗുണീഭൂതവ്യംഗ്യം എന്ന രണ്ടു ഭേദങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നു. രണ്ടാമത്തേതാണെങ്കിൽ അതിനു കാവ്യത്വമില്ല. ആസ്വാദ്യമാണെങ്കിൽ അക്ഷുദ്രം (ഉത്തമം) തന്നെ. ക്ഷുദ്രമാണെങ്കിൽ അനാസ്വാദ്യവുമാണു്.

അതു ധ്വനികാരനാൽ പറയപ്പെട്ടിട്ടുണ്ടു്:—

* 'വ്യംഗ്യത്തിനുണ്ടാം പ്രാധാന്യ-
ഗുണഭാവങ്ങൾമൂലമായ്,
ഏവം രണ്ടായ്ത്തീൎന്നു കാവ്യം,
അതല്ലാത്തതു ചിത്രമാം.' എന്നു്

ഇപ്രകാരം സാഹിത്യദപ്പണത്തിൽ കാവ്യഭേദനിരൂപണം എന്ന ചതുത്ഥ പരിച്ഛേദം കഴിഞ്ഞു.

---

* 'വ്യംഗ്യത്തിനു്' എന്നിത്യാദി—വ്യംഗ്യാത്ഥത്തിനു പ്രാധാന്യമുണ്ടാകുമ്പോൾ ധ്വനി; അതിനു ഗുണഭാവമുണ്ടാകുമ്പോൾ ഗുണീഭൂതവ്യംഗ്യം; ഇതു രണ്ടിൽനിന്നും ഭിന്നമായും രസഭാവാദി താൽ

പര്യരഹിതമായും, വ്യംഗ്യാൎത്ഥവിശേഷത്തെ പ്രകാശിപ്പിപ്പാൻ ശക്തിയില്ലാത്തതായും ഇരിക്കുന്ന കാവ്യം, കേവലം വാച്യവാചകവൈചിത്ര്യത്തെ മാത്രം അവലംബിച്ചു രചിക്കപ്പെട്ടതും ഏതാണ്ടൊരു ചിത്രം എഴുതിവച്ചിരിക്കുന്നതുപോലെ തോന്നുന്നതും ആകയാൽ അതു ചിത്രം. ആ ചിത്രം രണ്ടുവിധമുണ്ടെന്നു ധ്വനികാരൻതന്നെ താഴേ കാണുന്ന കാരികകൊണ്ടു സ്ഥാപിച്ചിരിക്കുന്നു:—

"ചിത്രം ശബ്ദാൎത്ഥഭേദേന
ദ്വിവിധം ച വ്യവസ്ഥിതം.
തത്ര കിഞ്ചിച്ഛബ്ദചിത്രം
വാച്യചിത്രമതഃപരം."



ചിത്രം ശബ്ദാൎത്ഥഭേദത്താൽ
രണ്ടുമാതിരിയായ്വരും
ഒന്നൎത്ഥചിത്രം, മറ്റേതു
ശബ്ദചിത്രവുമിങ്ങനെ.

അതിൽ ദുഷ്കരങ്ങളായ യമകാദികൾ ശബ്ദചിത്രം; ഈ ശബ്ദചിത്രത്തിൽനിന്നു അന്യമായും വ്യംഗ്യാൎത്ഥസ്പൎശം കൂടാതെ വാക്യാൎത്ഥംതന്നെ മുഖ്യമായിരിക്കുന്നതായും, രസാദിതാൽപര്യരഹിതമായും ഇരിക്കുന്ന ഉൽപ്രേക്ഷ മുതലായതു് അൎത്ഥചിത്രം. യാതൊന്നിൽ വ്യംഗ്യാൎത്ഥസംസ്പൎശമില്ലയോ അതിൽ പിന്നെ ചിത്രമെന്നതു് എന്താണു്? അവിടെ, യാതൊന്നിൽ വസ്തുവോ അലങ്കാരാന്തരമോ വ്യംഗ്യമായിട്ടു വരുന്നില്ലയോ അതാണു ചിത്രത്തിന്റെ വിഷയം എന്നു കല്പിക്കാം. ഇവിടെ ഒരു ശങ്ക ജനിക്കുന്നു—വസ്തുസ്പൎശം കൂടാതെ യാതൊരു കാവ്യവും ഉണ്ടാവാൻ തരമില്ലാത്തതിനാൽ രസാദികൾക്കു് അവിഷയമായിട്ടു കാവ്യഭേദങ്ങളിലൊന്നും സംഭവി

ക്കുക തന്നെയില്ല. എന്തുകൊണ്ടെന്നാൽ, ഒരു വസ്തുവിനെ സ്പർശിക്കാതെ ഒരു കാവ്യവും ഉണ്ടാകുന്നതല്ല. ലോകത്തിലുള്ള സർവ്വവസ്തുവും അവശ്യം ഏതെങ്കിലും ഒരു രസത്തിന്റെ അംഗമായിട്ടു ഭവിക്കുന്നതാണ്. രസാദികൾ വിഭാവരൂപത്തിൽ ചിത്തവൃത്തിവിശേഷങ്ങളാണല്ലൊ. ചിത്തവൃത്തിവിശേഷത്തെ ഉണ്ടാക്കാത്തതായ വസ്തു യാതൊന്നുമില്ല. ചിത്തവൃത്തിവിശേഷത്തെ ജനിപ്പിക്കാതിരുന്നാൽ അതു കവിവിഷയമായിട്ടുതന്നെ ഭവിക്കുന്നതല്ല. കവിവിഷയമായ ഒന്നാണല്ലൊ ചിത്രമായിട്ടു സങ്കല്പിക്കപ്പെടുന്നതു്. (അതുകൊണ്ടു വ്യംഗ്യരഹിതമായി ചിത്രം എന്നു് ഒരു വിഭാഗം എങ്ങനെയുണ്ടാകുന്നു?) ഇതിനു സമാധാനം പറയാം—സത്യംതന്നെ; രസാദികളുടെ പ്രതീതി ഒട്ടും വരാത്തതായിട്ടുള്ള ഒരു കാവ്യമില്ല. എന്നാൽ എപ്പോൾ കവി രസഭാവാദിവിവക്ഷകൂടാതെ ശബ്ദാലങ്കാരത്തെയോ അർത്ഥാലങ്കാരത്തെയോ താൽപര്യത്തോടെ നിബന്ധിക്കുന്നുവോ അപ്പോൾ കവിയുടെ വിവക്ഷയെ അപേക്ഷിച്ചു് അർത്ഥത്തെ രസാദിശൂന്യമെന്നു കല്പിക്കുന്നു. കാവ്യത്തിൽ ശബ്ദങ്ങളുടെ അർത്ഥം വിവക്ഷയെ അനുസരിച്ചാണല്ലൊ. കവിവിവക്ഷയില്ലെങ്കിലും വാച്യസാമർത്ഥ്യവശാൽ (അർത്ഥശക്തിവശാൽ) അപ്രകാരമുള്ള വിഷയത്തിൽ രസാദിപ്രതീതിയുണ്ടായാലും ആ പ്രതീതി തീരെ ബലമില്ലാത്തതായി ഭവിക്കുന്നു എന്നുള്ള പ്രകാരത്തിൽ നീരസത്വം കല്പിച്ചിട്ടാണു ചിത്രകാവ്യവിഷയം നിർണ്ണയിക്കപ്പെടുന്നതു്. അതിനുള്ള പ്രമാണം പറയാം—

"രസഭാവാദിവിഷയ-
വിവക്ഷാവിരഹേ സതി
അലങ്കാരനിബന്ധോ യഃ
സ ചിത്രവിഷയോ മതഃ.

രസാദിഷു വിവക്ഷാ തു
സ്യാത്താൽപര്യവതീ യദാ

തദാ നാസ്ത്യേവ തൽ കാവ്യം
ധ്വനേൎയ്യത്ര ന ഗോചരഃ”.

രസഭാവാദിവിഷയം
വിവക്ഷിക്കാതെ കേവലം
അലങ്കാരം നിബന്ധിക്കി-
ലതു ചിത്രമുദീരിതം.

രസാദിയിങ്കൽ താൽപൎയ്യ-
വിവക്ഷയുളവാകിലോ
ധ്വനിഗോചരമല്ലാത്ത-
തായ കാവ്യവുമല്ലതു്.



ഇതുകൊണ്ടു മൂന്നാമത്തേതായ കാവ്യഭേദത്തെ നിരാകരിക്കുന്ന ഗ്രന്ഥകാരന്റെ മതം സഹൃദയന്മാൎക്കു സമ്മതമാകുന്നതല്ല. ഇപ്രകാരമാകുമ്പോൾ 'അവ്യംഗ്യം' എന്നതിലെ അവ്യംഗ്യപദംകൊണ്ടു, താൽപൎയ്യവിഷയീഭൂതമായിട്ടുള്ള വ്യംഗ്യം ഇല്ലാതെയിരിക്കുക എന്നു മാത്രമേ അഭിപ്രായപ്പെട്ടിട്ടുള്ളു. ഈ പക്ഷത്തിൽ 'അതാദൃശഗുണീഭൂതവ്യംഗ്യം വ്യംഗ്യേതു മധ്യമം' എന്നതിലെ 'തു' എന്നതുകൊണ്ടു മധ്യമകാവ്യലക്ഷണത്തിൽ വ്യംഗ്യപദം വിവക്ഷിതവ്യംഗ്യപരമാണു് എന്നു സിദ്ധിക്കുന്നു. അല്ലെങ്കിൽ 'അവ്യംഗ്യം', അസ്ഫുടതരത്തിൽനിന്നു് അതിരിക്തമായ വ്യംഗ്യമില്ലാത്തതു്; അങ്ങനെയുള്ളതു് അസ്ഫുടതരമായ വ്യംഗ്യം ഉള്ളപ്പോഴും വ്യംഗ്യം തീരെയില്ലാത്തപ്പോഴും വരാവുന്നതാണു്. പക്ഷാന്തരത്തിൽ 'അവ്യംഗ്യം' എന്നതിലെ നഞ്ഞിനു കുറച്ചു് എന്നൎത്ഥമാകയാൽ 'അവ്യംഗ്യം' എന്നതിനു് അസ്ഫുടതരവ്യംഗ്യം എന്നൎത്ഥമാണെന്നു ചിലർ പറയുന്നു. വസ്തുത നോക്കുമ്പോൾ ഇവിടെ അൎത്ഥചിത്രം, ശബ്ദചിത്രം എന്നിവ രണ്ടിനും താരതമ്യം സ്പഷ്ടമായിരിക്കയാൽ അധമത്വം ഒരുപോലെയാണെന്നു പറയുന്നതു യുക്തമല്ല.

'വിനിർഗ്ഗതം മാനദമാത്മമന്ദിരാൽ
ഭവത്യുപശ്രുത്യ യദൃച്ഛയാപി യം
സസംഭ്രമേന്ദ്രദ്രുതപാതിതാർഗ്ഗളാ
നിമീലിതാക്ഷീവ ഭിയാമരാവതീ.'

മാനം പോക്കുമവൻ സ്വഗേഹമതിൽനി-
ന്നെങ്ങോ യദൃച്ഛാവശാൽ
താനേ പോകിലതും ചെവിക്കുചെവിയായ്
കേട്ടിട്ടു സംഭ്രാന്തനായ്
വാനോർകോനമരാവതീനഗരിതൻ
ദ്വാരങ്ങൾ ബന്ധിക്കവേ
നൂനം ഭീയൊടു കണ്ണടച്ചു മരുവു-
ന്നോളെന്നു തോന്നീടുമേ. (സ്വ)

'സ ച്ഛിന്നമൂലഃ ക്ഷതജേന രേണു-
സ്തസ്യോപരിഷ്ടാൽ പവനാവധൂതഃ
അംഗാരശേഷസ്യ ഹുതാശനസ്യ
പൂർവ്വോത്ഥിതോ ധൂമ ഇവാവഭാസേ'.

ചെങ്ങും നിണത്താൽ ചുവടററു കാററിൽ
പൊങ്ങും പൊടിച്ചാർത്തു വിളങ്ങി മേലേ
അംഗാരമായ്ത്തീർന്നനലന്നുമേൽ മുൻ
പൊങ്ങിപ്പടർന്നപ്പുകയെന്നപോലെ.

(സ്വ)

എന്നിത്യാദി അർത്ഥചിത്രകാവ്യങ്ങൾക്ക്,

'സ്വച്ഛന്ദോച്ഛലദച്ഛകച്ഛകുഹര-
ച്ഛാതേതരാംബുച്ഛടാ-
മൂർച്ഛന്മോഹമഹർഷിഹർഷവിഹിത-
സ്നാനാഹ്നികാഹ്നായ വഃ
ഭിന്ദ്യാദുദ്യദുദാരദർദ്ദുരദരീ-
ദീർഘാദരിദ്രദ്രുമ-
ദ്രോഹോദ്രേകമഹോർമ്മിമേദുരമദാ
മന്ദാകിനീ മന്ദതാം'.

'ആറും നൂറുശതത്തിലേറിയ ജടാ-
വാറും നിശാനായക-
ക്കീറും കൂറു പെരുത്ത ഭൂതഗണവും
കേറും വൃഷാധീശനും
ചീറും ചാരുഭുജംഗമാഭരണവും
നേരോടിതാറും ദിനം-
തോറും കോറളമെന്ന്ഴും പശുപതേ!
തോന്നേണമെന്മാനസേ'.

(പഴയതു്)

അഥവാ,

'അമ്പിളിക്കല നിലിമ്പലോകനദി
പാമ്പെലിമ്പരിയ ചാമ്പൽ പൂ-
ത്തമ്പയെന്നിതുകളമ്പിനോടണിയു-
മെൻപുരാരിയുടെ പെൺപ്രജേ!

ഇമ്പമോടു മമ തമ്പുരാട്ടി! ബത
കമ്പിടുന്നു നികുരുംബമാ-
കുംഭദേ ലസിതനിമ്പദേ ദിതിജ-
കുമ്പദേ! സകലസമ്പദേ'.

(പഴയതു്)

എന്നിത്യാദി പാമരശ്ലാഘ്യങ്ങളായ ശബ്ദചിത്രകാവ്യങ്ങൾക്കാൾ വിശേഷം യാതൊന്നുമില്ലെന്നു് ഏതൊരു സഹൃദയനെങ്കിലും പറയുമോ? താരതമ്യമുണ്ടെങ്കിൽ ഒരുവിധം ഭേദം മാത്രമേയുള്ളു വെന്നുണ്ടോ? അങ്ങനെയാണെങ്കിൽ ഈഷൽഭേദത്തോടുകൂടിയ ധ്വനിക്കും ഗുണീഭൂതവ്യംഗ്യത്തിനും തമ്മിൽ പലവിധ ഭേദങ്ങൾ കല്പിക്കുന്നതിൽ എന്തു ദുരാഗ്രഹമാണു് എന്നു 'രസഗംഗാധര'കാരൻ ചോദിക്കുന്നു. അവിടെ പ്രകാശംകൊണ്ടു മനോവികാസം സിദ്ധിച്ചിട്ടുള്ളവർ—"അവ്യംഗ്യം (സ്പഷ്ടമായി തോന്നുന്ന അൎത്ഥത്തോടുകൂടാത്തതു്) തു (ആകട്ടെ) അവരം (ചരമം=മൂന്നാമത്തെ കാവ്യമെന്നൎത്ഥം. ചരമം എന്നാൽ ധ്വനി, ഗുണീഭൂതവ്യംഗ്യം എന്നിവയെ അപേക്ഷിച്ചു താഴേയുള്ളതു് എന്നാണു്; അധമം എന്നല്ല. എന്തുകൊണ്ടെന്നാൽ, അധമത്തെ ചിത്രം എന്ന തൃതീയകാവ്യത്തിൻെറ അവാന്തരഭേദത്തിൽ വിവക്ഷിച്ചിരിക്കുന്നതുകൊണ്ടുതന്നെ. അതിനാൽ ചിത്രം എന്നു് അധ്യാഹരിക്കേണ്ടതാകുന്നു. ചിത്രമോ ഗുണാലങ്കാരങ്ങളോടുകൂടിയതാണല്ലോ. അതും ശബ്ദചിത്രമെന്നും വാച്യചിത്രമെന്നും ഉള്ള അവാന്തരഭേദങ്ങളെക്കൊണ്ടു രണ്ടു വിധം. ഇങ്ങനെ കല്പിക്കുന്നതിലേക്കു ധ്വനിഗ്രന്ഥവും അനുകൂലമാകുന്നു. 'തത്തുല്യമേവാൎത്ഥചിത്രം മന്തവ്യം' (അൎത്ഥചിത്രത്തെയും തത്തുല്യമായിട്ടുതന്നെ വിചാരിക്കേണ്ടതാകുന്നു) എന്ന 'അഭിനവഗുപ്താ'ചാൎയ്യരുടെ വചനത്തിനാകട്ടെ കേവലം പ്രൌഢിവാദം മാത്രമേ താൽപര്യമുള്ളു. അതിൽ ശബ്ദചിത്രം വാച്യചിത്രത്തെ അപേക്ഷിച്ചു് അപകൃഷ്ടമാകയാൽ അധമമാകുന്നു"—എന്നു പറയുന്നു. ഇതുകൊണ്ടു കാവ്യം നാ

ല്പപ്രകാരമാണെന്നുള്ളതു സ്പഷ്ടമായി. അതിനെ ഒന്നുകൂടി വിവരിക്കുന്നു:—യാതൊന്നിൽ ശബ്ദാൎത്ഥങ്ങൾ ഗുണീഭൂത(അപ്രധാന)ങ്ങളായിട്ടു് ഏതെങ്കിലും ഒരൎത്ഥത്തെ നല്ലവണ്ണം വ്യഞ്ജിപ്പിക്കുന്നുവോ അതു് ഉത്തമകാവ്യമാകുന്നു. ഉദാഹരണം:—'നിശ്ശേഷച്യുതചന്ദനം'—ഇത്യാദി. ഇതുതന്നെ 'രസഗംഗാധര'ത്തിൽ ഉത്തമോത്തമം എന്നു പറയപ്പെടുന്നു. അതിൽ,

'ശയിതാ സവിധേപ്യനീശ്വരാ
സഫലീകൎത്തുമഹോ മനോരഥാൻ
ദയിതാ ദയിതാനനാംബുജം
ദരമീലന്നയനാ നിരീക്ഷതേ'.



അരികത്തു കിടക്കിലും മനോ-
രഥസാഫല്യവിധിക്കശക്തയായ്
മിഴിയല്പമടച്ചുനോക്കിടു-
ന്നിതു കാന്താ ദയിതാനനാംബുജം.

(സ്വ)

എന്ന പദ്യമാണു് ഉദാഹരണം. ഇവിടെ 'അഹോ പൂൎണ്ണം സരോ യത്ര ലുഠന്തഃ സ്നാന്തി മാനവാഃ' (സരസ്സു സമ്പൂൎണ്ണമതെങ്കിലും കിട—ന്നുരുണ്ടു മുങ്ങുന്നു മനുഷ്യരത്ഭുതം) എന്നു കാണിച്ചുകൊണ്ടു സഹൃദയന്മാരുടെ ഹൃദയത്തിനു മാത്രം അറിയപ്പെടാവുന്ന മുഗ്ദ്ധാവസ്ഥയിൽ മൂഢചിത്തനായ ഒരാൾ, ബലാൽക്കാരമായിട്ടു് അനീശ്വരാദി ശബ്ദങ്ങൾക്കു വിധവാദ്യൎത്ഥത്തെ ആക്ഷിപ്തമായി കല്പിച്ചു് അതിനെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു കാവ്യത്വാഭാവം കല്പിക്കുന്നതു് ഏററവും നിസ്സാരംതന്നെ.

യാതൊന്നിൽ വ്യംഗ്യം അപ്രധാനമായിട്ടു തന്നെ ചമൽക്കാരമുണ്ടാക്കുന്നുവോ അതു മധ്യമകാവ്യം.

രാഘവവിരഹജ്വാലാ–
　　സന്താപിതസഹ്യശൈലശിഖരേഷു
ശിശിരേ സുഖം ശയാനാഃ
　　കപയഃ കുപ്യന്തി പവനതനയായ.

രാമൻ തേടും വിരഹദഹനജ്വാലതൻ ചൂടു തട്ടി
വ്യോമാന്തത്തോടുരസി വിലസും സഹ്യശൃംഗങ്ങൾതോറും
ക്ഷേമംപൂണ്ടശ്ശിശിരസമയേ വാണിടും വാനരന്മാർ
പ്രേമംകൈവിട്ടനിലസുതനിൽ കോപമുൾക്കൊണ്ടിടുന്നു.

(സ്വ)



എന്ന പദ്യത്തിൽ സീതയുടെ കുശലവൃത്താന്തം അറിയിച്ചു രാമന്റെ വിരഹാഗ്നിസന്താപം ശമിപ്പിച്ചു തണുപ്പുണ്ടാക്കി എന്ന വ്യംഗ്യം, കപികളുടെ ആകസ്മികമായ ഹനുമാന്റെ നേരേയുള്ള കോപത്തെ ഉപപാദിക്കുന്നതുകൊണ്ടു ഗുണീഭൂതമായി ഭവിച്ചുവെങ്കിലും, ഭാഗ്യദോഷത്താൽ ദാസ്യമനുഭവിക്കേണ്ടിവന്ന ഒരു രാജകളത്രത്തെപ്പോലെ അന്യാദൃശമായ ചാരുത്വത്തെ വഹിക്കുന്നു. ഇതു് ഉത്തമകാവ്യമാകുന്നു. യാതൊന്നിൽ വ്യംഗ്യചമൽക്കാരത്തിനും വാച്യചമൽക്കാരത്തിനും സാമാനാധികരണ്യമില്ലാതെ (രണ്ടും രണ്ടിടത്തായി) വരുന്നുവോ അതു വാച്യചിത്രം. 'വിനിർഗ്ഗതം'—ഇത്യാദി. ഇതിൽ 'അമരാവതീ' എന്ന സ്ത്രീപ്രത്യയത്താൽ ചെയ്യപ്പെട്ട കാമിനീത്വാധ്യവസാനംമൂലം വാച്യമായ ഉൽപ്രേക്ഷയിൽത്തന്നെയാണു ചമൽക്കാരം ഇരിക്കുന്നതു്. വീരരസചമൽക്കാരം അതിന്റെ ഒരംശമായിട്ടു നിൽക്കുന്നുണ്ടെങ്കിലും ഉൽപ്രേക്ഷാചമൽക്കാരത്തിന്റെ ഉ

ള്ളിൽ ലയിച്ചുപോയതുകൊണ്ടു നാഗരികയല്ലാത്ത നായിക അലങ്കാരമായി ധരിച്ച കുങ്കുമച്ചാറിൽ മങ്ങിപ്പോയ അവളുടെ ദേഹത്തിന്റെ തങ്കവൎണ്ണംപോലെ തോന്നുന്നു. ഇതു മധ്യമകാവ്യമാകുന്നു. യാതൊന്നിൽ അൎത്ഥചമൽക്കാരപരിഷ്കൃതമായ ശബ്ദചമൽക്കാരം പ്രധാനമായിരിക്കുന്നുവോ അതു ശബ്ദചിത്രമാകുന്നു. 'സ്വച്ഛന്ദ—' ഇത്യാദി. ഇതിൽ ശബ്ദചമൽക്കാരത്താൽ ഗൂഢീകൃതമായ അൎത്ഥചമൽക്കാരം, ലവണസമുദ്രജലത്തിൽ വന്നു വീണ ഗംഗാപ്രവാഹത്തിന്റെ മാധുൎയ്യംപോലെ സ്പഷ്ടമാകുന്നില്ല. ഇതു് അധമകാവ്യമാകുന്നു. എന്നു ചുരുക്കം.



## പഞ്ചമപരിച്ഛേദം.

---

അനന്തരം വ്യഞ്ജന എന്ന ഈ പുതിയതായ വൃത്തി ഏതാണ് എന്നു പറയുന്നു—

അഭിധയും,മഥ താൽപര്യം,
　　ലക്ഷണ,യെന്നുള്ള വൃത്തികൾ കഴിഞ്ഞാൽ
പിന്നെ രസാദ്യവബോധ-
　　ത്തിന്നായ് നാലാമതൊന്നു വേണ്ടിവരും. ൧

സങ്കേതിതമായ അർത്ഥത്തെ മാത്രം ബോധിപ്പിച്ചു വിരമിക്കുന്നതായ അഭിധയ്ക്കു വസ്തു, അലങ്കാരം, രസം മുതലായ വ്യംഗ്യങ്ങളെ ബോധിപ്പിപ്പാൻ ശക്തിയില്ല; രസാദികൾ സങ്കേതിതങ്ങളല്ലല്ലൊ. വിഭാവാദികളെ കുറിക്കുന്ന സംജ്ഞകളെ രസാദിസ്വരൂപമായിട്ടു് അംഗീകരിച്ചിട്ടില്ലാത്തതിനാൽ വിഭാവാദികളെ കുറിക്കുന്ന സംജ്ഞകളെത്തന്നെ രസാദികളുടെ സംജ്ഞകളായിട്ടു വിചാരിപ്പാൻ തരമില്ല. യാതൊരിടത്തു രസാദികളെ അവയുടെ സംജ്ഞാപദങ്ങളെക്കൊണ്ടു തന്നെ പറയുന്നുവോ അവിടെ നേരേ മറിച്ചു ദോഷംതന്നെ എന്നു് ഇനിപ്പറയുന്നതുമാണ്. ചിലേടത്തു് 'ഇതു ശൃംഗാരരസമാണ്' എന്നിത്യാദികളിൽ സ്വശബ്ദംകൊണ്ടു പറഞ്ഞാലും, രസം സ്വപ്രകാശവും ആനന്ദരൂപവുമാകയാൽ അതിന്റെ പ്രതീതിയുണ്ടാകുന്നില്ല.

അഭിഹിതാന്വയവാദികളാൽ അംഗീകൃതമായ താൽപര്യമെന്ന വൃത്തിയും അന്വയത്തെ മാത്രം ബോധിപ്പിച്ചു് അവസാനിക്കുന്നതാകയാൽ വ്യംഗ്യത്തെ ബോധിപ്പിക്കുന്നതല്ല.

'ആ അഭിധ എന്ന വ്യാപാരം അമ്പിന്റെ വ്യാപാരംപോലെ അതിദീൎഘമായിട്ടുള്ള ഒന്നാണ്'. എന്നു ചിലരും,

'താൽപര്യമെന്നതല്ലാതെ
വേറിട്ടൊന്നല്ല വ്യഞ്ജകം
അതിനാൽ ധ്വനിയെന്നൊന്നി-
ല്ലിഹ ചിന്തിച്ചുനോക്കിയാൽ.

താൽപര്യമെന്നതക്കാൎയ്യ-
പര്യന്തം നീണ്ടുനില്പതാം
തുലാസ്സിൽ തൂക്കിനോക്കീട്ടു
ശരിയാക്കിയതല്ലതു്.'

എന്നു 'ധനിക'ാചാൎയ്യനും പറയുന്നു.

'ശബ്ദബുദ്ധികൎമ്മങ്ങളുടെ വ്യാപാരം ഒരിക്കൽ വിരമിച്ചാൽ പിന്നെയുണ്ടാകുന്നതല്ല.' എന്നു വാദിക്കുന്നവർ തന്നെയാണ് അവരുടെ മേൽ ദണ്ഡം പ്രയോഗിക്കേണ്ടതു്.

ഇങ്ങനെയാകുമ്പോൾ നീണ്ടുനീണ്ടു നിൽക്കുന്ന അഭിധാവ്യാപാരംകൊണ്ടു തന്നെ ലക്ഷണയുടെ അൎത്ഥബോധവും സിദ്ധിക്കുന്നതിനാൽ എന്തിനുവേണ്ടി ലക്ഷണയേയും സ്വീകരിക്കുന്നു? 'ഹേ ബ്രാഹ്മണ! അങ്ങയ്ക്കു ഉണ്ണി പിറന്നു; അങ്ങയുടെ കന്യക ഗൎഭിണിയായി'. എന്നിത്യാദികളിൽ ഹൎഷശോകാദികളും എന്തുകൊണ്ടു വാച്യങ്ങളാകുന്നില്ല?

'പൌരുഷേയ (ലൌകിക)മായും, അപൌരുഷേയ(വൈദിക)മായും ഇരിക്കുന്ന എല്ലാ വാക്യവും കാൎയ്യപര(കാൎയ്യബോധക)മാ

കുന്നു. തൽപരത്വമില്ലെങ്കിൽ (കാര്യപരമല്ലെങ്കിൽ) ഭ്രാന്തന്റെ വാക്യംപോലെ സ്വീകാര്യമാകുന്നതല്ല. അതിനാൽ കാവ്യത്തിലെ ശബ്ദങ്ങൾക്ക പരമസുഖാസ്വാദമല്ലാതെ ശ്രോതാവിന്റെയും വക്താവിന്റെയും പ്രവൃത്തികൾക്ക തക്കതായ മറെറാരു പ്രയോജനവുമില്ലാത്തതിനാൽ നിരതിശയസുഖാസ്വാദത്തെതന്നെ കാര്യമായിട്ട കരുതേണ്ടതാകുന്നു. 'യാതൊരത്ഥത്തെ ബോധിപ്പിക്കണമെന്നുള്ള ഇച്ഛയോടുകൂടി ഒരു ശബ്ദം പ്രയോഗിക്കപ്പെടുന്നുവോ അതാണ് ആശ്ശബ്ദത്തിന്റെ അത്ഥം.' എന്നു ന്യായമുണ്ട്." എന്നൊരു പക്ഷക്കാർ പറയുന്നു.

അവിടെ ഒന്നു ചോദിക്കേണ്ടതുണ്ട്—ഈ തൽപരത്വം എന്നതെന്താകുന്നു? അതാകുന്ന അത്ഥത്തോടുകൂടിയതാവുക എന്നോ?; താൽപര്യവൃത്തികൊണ്ട് ആ അത്ഥത്തെ ബോധിപ്പിക്കുന്നതാവുക എന്നോ? ആദ്യത്തേതാണെങ്കിൽ, വ്യംഗ്യത്വത്തിലും ആ അത്ഥത്തിനു ഹാനിയില്ലാത്തതിനാൽ വാദമില്ല. രണ്ടാമത്തേതാണെങ്കിൽ—താൽപര്യമെന്നു പേരായ ഈ വൃത്തി ഏതാണ്? അഭിഹിതാന്വയവാദികളാൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതോ?, അതല്ലാതെ വേറെയൊന്നോ? ആദ്യത്തേതാണെങ്കിൽ അതിന്' ഉത്തരം കൊടുത്തുകഴിഞ്ഞു. രണ്ടാമത്തേതാണെങ്കിൽ (വേറേയൊന്നാണെങ്കിൽ) ആ മതത്തിലും നാലാമതായ ഒരു വൃത്തിയുണ്ടെന്നു സിദ്ധിക്കുന്നതിനാൽ കാര്യത്തെക്കുറിച്ചു വാദമില്ല; അതിന്റെ പേരിനെക്കുറിച്ചു മാത്രമേ വാദമുള്ളു.

എന്നാൽ, താൽപര്യശക്തികൊണ്ടു വിഭാവാദിസംസർഗ്ഗത്തിന്റെയും രസാദികളുടേയും പ്രകാശനം (ബോധം) ഒരേ സമയം തന്നെ സംഭവിച്ചുകൊള്ളട്ടെ—എന്നാണെങ്കിൽ, വിഭാവാദിസംസർഗ്ഗബോധത്തെ കാരണമായിട്ടും രസാദിബോധത്തെ കാര്യമായിട്ടും അംഗീകരിച്ചിരിക്കുന്നതിനാൽ അതു ശരിയല്ല. 'വിഭാവാനുഭാവവ്യഭിചാരിസംയോഗാദ്രസനിഷ്പത്തിഃ'= (വിഭാവങ്ങൾ, അനുഭാവങ്ങൾ, വ്യഭിചാരികൾ ഇവയുടെ സംയോഗം ഹേതുവായിട്ട രസസിദ്ധിയുണ്ടാകുന്നു) എന്നു മുനി (ഭരതമുനി) പറയുന്നു. ഒരുമിച്ചുണ്ടാക

ന എന്നു കല്പിക്കുമ്പോൾ, എടത്തുകൊമ്പിനും വലത്തുകൊമ്പിനും തമ്മിലെന്നപോലെ പൌൎവ്വാപൎയ്യഭേദം (മുമ്പുപിമ്പെന്ന വ്യത്യാസം) ഇല്ലാത്തതിനാൽ കാൎയ്യകാരണഭാവം എങ്ങനെയുണ്ടാകുന്നു?

'ഗംഗായാം ഘോഷഃ' എന്നിത്യാദികളിൽ തടാദ്യത്തെ ബോധിപ്പിച്ച് അവസാനിക്കുന്ന ലക്ഷണയ്ക്കും, ശീതത്വം പാവനത്വം മുതലായ വ്യംഗ്യത്തെ ബോധിപ്പിപ്പാനുള്ള ശക്തി എവിടെനിന്നുണ്ടാകുന്നു? അതിനാൽ നാലാമതായിട്ടൊരു വൃത്തി അംഗീകരിക്കപ്പെടേണ്ടതുതന്നെ എന്നു നിൎവ്വിവാദമായി.

അത്ര മാത്രമല്ല—

ബോദ്ധാവു,സ്വരൂപം,സംഖ്യ,
നിമിത്ത,മഥ കാൎയ്യവും,
പ്രതീതിയും, തഥാ കാല,-
മാശ്രയം,വിഷയാദികൾ. ൨

ഇവററിനുണ്ടാം ഭേദത്താ-
ലഭിധേയത്തിൽനിന്നിഹ
കേവലം ഭിന്നമായിട്ടു-
ള്ളൊന്നുതാൻ വ്യംഗ്യമോൎക്കിൽ. ൩

വൈയാകരണന്മാർ പദങ്ങളെയും അവയുടെ അൎത്ഥങ്ങളെയും മാത്രം അറിയുന്നതിൽ നിപുണന്മാരാണെങ്കിലും സഹൃദയന്മാർ മാത്രമേ വാച്യാൎത്ഥവ്യംഗ്യാൎത്ഥങ്ങളെ നല്ലവണ്ണം അറികയുള്ളൂ എന്നുള്ളതാണു ബോദ്ധൃഭേദം. 'ഭ്രമധൎമ്മിക' ഇത്യാദിയായ ചിലതിൽ

വിധിരൂപം വാച്യമായിരിക്കുമ്പോൾ വ്യംഗ്യം നിഷേധരൂപമായിട്ടും, 'നിശ്ശേഷച്യുതചന്ദനം' ഇത്യാദിയായ ചിലതിൽ നിഷേധരൂപം വാച്യമായിരിക്കുമ്പോൾ വ്യംഗ്യം വിധിരൂപമായിട്ടും, ഉള്ളതു സ്വരൂപഭേദമാകുന്നു. 'ഗതോഽസ്തമക്കഃ' (ആദിത്യൻ അസ്തമിച്ചു) ഇത്യാദിയിൽ വാച്യമായ അത്ഥം ഒന്നു മാത്രമേ തോന്നുന്നുള്ളു. വ്യംഗ്യാത്ഥമാകട്ടെ, ബോദ്ധാവു, പ്രകരണം മുതലായവയുടെ ഭേദത്തെ അനുസരിച്ചു ചിലേടത്തു 'നീ കാന്തനെ അഭിസരിച്ചുകൊൾക' എന്നും, 'പശുക്കളെ മാടി മുടക്കുക' എന്നും, 'നായകന്റെ വരവിനുള്ള സമയമായി' എന്നും, 'ഇപ്പോൾ ഉഷ്ണമില്ല' എന്നും, ഇത്യാദിരൂപത്തിൽ അനേകമാകുന്നു എന്നുള്ളതു സംഖ്യാഭേദമാകുന്നു. വാച്യാത്ഥം ശബ്ദശ്രവണംകൊണ്ടു തന്നെ അറിയപ്പെടാവുന്നതാണു്. വ്യംഗ്യാത്ഥമാകട്ടെ അപ്രകാരമുള്ള (ശുദ്ധാത്ഥഗ്രഹണോചിതമായ) പ്രതിഭാനൈമ്മല്യാദികളെക്കൊണ്ടു് അറിയപ്പെടേണ്ടതാണു് എന്നതു നിമിത്തഭേദമാകുന്നു. വാച്യത്തിനു പ്രതീതി മാത്രം ഉണ്ടാക്കുകയും, വ്യംഗ്യത്തിനു പ്രതീതിയും ചമൽക്കാരവുംകൂടിയുണ്ടാക്കുകയും എന്നുള്ളതു കായ്യഭേദമാകുന്നു. വാച്യം, സുഖചമൽക്കാരങ്ങളൊന്നും കൂടാതെ കേവലപ്രതീതിമാത്രമായും, വ്യംഗ്യം സുഖചമൽക്കാരങ്ങളോടുകൂടിയും തോന്നിക്കുന്നതാണു പ്രതീതിഭേദം. വാച്യാത്ഥവ്യംഗ്യാത്ഥങ്ങളുടെ പ്രതീതിക്കു പൌവ്വാപര്യം തോന്നുന്നതു കാലഭേദം. വാച്യാത്ഥം ശബ്ദത്തെ മാത്രം ആശ്രയിച്ചിട്ടും, വ്യംഗ്യാത്ഥം ശബ്ദത്തെയും, അതിന്റെ ഏതാനും അംശത്തെയും, ശബ്ദാത്ഥത്തെയും, വണ്ണസംഘടനത്തെയും, ആശ്രയിച്ചിട്ടും വരുന്നതു് ആശ്രയഭേദം.

'കസ്സ വ ണ ഹോഇ രോസോ
ദട്ഠൂണ പിആഏ് സവ്വണം അഹരം
സഭമരപഡമഗ്ഘാഇണി
വാരിഅവാമേ സഹസു ഏഹ്ണിം.'
കസ്യ വാ ന ഭവതി രോഷഃ
പശ്യതഃ പ്രിയായാഃ സവ്രണമധരം

സഭ്രമരപദ്മാഘ്രായിണി!
വാരിതവാമേ! സഹസ്വേദാനീം

(ആര്യാ)

* തന്വ്യേയസിക്കിയലുമോഷ്ഠപുടം മുറിഞ്ഞു
കണ്ടാലെവന്നരിശമങ്ങുളവാകയില്ല?
വണ്ടാർന്ന തണ്ടലർ മണക്കരുതെന്ന വാക്കു
കേളാഞ്ഞതിന്റെ ഫലമിന്നു സഹിച്ചുകൊൾക.

(സ്വ)

എന്നു സഖിയേയും അവളുടെ ഭർത്താവിനെയും വിഷയീകരിച്ചു പറയുന്നതിൽ വിഷയഭേദം. അതിനാൽ അഭിധേയംതന്നെയാണു വ്യംഗ്യം എന്നു പറവാൻ തരമില്ല.

അത്രമാത്രമല്ല;

അനുഭൂതിക്കു മുമ്പില്ലാ-
ത്തയാലത്ര രസാദിയെ
അഭിധാലക്ഷണാഖ്യങ്ങൾ
ബോധിപ്പിക്കില്ല വൃത്തികൾ. ൪

---

* ഉപനായകന്റെ സംഭോഗംകൊണ്ടു വ്രണിതാധരയായ പത്നിയുടെ നേരെ കോപിക്കുന്ന ഭർത്താവിനെ വഞ്ചിപ്പാൻ സഖി പറയുന്നതാണിതു്.

മുഖ്യാർത്ഥബാധമില്ലാക്കു-
മൂലം ലക്ഷണയൊട്ടുമേ
ബോധിപ്പിക്കുന്നതല്ലല്ലോ
വിശേഷിച്ചും രസാദിയെ. ൭

രസിക്കുകയെന്നുള്ള വ്യാപാരം മാത്രമല്ലാതെ രസാദിപദത്താൽ പ്രതിപാദ്യമായി, ഒരു പദാർത്ഥം പ്രമാണസിദ്ധമായിട്ടില്ല. അങ്ങനെയുള്ള (പ്രമാണാന്തരസിദ്ധമായ) ഒരു പദാർത്ഥത്തെയല്ലേ ലക്ഷണയും അഭിധയും ബോധിപ്പിക്കുന്നതു്? (അങ്ങനെയല്ലാത്തതിനെ പിന്നെ അവ എങ്ങനെ ബോധിപ്പിക്കും?)

അത്രമാത്രമല്ല; 'ഗംഗായാം ഘോഷഃ' ഇത്യാദികളിൽ പ്രയുക്തങ്ങളായ ശബ്ദാർത്ഥങ്ങൾക്കു് ഉണ്ടാകേണ്ടതായ അന്വയബോധം, അനുപപത്തിയാൽ ബാധിക്കപ്പെടുന്ന സ്ഥലത്തു മാത്രമേ ലക്ഷണക്കു പ്രവേശമുള്ളു എന്നു പ്രസിദ്ധമാണല്ലോ.



അതു 'ന്യായകുസുമാഞ്ജലി'യിൽ 'ഉദയനാചാര്യ'രാൽ പറയപ്പെട്ടിട്ടുമുണ്ടു :—

'വാച്യാന്വയത്താലാകാംക്ഷ
വിരമിക്കുന്നതാകിലോ
ആകാംക്ഷ പിന്നെ മറ്റൊന്നിൽ
വാക്യത്തിന്നു ഭവിച്ചിടാ.

ബാധം നിമിത്തം മുഖ്യാർത്ഥ-
മന്വയിക്കാതെപോകിലോ
മുഖ്യാർത്ഥത്തോടു സംബന്ധ-
മുള്ള മറ്റൊന്നിലന്വയം'.

'ശൂന്യം വാസഗൃഹം' ഇത്യാദിയിൽ മുഖ്യാൎത്ഥത്തിനു ബാധമില്ല. 'ഗംഗായാം ഘോഷഃ' ഇത്യാദിയിൽ പ്രയോജനം (ശൈത്യപാവനത്വാദ്യതിശയം) ആണു ലക്ഷ്യം എന്നു കല്പിക്കാം, എന്നാണെങ്കിൽ അപ്പോൾ തീരം മുഖ്യാൎത്ഥവും ബാധിതവുമായി ഭവിക്കും: അപ്പോൾ അതിനു ലക്ഷ്യമായിട്ടു വേറെ ഒരു പ്രയോജനവും, അതിനും മറ്റൊരു പ്രയോജനവും കല്പിക്കേണ്ടിവരുന്നതിനാൽ അനവസ്ഥാ എന്ന ദോഷം വന്നുകൂടുന്നു.

വിഷയം (കാരണം) പ്രയോജനം (കാൎയ്യം) എന്നിവ രണ്ടിന്റെയും പ്രതീതി ഒരേ സമയത്തുതന്നെ സിദ്ധിക്കാത്തതിനാൽ പ്രയോജനവിശിഷ്ടമായ തീരത്തിങ്കലാണു ലക്ഷണ എന്നു കല്പിപ്പാനും തരമില്ല. നീലാദിസംവേദനം (പ്രത്യക്ഷം) ഉണ്ടായതിനുശേഷം മാത്രമാണല്ലോ (അതിങ്കൽ) (1) ജ്ഞാതത (പ്രകടത)യോ (2) അനുവ്യവസായമോ ('നീലാദിയെ ഞാൻ അറിയുന്നു' എന്നുള്ള ജ്ഞാനപ്രത്യക്ഷരൂപമായ ബോധമോ) ഉണ്ടാകുന്നതു്.

വ്യംഗ്യങ്ങളാം രസാദികൾ
ബോധിപ്പിപ്പാനശക്തമനുമാനം
ഹേത്വാഭാസത്വമൂലം
സ്മൃതിയല്ല രസാദിബുദ്ധിയതും. ൩

(3) 'വ്യക്തിവിവേക'കാരനാകട്ടെ— "വിഭാവാദികളിൽനിന്നുണ്ടാകുന്ന രസാദികളുടെ പ്രതീതി, അനുമാനത്തിൽതന്നെ അന്തൎഭവിപ്പാൻ യോഗ്യമാകുന്നു. വിഭാവം, അനുഭാവം, വ്യഭിചാരി, എ

(1) ഇതു ഭട്ടമതം.

(2) ഇതു നൈയായികമതം.

(3) മഹിമഭട്ടൻ

ന്നിവയുടെ പ്രതീതിയാണല്ലോ രസാദിപ്രതീതിയുടെ സാധനമായിട്ടു കല്പിക്കപ്പെടുന്നതു്. അവ (വിഭാവാദികൾ) രത്യാദികളായ ഭാവങ്ങളുടെ കാരണം, കാൎയ്യം, സഹകാരി എന്നിവയായി ഭവിച്ചിട്ടു് ആ രത്യാദികളെ അനുമിപ്പിക്കുന്നവയായിട്ടുതന്നെ രസാദികളെ ഉണ്ടാക്കുന്നു; അവ്യക്തരൂപങ്ങളായിത്തോന്നുന്ന അവ (വിഭാവാദികൾ)തന്നെ ആസ്വാദ(പ്രത്യക്ഷ)ദശയെ പ്രാപിച്ചവയായിട്ടു രസങ്ങളെന്നു പറയപ്പെടുന്നു എന്നും, അവശ്യംഭാവി (ഉണ്ടാകാതെ കഴിയാത്തതു്)യായ അവയുടെ ഈ പ്രതീതിക്രമം ഉടനുടൻ ഉണ്ടാകുന്നതാകകൊണ്ടു കേവലം അറിയപ്പെടുന്നില്ല; എന്തുകൊണ്ടെന്നാൽ ഈ അഭിവ്യക്തിഭ്രമം, (വ്യഞ്ജനാജന്യബോധഭ്രമം) ഇപ്പോഴും (രസാദികൾക്കു വ്യംഗ്യത്വം കല്പിക്കുന്ന നിങ്ങളുടെ മതം സ്വീകരിക്കുമ്പൊഴും) ഉള്ളതാണല്ലോ"—എന്നും പറഞ്ഞിരിക്കുന്നു. എന്നാൽ അവിടെ ഒന്നു ചോദിക്കേണ്ടതുണ്ടു്. ശബ്ദങ്ങളിൽനിന്നോ അഭിനയങ്ങളിൽനിന്നോ ഉണ്ടാകുന്ന വിഭാവാദികളെ പ്രമാണിച്ചു് അനുമിക്കപ്പെട്ട രാമാദികളിലുള്ള രാഗാദിജ്ഞാനത്തെ തന്നെയാണോ നിങ്ങൾ രസമെന്നു വച്ചിരിക്കുന്നതു്? അതോ ആ വിഭാവാദിബോധംകൊണ്ടു സാമാജികന്മാരാൽ ആസ്വാദ്യമാനമായ സ്വപ്രകാശാനന്ദത്തേയോ? ആദ്യത്തേതാണെങ്കിൽ വാദമില്ല; എന്നാൽ രാമാദികളിലുള്ള രാഗാദിജ്ഞാനത്തിനു രസമെന്നു ഞങ്ങൾ പേർ പറയാറില്ല, എന്നു മാത്രമേ വിശേഷമുള്ളൂ. രണ്ടാമത്തേതാകട്ടേ വ്യാപ്തിഗ്രഹണമില്ലാത്തതുകൊണ്ടു ഹേതുവിന്റെ ആഭാസത്വം നിമിത്തം അസിദ്ധമായിട്ടുതന്നെ—"എവിടെയെവിടെ ഇങ്ങനെയുള്ള വിഭാവാനുഭാവസാത്വികസഞ്ചാരികളെ ശബ്ദംകൊണ്ടു പറയുകയോ നടചേഷ്ടാദികളെക്കൊണ്ടു് അഭിനയിക്കുകയോ ചെയ്യുന്നു? അവിടെയവിടെ ശൃംഗാരാദിരസങ്ങളുടെ ആവിർഭാവമുണ്ടാകുന്നു'—എന്നു് അദ്ദേഹംതന്നെ പറഞ്ഞിരിക്കുന്നതുകൊണ്ടു (1) വ്യാപ്തിയും (2) പക്ഷധൎമ്മതയും നല്ലവണ്ണം അറിയാവുന്നതുമാണു്.

---

(1) എവിടെ എവിടെ പുകയുണ്ടോ, അവിടെയവിടെ തീയുണ്ടു് എന്നുള്ള സാഹചൎയ്യനിയമം. തീയില്ലാത്തേടത്തു പുകയില്ല എന്നുള്ള നിയമമെന്നൎത്ഥം.

(2) വ്യാപ്യമായ പുക മുതലായതു പൎവ്വതാദികളിൽ ഉണ്ടാവുക.

അപ്രകാരംതന്നെ—

'നിങ്ങൾക്കർത്ഥാന്തരം തോന്നാ-
നേതു സാമഗ്രി മുഖ്യമോ?
അതുതാനനുമാനത്തിൽ
ഞങ്ങൾക്കും ഗമകം മതം'.

എന്നു പറഞ്ഞിട്ടുള്ളതും ഞങ്ങൾ (വ്യഞ്ജനാവാദികൾ)ക്കു വിരോധമുള്ളതല്ല. ("എന്നാൽ പിന്നെ ഇതിൽ കൂടുതലായിട്ടെന്തൊന്നാണു നിങ്ങൾ പറയുന്നതു്" എന്നു ചോദിക്കുന്നുവെങ്കിൽ പറയാം—) ഇപ്രകാരത്തിലുള്ള പ്രതീതിയാണു് ആസ്വാദ്യം എന്നല്ല ഞങ്ങളുടെ അഭിപ്രായം; പിന്നെയോ—സ്വപ്രകാശമാത്രംകൊണ്ടുതന്നെ അനുഭവപ്പെടുന്ന സാന്ദ്ര(നിരന്തര)മായ ആനന്ദാതിശയമാണു് (ആസ്വാദ്യം) എന്നാണു്. അതിനാൽ ഇവിടെ സാധിപ്പാൻ ഇഷ്ടമായ അർത്ഥത്തിൽനിന്നു ഭിന്നമായ മറ്റൊരർത്ഥത്തെ സാധിപ്പിക്കുന്നതിനാൽ ഹേതുവിനു് ആഭാസത്വം സംഭവിക്കുന്നു. (ഹേതു ദുഷ്ടമായിത്തീരുന്നു.)

അദ്ദേഹംതന്നെ—"ഭമധമ്മിഅ" ഇത്യാദി ശ്ലോകത്തിൽ വ്യഞ്ജിക്കുന്ന വസ്തുവും,

"ജലകേളിതരളകരതല-
മുക്തപുനഃപിഹിതരാധികാവദനഃ
ജഗദവതു കോകയൂനോ-
ർവ്വിഘടനസംഘടനകൗതുകീ കൃഷ്ണഃ".

വെള്ളത്തിൽ കളിയാടിടുന്ന സമയം
രാധാമുഖത്തെപ്പിടി-

ച്ചുള്ളംകഞ്ചുകളാൽ മറച്ചുമഥ
കൈവിട്ടും മുറുക്കിങ്ങനെ
മെല്ലെക്കോകയുവാക്കളെസ്സകൗതുകം
ചേർത്തും പിരിച്ചും കളി-
ച്ചുല്ലാസംകലരുന്ന കണ്ണനലകം
കാക്കട്ടെ നീക്കം വിനാ.

(സ-)

ഇത്യാദികളിലെ രൂപകാലങ്കാരാദികളും അനുമേയങ്ങൾ തന്നെ.

എങ്ങനെയെന്നാൽ — അനുമാനം എന്നതു (1) പക്ഷത്തിലും (2) സപക്ഷത്തിലും ഉണ്ടായിരിക്കുകയും, (3) വിപക്ഷത്തിൽ ഇല്ലാതിരിക്കുകയും ചെയ്യുന്ന ലിംഗ (സാധന) ത്തിൽനിന്നുണ്ടാകുന്ന ലിംഗിയുടെ (സാധ്യത്തിൻെറ) ജ്ഞാനമാണല്ലോ. അതു ഹേതുവായിട്ടു വാച്യത്തിൽനിന്ന് അതിനോടു സംബന്ധമില്ലാത്ത അർത്ഥം തോന്നുന്നതല്ല. അല്ലെങ്കിൽ (അസംബദ്ധാർത്ഥപ്രതീതി സ്വീകരിച്ചാൽ) അതിപ്രസംഗം വന്നുകൂടും. അതിനാൽ ബോധ്യവും ബോധകവുമായ അർത്ഥങ്ങൾക്ക് ഒരു സംബന്ധം നിശ്ചയമായിട്ടുണ്ടായിരിക്കുന്നതാണ്. അതു ഹേതുവായിട്ടു ബോധകമായ അർത്ഥം ലിംഗവും, ബോധ്യമായ അർത്ഥം ലിംഗിയും, ബോധകമായ അർത്ഥത്തിനു

---

(1) സന്ദിഗ്ധസാധ്യമായ സ്ഥലം. പർവ്വതത്തിൽ പുക കണ്ടിട്ട് അവിടെ തീയുണ്ടെന്ന് അനുമിക്കുമ്പോൾ പർവ്വതം പക്ഷം.

(2) നിശ്ചിതസാധ്യമായ സ്ഥലം. ആ ഹേതുവിൽതന്നെ അടുക്കള സപക്ഷം.

(3) സാധ്യാഭാവത്തോടുകൂടിയ സ്ഥലം. മുമ്പറഞ്ഞ ഹേതുവിൽത്തന്നെ ജലാശയം.

പക്ഷത്തിൽ വ്യാപ്തി ശബ്ദംകൊണ്ടു നിബദ്ധവും ആകുന്നു. സപക്ഷത്തിൽ വ്യാപ്തിയും, വിപക്ഷത്തിൽ അവ്യാപ്തിയും ശബ്ദനിബദ്ധങ്ങളല്ലെങ്കിലും സാമർത്ഥ്യ(സംസ്കാരബല)ത്താൽ തോന്നാവുന്നവയാകുന്നു. അതു ഹേതുവായിട്ട് ഇവിടെ ലിംഗ(രൂപ)മായ വാച്യാർത്ഥത്തിൽനിന്നു ലിംഗിയായ വ്യംഗ്യാർത്ഥത്തിന്റെ സിദ്ധി (ബോധം) അനുമാനത്തിൽതന്നെ പര്യവസാനിക്കുന്നു". എന്നു പറയുന്ന അഭിപ്രായവും ശരിയല്ല. എങ്ങനെയെന്നാൽ, "ഭമ ധമ്മിഅ—' എന്നതിൽ ഗൃഹത്തിൽ ശ്വാവില്ലാതെ ആയതുകൊണ്ടു വിഹിതമായ (വിധിവിഷയമായ) സഞ്ചാരം, ഗോദാവരീതീരത്തിൽ സിംഹമുണ്ടെന്നു സിദ്ധിക്കുന്നതിനാൽ സഞ്ചാരനിഷേധത്തെ അനുമിപ്പിക്കുന്നു" എന്നാണല്ലോ പറയേണ്ടതു്; അതിലേക്കു ഹേതു അനൈകാന്തികമാകുന്നു. ഗുരുവിന്റെയോ പ്രഭുവിന്റെയോ ആജ്ഞ ഹേതുവായിട്ടോ പ്രിയാനുരാഗം ഹേതുവായിട്ടോ ഉള്ള ഒരു ഭീരുവിന്റെ ഗമനത്തിനും ഈ ഹേതു സംഭവിക്കാവുന്നതാണല്ലോ. പുംശ്ചലിയുടെ വചനം പ്രാമാണികമാണോ, അല്ലയോ എന്നുള്ളതു സന്ദിഗ്ദ്ധാസിദ്ധവുമാകുന്നു.

'ജലകേളി'—ഇത്യാദിപദ്യത്തിൽ 'യാതൊരുത്തൻ തന്റെ ദർശനാദർശനങ്ങളെക്കൊണ്ടു ചക്രവാകങ്ങളുടെ വിഘടനസംഘടനങ്ങളെ ചെയ്യുന്നവനായി ഭവിക്കുന്നുവോ അവൻ ചന്ദ്രൻ തന്നെ' എന്നതും അനുമാനംതന്നെയാണ് എന്നു പറവാനും തരമില്ല. അങ്ങനെ പറഞ്ഞാൽ ചക്രവാകങ്ങൾക്കു ഭയമുണ്ടാക്കുന്ന മററു പദാർത്ഥത്തിലോ രാത്രിസാധർമ്മ്യമുള്ള മററു വസ്തുക്കളിലോ ഇതു (ചക്രവാകവിഘടനസംഘടനരൂപമായ കാര്യം) സംഭവിക്കാവുന്നതാകയാൽ ഹേതുവിന് അനൈകാന്തികത്വം വരുന്നതാണല്ലോ. 'അക്കാര്യം അങ്ങനെയുള്ളതാകയാൽ ഇക്കാര്യം ഇങ്ങനെയുള്ളതാണ്; അക്കാര്യം അങ്ങനെയുള്ളതല്ലാത്തതിനാൽ ഇക്കാര്യം ഇങ്ങനെയുള്ളതല്ല. (ഉ—ം എവിടെ പുകയുണ്ടോ, അവിടെ തീയുണ്ടു്; പർവ്വതത്തിൽ പുകയുള്ളതിനാൽ അവിടെ തീയുണ്ടു്; എവിടെ തീയില്ലയോ, അവിടെ പുകയില്ല; ജലാശയത്തിൽ തീയില്ല; അവിടെ പുകയുമില്ല) എന്ന അനുമാനത്തിലും 'അക്കാര്യം അങ്ങനെയുള്ളതാകയാൽ' എന്ന ഹേതു

ംകൊണ്ടു, ഇപ്രകാരം (മുൻപറഞ്ഞപ്രകാരം) ഉള്ള അനിഷ്ടസാധനത്തിന്റെയുംകൂടി ഉപപത്തി വരുന്നതിനാൽ ഹേതു ആഭാസസമാനകാൎയ്യകാരിയാകുന്നു.

അപ്രകാരം 'ദൃഷ്ടിംഹേ പ്രതിവേശിനി!' (228-ാംഭാഗം)

എന്ന പദ്യത്തിൽ ഈററക്കാററികൊണ്ടു ദേഹം മുറിയുന്നതും, ഏകാകിനിയായിട്ടു നദിയിലേക്കു പോകുന്നതും, അവളുടെ പരകാമുകസംഭോഗരൂപമായ സാധ്യത്തിന്റെ സാധനമാണെന്നു പറയപ്പെടുന്നു. അതു് (ദേഹം മുറിയുന്നതും ഏകാകിനിയായിപ്പോകുന്നതും) ആ ശ്ലോകത്തിൽതന്നെ പറയപ്പെട്ടിട്ടുള്ള സ്വഭൎത്തൃസ്നേഹംകൊണ്ടും സംഭവിക്കാവുന്നതാകയാൽ ഹേതു അനൈകാന്തിക (ദുഷ്ട)മാകുന്നു.



നിശ്ശേഷച്യുതചന്ദനം'—(35-ാംഭാഗം) എന്ന ശ്ലോകത്തിൽ ദൂതി, നായികാകാമുകസംഭോഗംചെയ്തു എന്നു് അനുമിക്കുന്നതു പ്രതിപാദ്യതകൊണ്ടു ദൂതിയോ?, അപ്പോൾ അവിടെ നിൽക്കുന്ന അന്യന്മാരോ?, ആ കാവ്യാൎത്ഥവിചാരം ചെയ്യുന്ന സഹൃദയന്മാരോ?, ആരാണു്? ആദ്യത്തെ രണ്ടു പക്ഷങ്ങളിലും വാദമില്ല. മൂന്നാമത്തേതിലാകട്ടേ അങ്ങനെയുള്ള (ചന്ദനം നിശ്ശേഷം മാഞ്ഞുപോവുക മുതലായതു സംഭോഗംകൊണ്ടു സംഭവിച്ചതാണെന്നുള്ള) അഭിപ്രായമില്ലാത്ത സ്ഥലത്തു വ്യഭിചാരം (വ്യഭിചാരമെന്ന ഹേതുദോഷം) സംഭവിക്കുന്നു. എന്നാൽ വക്താവു മുതലായവരുടെ അവസ്ഥാവിശേഷവിശിഷ്ടമാണു ഹേതു എന്നു പറവാനും തരമില്ല. അതിനു് ഇപ്രകാരമുള്ള അൎത്ഥവ്യാപ്തിയുണ്ടെന്നു വിചാരിപ്പാൻ സംഗതിയില്ലല്ലൊ.

അത്രയുമല്ല, കവിയുടെ പ്രതിഭയിൽനിന്നു മാത്രമുണ്ടാകുന്ന ഇത്തരം കാവ്യങ്ങൾക്കു പ്രാമാണ്യമുണ്ടാകേണ്ടതില്ലാത്തതിനാൽ ഹേതുവിനു സന്ദിഗ്ദ്ധാസിദ്ധത്വവും സംഭവിക്കുന്നു. വ്യക്തിവാദി (വ്യഞ്ജനയെ സ്ഥാപിപ്പാനായി വാദിക്കുന്ന ആലങ്കാരികൻ) ആകട്ടേ,

'അധമൻ' എന്ന പദത്തിന്റെ സഹായത്തോടുകൂടിയ ഈ പ്പദാത്ഥങ്ങളെ (ചന്ദനം മായുക മുതലായവയെ) വ്യഞ്ജകങ്ങളായിപ്പറയുന്നു. അതിനാൽ അവളുടെ ഭത്താവിന് അധമത്വം പ്രാമാണികമാണോ അല്ലയോ എന്നുള്ളതു് എങ്ങനെ അനുമാനമാകും?.

ഇതുകൊണ്ടു് (ഹേതുവിന്റെ ആഭാസത്വംകൊണ്ടു്) വ്യംഗ്യങ്ങൾ അത്ഥാപത്തികൊണ്ടു സിദ്ധിക്കാവുന്നവയാണെന്നുള്ളതും നിരസിക്കപ്പെട്ടു. പൂവ്വസിദ്ധമായ വ്യാപ്തിഗ്രഹത്തെ ആശ്രയിച്ചിട്ടാണല്ലോ അത്ഥാപത്തിയുടേയും പ്രവൃത്തി. ഉദാഹരണം:—'യാതൊരുത്തൻ ജീവിച്ചിരിക്കുന്നുവോ, അവൻ എവിടെയെങ്കിലും ഒരിടത്തുണ്ടായിരിക്കുന്നതാണു്. ചൈത്രൻ ജീവിക്കുന്നു; അവൻ ഈ സ്സഭയിലില്ല.' (ചൈത്രൻ ഈ സ്സഭയിലല്ലാതെ മറെറാരു സ്ഥലത്താണു്, എന്നു് അത്ഥാപത്തി). ഇത്യാദി

എന്നല്ല, ഇന്നിക്കച്ചവടം മുതലായതിൽ ചുണ്ടാണിവിരൽ ഉയത്തിക്കാട്ടിയാൽ പത്തു മുതലായ സംഖ്യകളെ ഗ്രഹിക്കുന്നതുപോലെ ഇതു (വ്യംഗ്യം) സൂചനബുദ്ധികൊണ്ടു ഗ്രാഹ്യവുമല്ല. എന്തുകൊണ്ടെന്നാൽ ഇന്ന അടയാളം കാണിച്ചാൽ ഇന്ന കാൎയ്യം ഇന്ന വിധമാണെന്നറിയണം എന്നുള്ള സങ്കേതാദിലൌകികപ്രമാണങ്ങളുടെ അപേക്ഷയുള്ളതിനാൽ സൂചനബുദ്ധിയും ഒരുമാതിരി അനുമാനമായിട്ടു അംഗീകരിക്കപ്പെട്ടതാണല്ലോ.

'വാസനാജന്യമാകകൊണ്ടു, രസാദിബോധം "സ്മൃതിയാകുന്നു.' എന്നുണ്ടല്ലോ ചിലരുടെ മതം. ആ പ്പക്ഷത്തിലും, മുൻകണ്ടിട്ടുള്ള ഒന്നിനെ പിന്നെ കാണുമ്പോൾ അതാണു് ഇതു് എന്ന പ്രത്യഭിജ്ഞ (ഓൎമ്മ)യിൽ അനൈകാന്തികത്വം വരുന്നതുകൊണ്ടു ഹേതു ദുഷ്ടമായിത്തീരുന്നു.

'ദൃഗ്ദ്ധാലംബിതവിഗ്രഹ—' (33–ാംഭാഗം) എന്നിത്യാദി ശ്ലോകത്തിൽ രണ്ടാമത്തെ അത്ഥം തീരെ ഇല്ലാത്തതാണെന്നുള്ള മഹിമഭട്ട

ന്റെ വചനം, അനുഭവസിദ്ധിയെ അപലപിക്കുന്ന(മറച്ചു പറയുന്ന)വന്റെ ഗജനിമീലികതന്നെ.

അതിനാൽ ഇങ്ങനെ അനുഭവസിദ്ധങ്ങളായ അതതു രസാദ്യൎത്ഥങ്ങൾ, മറച്ചുവയ്പാൻ കഴിയാത്തവയും, അതതു ശബ്ദാദികളുടെ അന്വയവ്യതിരേകങ്ങൾക്കനുസരിച്ചു പ്രവൎത്തിക്കുന്നവയും, അനുമാനാദിപ്രമാണങ്ങൾകൊണ്ടു് അറിയപ്പെടുവാൻ കഴിയാത്തവയും, അഭിധാദിവൃത്തിത്രയത്താൽ ബോധിപ്പിക്കപ്പെടുവാൻ കഴിയാത്തവയും ആകകൊണ്ടു നാലാമതായിട്ടൊരു വൃത്തി അംഗീകരിക്കപ്പെടേണ്ടതുതന്നെ എന്നു സിദ്ധമായി. ഈ വൃത്തിയാകട്ടേ വ്യാപ്ത്യാദികളുടെ സഹായം കൂടാതെതന്നെ ഉണ്ടാകുന്നതുമാകുന്നു—എന്നു് എല്ലാം വിശദമായി.



ഇനി ഈ വൃത്തിയുടെ പേരെന്തെന്നു പറയുന്നു—

ഈ വൃത്തിയെ വ്യഞ്ജനയെ-
ന്നോതുന്നിതറിവുള്ളവർ.
രസവ്യക്തിയിലന്യന്മാ-
രോതുന്നു രസനാഖ്യയെ. ൩

രസനിരൂപണത്തിൽ ഇതു വ്യക്തമായി പറയപ്പെട്ടിട്ടുണ്ടു്. ഇങ്ങനെ എല്ലാം വെളിവായിരിക്കുന്നു.

---

ഇപ്രകാരം സാഹിത്യദൎപ്പണത്തിൽ വ്യഞ്ജനാവ്യാപാരനിരൂപണമെന്ന പഞ്ചമപരിച്ഛേദം കഴിഞ്ഞു.



# ശുദ്ധിപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 12 | 14 | ഭൃംഗീ | മൃഗീ |
| 28 | 2 | അന്നൎത്ഥം | എന്നൎത്ഥം |
| 42 | 19 | പ്രകാരം | പ്രകാശം |
| 45 | 12 | കരണ | കരുണ |
| 56 | 7 | സമാജിക | സാമാജിക |
| 76 | 7 | സ്പൃഷ്ടം | സ് പൃഷ്ടം |
| 88 | 22 | നോട്ടസും | നോട്ടവും |
| 110 | 12 | ഉദാഹരം | ഉദാഹരണം |
| 112 | 1 | ഉദാഹരം | ഉദാഹരണം |
| 125 | 10 | പ്രീതി | പ്രതി |
| 127 | 21 | സത്തോപാത്ഭുത | സത്തോപാദ് ഭുത |
| 129 | 11 | പ്രഹ്മ | ബ്രഹ്മ |
| 130 | 12 | അവസ്മാരം | അപസ്മാരം |
| 141 | 10 | ജഗാമ സ | ജഗാമ സാ |
| 141 | 14 | ച്ചഴകൊടണ | ച്ചഴറിയണ |
| 171 | 10 | അനനയം | അനുനയം |

| | | | |
|---|---|---|---|
| 176 | 15 | കിസലയെ | കിസലയൈ |
| 229 | 15 | ഫരിയെ | കരിയെ |
| 239 | 1 | ഭംഗ്യാദി | ഭാഗ്യാദി |
| 241 | 8 | സംസ്ഥാനേ | സംസ്ഥേന |
| 249 | 14 | ദൃഷ്ടിം | ദൃഷ്ടിം |
| 265 | 15 | സർവ്വാലാലംബ | സർവ്വാബലാലം |
| ,, | 25 | സർവ്വാബലംലാബം | സർവ്വാബലാലംബം |
| 281 | 4 | തടാദ്ര്യത്തെ | തടാദ്ര്യത്ഥത്തെ |

18, 19, 21, 28, 29, 34 ഈ ഭാഗങ്ങളിൽ 'തൊഴുത്തു്' എന്നതിനു പകരം 'അമ്പാടി' അല്ലെങ്കിൽ 'ഗോപത്തെരുവു്' എന്നു വായിക്കേണ്ടതാകുന്നു.



